# DIVYABODHANAM
## Souvenir - 2009
## SILVER JUBILEE ISSUE

GROWING IN THE WISDOM OF GOD

Theological Education Programme for the Laity




DIVYABODHANAM

**ORTHODOX THEOLOGICAL SEMINARY**

**P. B. No. 98, Kottayam - 686 001**

**Kerala, India**

**Phone:** +91-(0) 481- 2568083, 2566526, 2568500. **Fax:** +91-(0) 481- 2302571

**മുഖചിത്രം**
യേശുക്രിസ്തുവിന്റെ ഐക്കൺ

കവർ ഡിസൈൻ: ഡീക്കൻ വർഗീസ് ലാൽ കെ. ജി.
ഓർത്തഡോക്സ് സെമിനാരി, കോട്ടയം

**Compiled and Published by Fr. Dr. Jose John for Divyabodhanam Publications, Orthodox Seminary, Kottayam on 14 - 3 - 2009**

**Cover Design:**

**Typesetting & Designing: Sophia Print House, Temple Road, Kottayam. ☎ 0481 - 3255054, 99471 20697**

**Printing: Udaya Offset Printers, Kottayam**

# ഉള്ളടക്കം



# മലങ്കര സഭയിലെ പ്രഖ്യാപിത പരിശുദ്ധന്മാർ



## പ. പരുമല തിരുമേനിയും
## പ. വട്ടശ്ശേരിൽ തിരുമേനിയും



**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ**



**പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അസിസ്റ്റന്റും പിൻഗാമിയുമായ**

**ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്**

# മാർഗദീപം



**ദിവ്യബോധനം പഠനപദ്ധതിയുടെ**
**സ്ഥാപക പ്രസിഡണ്ട് ആയിരുന്ന കാലം ചെയ്ത**
**അഭി. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ**

# നവാഭിഷിക്തരായ മെത്രാപ്പോലീത്താമാർക്ക് ആശംസകൾ



# ഗുരുനാഥന്മാർക്ക് ദിവ്യബോധനം കുടുംബത്തിന്റെ പ്രാർത്ഥനകൾ



**യൂഹാനോൻ മാർ ദീയസ്കോറോസ്**



**മാത്യൂസ് മാർ തീമോത്തിയോസ്**

# OFFICE BEARERS



Fr. Dr. K. M. George (President)



Fr. Dr. T. J. Joshua (Director)



Fr. Dr. Jacob Kurian (Vice President)



Fr. C. C. Cherian (Joint Director)



Fr. Dr. Jose John (Registrar)



Prof. Varghese Mathew (Central Organisor)



Mr. V. I Abraham (Office Secretary)



Mr. Shiju K. Thankachan
(Squad Leader, OTS)

# ഭദ്രാസന ഭാരവാഹികൾ


**Rev. Fr. Thomas P. John (Mavelikkara)**


**Fr. Jiju John (Kollam)**


**C. V. Ukkurukkutty (Kunnamkulam)**


**K. K. Abraham (Chengannoor)**


**Jacob Varghese (Kottayam)**


**A. K. Jacob (Mumbai)**


**P. P. Daniel (Thumpamon)**


**S. K. Adoor (Kochi)**


**M. C. John (Niranam)**



വൈസ് പ്രസിഡണ്ട് എഴുതുന്നു...

# ആമുഖക്കുറിപ്പ്

ഇരുപത്തഞ്ചു വർഷങ്ങൾക്കു മുമ്പ് ഒരു മഹാത്മാവിന്റെ പ്രത്യേക ഉത്സാഹത്താൽ വിതയ്ക്കപ്പെട്ട വിത്ത്; അതു കിളിർത്തു, വളർന്നു, ഫലം നൽകിക്കൊണ്ടിരിക്കുന്നു. എത്ര മേനി ഫലമുണ്ടായിയെന്ന് അളക്കുവാൻ ആഗ്രഹിക്കുന്നവരോട് ഒന്നു പറയാം: നട്ടവർക്കും നനച്ചവർക്കും ഒക്കെ ആർപ്പോടെ കൊയ്യുവാൻ ഉള്ള പരുവത്തിൽ തന്നെയെന്ന്. അതാണ് "ദിവ്യബോധനം." മലങ്കര ഓർത്തഡോക്സ് സഭയുടെ അത്മായ പഠന, പരിശീലന സംരംഭമായി ഓർത്തഡോക്സ് സെമിനാരിയിൽ അന്നത്തെ (1984) പ്രിൻസിപ്പാൾ അഭിവന്ദ്യ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രത്യേക നേതൃത്വത്തിലും, ബഹു. റ്റി. ജെ. ജോഷ്വാച്ചന്റെയും ബഹു. സി. സി. ചെറിയാനച്ചന്റെയും മറ്റ് അധ്യാപകരുടെയും ഉത്സാഹത്തിലും പ്രയത്നത്തിലും ആരംഭിച്ച "ദിവ്യബോധനം", രജതജൂബിലി ആഘോഷിക്കുന്ന നിമിഷങ്ങളുടെ രജതരേഖ ഇതാ ഇവിടെ ഒരു വിജയഗാഥയായി അവതരിക്കുന്നു. വിവിധ കോഴ്സുകൾ പൂർത്തീകരിച്ചവരുടെ ആകെ എണ്ണം ഏഴായിരത്തോളം. അതിൽ നല്ലൊരു പങ്ക് സ്ത്രീകൾ. അവരിൽ ഭൂരിപക്ഷവും സഭയുടെ ഏതെങ്കിലും പ്രവർത്തനമേഖലയിൽ തങ്ങളുടെ സജീവ പങ്കാളിത്തം വഹിച്ചുകൊണ്ടിരിക്കുന്നു. ഇതൊക്കെ സന്തോഷിക്കുവാനുള്ള വകയെങ്കിലും ഇനിയും മുന്നേറുവാൻ പലതുമുണ്ട്.

ദിവ്യബോധനം പഠനം പൂർത്തീകരിച്ചവരെ സഭയ്ക്ക് കൂടുതൽ പ്രയോജനപ്പെടുത്താവുന്ന മാർഗ്ഗങ്ങൾക്ക് മൂർത്തരൂപം ആയിട്ടില്ല. പഠനപദ്ധതിയുടെ സമഗ്ര പരിഷ്കരണത്തെക്കുറിച്ചും ചിന്തകൾ ആരംഭിച്ചിട്ടേയുള്ളൂ. ബാഹ്യകേരള പശ്ചാത്തലത്തിൽ തഴച്ചുവളർന്നിട്ടും, ദിവ്യബോധനത്തിന് തുടർന്നുള്ള സാധ്യതകൾക്ക് വ്യക്തത വരേണ്ടതായിട്ടുണ്ട്. ഇതിനെല്ലാമായി, സഭയുടെ എല്ലാ തലങ്ങളെയും പങ്കെടുപ്പിക്കുന്ന ഒരു വിശാലപദ്ധതിയും അതിനുള്ള പ്രവർത്തന രൂപരേഖയും രജതജൂബിലി വർഷത്തോടെ ഉണ്ടാകുമെന്നാശിക്കാം.

ദിവ്യബോധന പഠനപദ്ധതിയ്ക്ക് സഭാകേന്ദ്രത്തിൽ നിന്നു ലഭിക്കുന്ന കൈത്താങ്ങലിനും അനുഗ്രഹത്തിനും പ. ബാവാതിരുമേനിയോടും നിയുക്ത ബാവാതിരുമേനിയോടും, പ. സുന്നഹദോസ് അംഗങ്ങളോടും, മറ്റ് സഭാ സ്ഥാനികളോടും ഹൃദയപൂർവ്വം നന്ദി സമർപ്പിക്കുന്നു.

ഈ പ്രസ്ഥാനത്തിന് കേന്ദ്രതലത്തിൽ ചുക്കാൻ പിടിക്കുന്ന പ്രസിഡന്റും സെമിനാരി പ്രിൻസിപ്പാളുമായ ബഹു. ഡോ. കെ. എം. ജോർജച്ചന്റെയും, ഡയറക്ടറും സെമിനാരി സീനിയർ അധ്യാപകനുമായ ബഹു. ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെയും, ജോയിന്റ് ഡയറക്ടറും സെമിനാരി ലൈബ്രേറിയനുമായ ബഹു. സി. സി. ചെറിയാനച്ചന്റെയും നേതൃത്വമാണ് പ്രധാനമായും ഇതിനെ പുരോഗതിയുടെ പാതയിൽ നയിക്കുന്നത്. ദിവ്യബോധനം കോ-ഓർഡിനേറ്ററായി പ്രവർത്തിച്ചുകൊണ്ടിരുന്ന സെമിനാരി അധ്യാപകൻ ബഹു. ജേക്കബ് മാത്യു അച്ചൻ ഡോക്ടറൽ ഗവേഷണത്തിൽ മുഴുസമയം വ്യാപൃതനായിരിക്കുന്നു. അദ്ദേഹത്തിന് നന്ദിയും ഗവേഷണ പഠനത്തിന് എല്ലാ ആശംസകളും. ദിവ്യബോധനം രജിസ്ട്രാർ ആയി സ്തുത്യർഹ സേവനം നിർവ്വഹിച്ചുവന്ന സെമിനാരി അധ്യാപകൻ ഫാ. ഡോ. ജോൺ പണിക്കർ, യൂഹാനോൻ മാർ ദീയസ്ക്കോറോസായി മേല്പട്ടസ്ഥാനം പ്രാപിച്ചിരിക്കുന്നതിൽ ദിവ്യബോധനം കുടുംബം മുഴുവൻ ആനന്ദിക്കുന്നു. അഭിവന്ദ്യ തിരുമേനിയുടെ സേവനത്തിന് നന്ദിയും, അജപാലന ശുശ്രൂഷയ്ക്ക് എല്ലാ ആശംസകളും നേരുന്നു. ദിവ്യബോധനം മാവേലിക്കര ഭദ്രാസന ഡയറക്ടറായിരുന്ന സെമിനാരി അധ്യാപകൻ ഫാ. ഡോ. മാത്യു ബേബി, മാത്യൂസ് മാർ തീമോത്തിയോസായി മേല്പട്ടസ്ഥാനം പ്രാപിച്ചിരിക്കുന്നതിലും ദിവ്യബോധനം കുടുംബം മുഴുവൻ ആനന്ദിക്കുന്നു, നന്ദിയും ആശംസകളും അർപ്പിക്കുന്നു. സഭയ്ക്കുവേണ്ടി സമർപ്പിതരായ നവാഭിഷിക്ത പിതാക്കന്മാരെ എല്ലാം ദിവ്യബോധനം ആദരവോടെ ആശംസകൾ അറിയിക്കുന്നു.

ദിവ്യബോധനത്തിന്റെ പുതിയ രജിസ്ട്രാറായി ചുമതലയേറ്റിരിക്കുന്ന സെമിനാരി അധ്യാപൻ ഫാ. ഡോ. ജോസ് ജോൺ നമുക്കു പുത്തൻ പ്രതീക്ഷകൾ നൽകുന്നു. പുതിയ കാലഘട്ടത്തിലേക്ക് 'ദിവ്യബോധന'ത്തെ ഒരുക്കുവാൻ ബഹു. അച്ചനും കേന്ദ്ര കോ-ഓർഡിനേറ്ററായി ഊർജസ്വലതയോടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രൊഫ. വർഗീസ് മാത്യുവിനും, ഓഫീസ് കാര്യദർശിയായി ആരംഭം മുതൽ ദിവ്യബോധനത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വി. ഐ. ഏബ്രഹാമിനും, ഭദ്രാസന ഭാരവാഹികൾക്കും, എല്ലാ സഹകാരികൾക്കും കഴിയട്ടെ എന്ന് ആശംസിക്കുന്നു.

ഈ വർഷം പഠനം പൂർത്തിയാക്കുന്നവരെയും, റാങ്കു ജേതാക്കളെയും, പ്രത്യേകം അനുമോദിക്കുന്നു. കൈത്താങ്ങൽ നൽകിയവരെയെല്ലാം, നൽകുന്നവരെയെല്ലാം, ഒരിക്കൽകൂടി നന്ദിയോടെ സ്മരിക്കുന്നു. സെമിനാരി എന്നും ദൈവജനത്തോടൊപ്പം. ആശയങ്ങൾക്ക് ജീവിതത്തെ വ്യതിയാനപ്പെടുത്തുവാൻ കഴിയുമെങ്കിൽ, ആത്മീയബോധനത്തിന് എത്ര അധികം! ആത്മീയബോധനം അഥവാ ദിവ്യബോധനം നമ്മെ മൂടുപടമില്ലാതെ തേജസിലേക്ക് പ്രവേശിപ്പിക്കും, ചെരുപ്പില്ലാതെ മുള്ളിലേക്കും മുള്ളിൽ കത്തുന്ന അഗ്നിയിലേക്കും പ്രവേശിപ്പിക്കും.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

(വൈസ് പ്രസിഡന്റ്, ദിവ്യബോധനം,
വൈസ് പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി)



സ്ഥാപകർ ഓർക്കുന്നു...

# സഭയുടെ പ്രബോധന ദൗത്യം

ഫാ. ഡോ. റ്റി. ജെ. ജോഷ്വ

സഭ പ്രബോധനരംഗം അവഗണിച്ചാൽ നിർജ്ജീവത്വവും ജീർണ്ണതയും സംഭവിക്കുമെന്നത് ചരിത്രം സ്ഥിരീകരിക്കുന്ന സത്യമാണ്. ആരാധന അർത്ഥപൂർണ്ണമാകുന്നതും, സാക്ഷ്യജീവിതം സഫലമാകുന്നതും പ്രബോധനത്തിന്റെ പിൻ ബലത്തിലാണ്. രണ്ടാം വത്തിക്കാനു ശേഷം റോമൻ കത്തോലിക്കാ സഭ ഈ തിരിച്ചറിവിലെത്തി. തൽഫലമായി ആ സഭയിലെ പ്രബോധന രംഗം സജീവവുമാണ്. വൈദികർ മാത്രം നിർവഹിക്കേണ്ട ഒരു ദൗത്യമല്ല; പരിശീലനം നേടിയ ആത്മായർക്കും വലിയ പങ്കു വഹിക്കുവാനുണ്ട്.

ഓർത്തോഡോക്സ് സഭയിൽ ഈ ലക്ഷ്യം വച്ചുകൊണ്ട് ഇവരെ പ്രബുദ്ധരാക്കുന്നതും, അവർ വഴി പ്രബോധനരംഗം പരിപുഷ്ടപ്പെടുത്തണമെന്നുള്ള ലക്ഷ്യത്തോടെ സമാരംഭിച്ച സംരംഭമാണ് ദിവ്യബോധന പഠനപദ്ധതി. അത് ഇരുപത്തഞ്ച് വർഷം പിന്നിട്ട് ജൂബിലിയുടെ നിറവിൽ എത്തി നിൽക്കുന്നു. എന്നുള്ളതിൽ അതിന്റെ ഒരു എളിയ പ്രവർത്തകൻ എന്ന നിലയിൽ സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്. ഈ ആശയത്തിന് ബീജാവാപം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കൃതജ്ഞതാപൂർവം സ്മരിക്കപ്പെടണം. പ്രവർത്തനം ആരംഭിക്കുത്തിനാവശ്യമായ സാമ്പത്തിക സഹായകവും അദ്ദേഹം ലഭ്യമാക്കി. എന്നാൽ പദ്ധതിയുടെ വിശദാംശങ്ങൾ രൂപഭാവന നൽകിയതും പാഠപുസ്തകങ്ങൾ രചിക്കുവാനുള്ള പ്രേരണയും പ്രചോദനവും നൽകിയതും ഫാദർ സി. സി. ചെറിയാനാണ് അദ്ദേഹത്തിന്റെ നിർബന്ധ പൂർവ്വമായ സമീപനമാണ് യഥാസമയം ടെക്സ്റ്റ് ബുക്കുകൾ രചിക്കപ്പെടാൻ തുടങ്ങിയത്. നിലവാരമുള്ളതും ശ്രദ്ധാർഹങ്ങളുമായ മുപ്പതു പുസ്തകങ്ങൾ രചിക്കപ്പെട്ടത് വിശ്വാസ സാഹിത്യ രംഗത്തെ മുതൽ ക്കൂട്ടാണ്. സെമിനാരി അദ്ധ്യാപകർ ഇതിന്റെ പ്രവർത്തകരായി അണിനിരന്നതാണ് ഈ പദ്ധതിയെ വിജയിപ്പിച്ചത്. സെമിനാരിയുടെ ചരിത്രത്തിലെ ഒരു പൊൻ തൂവലായി “ദിവ്യബോധനം” നിലകൊള്ളുന്നു.

സഭയുടെ സാക്ഷ്യം ഉണ്ടാകുന്നത് ദേവാലയത്തിലെ വിപുലമായ അനുഷ്ഠാനങ്ങളിലല്ല, സഭാമക്കളുടെ പ്രവർത്തന വേദിയിലാണ്. വ്യാപാര രംഗത്തും, തൊഴിൽ ശാലയിലും, ഓഫീസ് മുറിയിലും, വിദ്യാലയങ്ങളുടെ ചുമരുകൾക്കുള്ളിലും മറ്റുമാണ്. അവിടെയെല്ലാം ക്രിസ്തീയ മൂല്യങ്ങൾക്കനുസൃതമായ പ്രവർത്തന ശൈലി ഉരുത്തിരിയേണ്ടിയിരിക്കുന്നു. അർപ്പണ ബോധവും, ആത്മാർത്ഥതയും, കൃത്യ നിഷ്ഠയും, സത്യ സന്ധതയും എല്ലാം പ്രകടമാക്കുന്നതിനാലാണ് സാക്ഷ്യ ജീവിതത്തിന്റെ മാറ്റ് ഉരയ്ക്കപ്പെടുന്നത്. പള്ളികളിലെ ആരാധന എത്രതന്നെ ഹൃദ്യവും, ആകർഷകവും പ്രൗഢവുമായിരുന്നാലും അതിന്റെ സ്വാധിനം പള്ളിക്ക് പുറത്തുള്ള ദൈനം ദിന ജീവിതത്തിൽ പ്രതിഫലിക്കപ്പെടുന്നില്ലെങ്കിൽ നമ്മുടെ ആത്മീയതയ്ക്ക് വൈകല്യമുണ്ടെന്നു സമ്മതിച്ചേ മതിയാവൂ. ആരാധനയും ജീവിതവും തമ്മിലുള്ള വൈരുദ്ധ്യം പരിഹരിക്കപ്പെടേണ്ടിയിരിക്കുന്നു.

നമ്മുടെ ആത്മീയതയുടെ പാപ്പരത്വം ഇന്ന് ഏറെ പ്രകടമാകുന്നത് നമ്മുടെ കുടുംബങ്ങളിലാണ്. കെട്ടുറപ്പുള്ള കുടുംബങ്ങൾ ഇന്ന് നഷ്ടമായിക്കൊണ്ടിരിക്കുന്നു. കുടുംബങ്ങളുടെ ശൈഥില്യം നമ്മെ അമ്പരപ്പിക്കത്തക്ക വിധത്തിൽ ഇന്ന് രൂക്ഷമാണ്. കുടുംബക്കോടതികൾ വർദ്ധിക്കുന്നു; അവയിൽ വന്നു ചേരുന്ന കേസുകളുടെ സംഖ്യയും പെരുകുന്നു. നാമൊഴികെ മറ്റു സഭകൾ മിക്കതും കുടുംബ ഭദ്രതയ്ക്കും കുടുംബക്ഷേമത്തിനും ഊന്നൽ നൽകികൊണ്ട് പദ്ധതികൾ ആവിഷ്കരിച്ച് നടപ്പിലാക്കുന്നു. പ്രീ മാരിറ്റൽ കൗൺസലിങ് എന്നുള്ളതുതന്നെ സഭയിൽ വ്യാപകമായി നടപ്പാക്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. നമ്മുടെ ഒരു ഭദ്രാസനം 2009 കുടുംബ ഭദ്രത വർഷമായി ആചരിക്കുന്നു എന്നുള്ളത് അഭിമാനർഹമായ കാര്യമാണ്. കുടുംബങ്ങളിൽ ലഭിക്കുന്ന പരിശീലനവും പരിചയങ്ങളുമാണ് പിൽക്കാലജീവിതത്തിൽ സ്ഥായിയായി പ്രതിഫലിക്കപ്പെടുന്നത്. അവിടെ ശരിയായ അടിത്തറ ലഭിക്കുന്നില്ല എങ്കിൽ പിന്നീടുള്ള സംരംഭങ്ങൾ വിഫലമാവുകയേ ഉള്ളൂ. ഇതു പ്രാർത്ഥനയും തിരുവചന ധ്യാനവും. നോമ്പും, ഒന്നുമില്ലാത്ത കുടുംബാന്തരീക്ഷത്തിൽ

വളരുന്ന ഒരു വ്യക്തിയുടെ ജീവിതത്തിൽ പരുക്കൻ സ്വഭാവങ്ങളും, വികൃതഭാവങ്ങളുമുണ്ടാകുന്നെങ്കിൽ ആശ്ചര്യപ്പെടേണ്ടതില്ല.

"പള്ളിയിലെ സഭ"യെക്കാൾ കൂടുതൽ ശ്രദ്ധയും ശ്രമവും ഉണ്ടാകേണ്ടത് "വീട്ടിലെ സഭ"യെക്കുറിച്ചാകണം. അവ പരസ്പര പൂരകങ്ങളാണ്. വീട്ടിലെ സഭ ഭദ്രമെങ്കിൽ പള്ളിയിലെ സഭയെപ്പറ്റി നമ്മുക്ക് ഉൽകണ്ഠപ്പെടേണ്ടി വരുകയില്ല. ദിവ്യബോധന പദ്ധതിയിൽ ഒരു പുസ്തകം കുടുംബ ജീവിതത്തെപ്പറ്റിയും മറ്റൊന്ന് കൗൺസിലിംഗിനെപ്പറ്റിയുമാണ്. ആ കോഴ്സ് കഴിഞ്ഞവർ ഇടവകയിലെ ആദ്ധ്യാത്മിക രംഗത്ത് നേതൃത്വം നൽകാനും പ്രബോധന മേഖലയിൽ പങ്കാളിത്വം വഹിക്കാനും സന്നദ്ധരാകേണ്ടതാണ്. വൈദികർ അവരുടെ സേവനത്തെ പ്രയോജനപ്പെടുത്താൻ താൽപര്യപ്പെടുകയും വേണം.

രജത ജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ ഇനിയെന്ത്? ഭാവി പരിപാടികൾക്ക് ഊന്നൽ കൊടുക്കേണ്ട മേഖല എന്നതിനെപ്പറ്റി ചിന്തിക്കുവാനുള്ള അവസരമാണ് "ശുഭകരമായി പ്രവർത്തിക്കുവാൻ നിന്നെ അഭ്യസിപ്പിക്കുകയും നീ പോകേണ്ട വഴിയിൽ നിന്നെ നടത്തുകയും ചെയ്യുന്ന യഹോവ ഞാനാകുന്നു"എന്ന വാഗ്ദാനം ഗൗരവമായി നമുക്കെടുക്കാം. അവിടെത്തെ നടത്തിപ്പിൽ പ്രത്യാശയർപ്പിക്കാം.

❑



# രജിസ്ട്രാർ എഴുതുന്നു...

ദിവ്യബോധനം പഠന പദ്ധതി രജത ജൂബിലി വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. ആരാധന, പഠനം, സേവനം എന്നീ ലക്ഷ്യങ്ങളെ മുൻനിർത്തി 1984-ൽ ആരംഭിച്ച ഈ പ്രസ്ഥാനം ഇന്ന് സഭയാകമാനം വളർന്ന് പന്തലിച്ച് സഭാമക്കളിൽ ദിവ്യാനുഭവം പകർന്നു നല്കിക്കൊണ്ടിരിക്കുന്നു. സത്യവിശ്വാസം, ആരാധന, സഭാചരിത്രം, മന:ശാസ്ത്രം എന്നിത്യാദി വിഷയങ്ങളെ അധികരിച്ച് നിരവധി പുസ്തകങ്ങളും, സെമിനാറുകളും ഈ പഠനപദ്ധതിയിലൂടെ സഭാമക്കൾക്ക് ലഭ്യമാകുന്നുണ്ട്. ലോക പ്രശസ്ത വേദശാസ്ത്രജ്ഞനും, പണ്ഡിതശിരോമണിയും, മലങ്കരസഭയുടെ ജ്ഞാന സ്തംഭവുമായി പരിലസിച്ചിരുന്ന ഭാഗ്യസ്മരണാർഹനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് ഈ പ്രസ്ഥാനത്തിന് ബീജാവാപം നിർവ്വഹിച്ചത്. അഭിവന്ദ്യ തിരുമേനിയുടെ ദീർഘവീക്ഷണവും, പാണ്ഡിത്യവും ഈ പ്രസ്ഥാനത്തിന് ഇന്നും ശക്തി നൽകുന്നു എന്നതിൽ സന്തോഷിക്കുന്നു. അഭിവന്ദ്യ തിരുമേനിയോടൊപ്പം ഈ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കും, ഉയർച്ചക്കുമായി പ്രവർത്തിക്കുകയും, സഹായിക്കുകയും ചെയ്ത ഏവരേയും നന്ദിപൂർവ്വം ഈ ജൂബിലി വർഷത്തിൽ സ്മരിക്കുകയും അവരുടെ സേവനങ്ങൾക്കായി ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു.

1984-ൽ ഒരു ചെറിയ പഠന പദ്ധതിയായി ആരംഭിച്ച് ഇന്ന് രജത ജൂബിലി നിറവിൽ നിൽക്കുന്ന ഈ പ്രസ്ഥാനം അനേകം സഭാമക്കൾക്ക് മാർഗ്ഗദീപമായി പരിണമിച്ചു എന്നറിയുന്നതിൽ സന്തോഷമുണ്ട്. സഭാമക്കളെ സത്യവിശ്വാസത്തിലും സത്യാരാധനയിലും നിലനിർത്തി യഥാർത്ഥ ക്രിസ്തീയ സാക്ഷ്യം ലോകത്തിന് നൽകുവാൻ ഈ പഠന പദ്ധതി മുഖാന്തിരമായി തീരുന്നു വെന്നതിൽ നിങ്ങളോടൊപ്പം ഞങ്ങളും സന്തോഷിക്കുന്നു. വേദവിപരീതങ്ങളെയും, തെറ്റായ ആദർശങ്ങളെയും, പാഷാണ്ഡോപദേശങ്ങളെയും ചെറുത്തു തോല്പിക്കുവാൻ ഈ പ്രസ്ഥാനം സഭാമക്കളെ സജ്ജരാക്കുന്നു. 25-വർഷക്കാലം പൂർത്തീകരിക്കുമ്പോൾ സഭാമക്കളിൽ ഒരു ചെറിയ ശതമാനം അംഗങ്ങളെ ഈ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളുമായി സംബന്ധിപ്പിക്കുവാൻ സാധിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു. P. O. C. E, D. O. C. E, G. O. C. E തിരുവചനഭാഷ്യം എന്നീ കോഴ്സുകളിലായി ഏകദേശം 16,000-ലധികം പേരെ പരിശീലിപ്പിക്കുവാൻ ഈ പ്രസ്ഥാനത്തിന് കഴിഞ്ഞ 25 വർഷക്കാലംകൊണ്ട് സാധിച്ചുവെന്നുള്ളത് കൃതാർത്ഥതയോടെ സ്മരിക്കുന്നു. നടപ്പു വർഷത്തിൽ നാല് കോഴ്സുകളിലുമായി 1500-ലധികം പഠിതാക്കൾ ഈ പ്രസ്ഥാനവുമായി സഹകരിച്ച് പ്രവർത്തിക്കുന്നു. മലങ്കരസഭയിൽ ഒട്ടുമിക്ക ദേവാലയങ്ങളിലും ദിവ്യബോധനത്തിന്റെ യൂണിറ്റ് പ്രവർത്തിക്കുന്നുണ്ടെങ്കിലും ഇന്നും ഈ പഠനപദ്ധതിയെക്കുറിച്ച് അറിവോ, ബോധമോ ഇല്ലാത്ത ഇടവകകളും ഭദ്രാസനങ്ങളും മലങ്കരസഭയിൽ ഉണ്ടെന്നുള്ള ദുഃഖസത്യം വേദനയോടെ ഓർക്കുന്നു. സഭാമക്കളുടെ വിശ്വാസസ്ഥിരതയ്ക്കും, ആത്മീയ നവോത്ഥാനത്തിനും ഈ പാഠ്യപദ്ധതി മുഖാന്തിരമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഇനിയും പങ്കാളികളാകാത്ത ഇടവകകളും, ഭദ്രാസനങ്ങളും ഈ പാഠ്യപദ്ധതിയിൽ പങ്കുചേർന്ന് സഭയുടെ ഉന്നമനത്തിനായി പ്രവർത്തിക്കണമെന്നപേക്ഷിക്കുന്നു.

ജോസച്ചൻ

രജിസ്ട്രാർ

# ദിവ്യബോധനം റിപ്പോർട്ട് 2007 – 2009

ഫാ. ഡോ. ജോസ് ജോൺ (രജിസ്ട്രാർ)

### ആമുഖം

സഭാംഗങ്ങൾക്കായി ഓർത്തഡോക്സ് വൈദിക സെമിനാരി ഒരുക്കിയിട്ടുള്ള വിശ്വാസ പരിശീലന പദ്ധതിയായ ദിവ്യബോധനത്തിന്റെ പന്ത്രണ്ടാമത് ബാച്ചിന്റെ പൂർത്തീകരണത്തിൽ പ്രവർത്തന റിപ്പോർട്ട് സമർപ്പിച്ചുകൊള്ളുന്നു. ആരംഭം കുറിച്ചവരേയും ആദ്യകാല പ്രവർത്തകരെയും നന്ദിപൂർവ്വം ഓർക്കുന്നു. രജത ജൂബിലി വർഷത്തെ പ്രവർത്തന റിപ്പോർട്ട് ഇവിടെ കുറിക്കട്ടെ.

### സർട്ടിഫിക്കറ്റ് കോഴ്സ് ( P. O. C. E.)

വിവിധ ഇടവകകളിലും ആശ്രമങ്ങളിലും മറ്റും നടന്നുവരുന്ന 80 പഠന യൂണിറ്റുകളിലും കറസ്പോണ്ടൻസ് വിഭാഗത്തിലുമായി 1500 വിദ്യാർത്ഥികൾ ഈ അദ്ധ്യയന കാലത്തിൽ പഠനത്തിന് ചേർന്നു. എന്നാൽ 550 പേർ മാത്രമേ പഠനം പൂർത്തിയാക്കിയുള്ളു . ഇപ്രാവശ്യം പൂർത്തിയാക്കിയവരിൽ 425 പേർ സ്ത്രീകളും 125 പേർ പുരുഷന്മാരുമാണ്.

പഠനം പൂർത്തിയാക്കിയവരെയും നേതൃത്വം നൽകിയ അദ്ധ്യാപകരെയും പ്രത്യേകം അനുമോദിക്കുന്നു. റാങ്കുകാർക്ക് മെറിറ്റ് സർട്ടിഫിക്കറ്റും കാഷ് അവാർഡും സമ്മാനങ്ങളും നല്കുന്നുണ്ട്. P. O. C. E പഠനം പൂർത്തിയാക്കിയവർ തുടർന്നു ഡിപ്ലോമാ കോഴ്സിൽ പഠിക്കാൻ ചേരുന്നുണ്ട്. പഠനത്തിനുള്ള അവരുടെ ആഗ്രഹത്തെ അഭിനന്ദിക്കുന്നു.

### ഡിപ്ലോമാ കോഴ്സ് (D. O. C. E)

സർട്ടിഫിക്കറ്റ് പഠനം പൂർത്തിയാക്കി 40 പഠന യൂണിറ്റുകളിലും കറസ്പോണ്ടൻസ് വിഭാഗത്തിലുമായി പഠനം ആരംഭിച്ച 280 സ്ത്രീപുരുഷ വിദ്യാർത്ഥികളിൽ 220 പേർ പഠനം പൂർത്തിയാക്കി. ഇവരിൽ 150 സ്ത്രീകളും 70 പുരുഷന്മാരുമാണുള്ളത്. പഠനം പൂർത്തിയാക്കിയവരെയും റാങ്കുകൾ നേടിയവരെയും നേതൃത്വം നല്കിയ അദ്ധ്യാപകരെയും പ്രത്യേകം അനുമോദിക്കുന്നു. റാങ്കുകാർക്ക് മെറിറ്റ് സർട്ടിഫിക്കറ്റും കാഷ് അവാർഡും സമ്മാനങ്ങളും നൽകുന്നുണ്ട്.

### ഡിഗ്രി കോഴ്സ് (G. O. C. E)

ഡിഗ്രി കോഴ്സിന്റെ മൂന്നാം ബാച്ചിൽ 75 പേർ പഠനം തുടരുന്നു. പഠനം പൂർത്തീകരിക്കുന്നവർക്ക് 2010-ലെ കോൺവൊക്കേഷനിൽ വച്ച് സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യുന്നതാണ്.

### തിരുവചനഭാഷ്യം - വേദപഠന സർട്ടിഫിക്കറ്റ് കോഴ്സ്

ഈ പഠനം പൂർത്തിയാക്കിയ 28 പേർക്ക് ഇപ്പോൾ തിരുവചനഭാഷ്യം വേദപഠന സർട്ടിഫിക്കറ്റ് നൽകുന്നു. പുതുതായി പലരും ഈ പഠനം നടത്തിവരുന്നു.

### ദിവ്യബോധനം ഭദ്രാസന ഡയറക്ടർമാർ

ദിവ്യബോധനം യൂണിറ്റുകൾ ഭദ്രാസനത്തിൽ സംഘടിപ്പിക്കുന്നതിലും ഇടവക തലത്തിൽ നടത്തിക്കൊണ്ടു പോകുന്നതിലും നേതൃത്വം നല്കി സഹകരിച്ച എല്ലാവരേയും അനുമോദിക്കുന്നു. ഭദ്രാസന ഡയറക്ടർമാരായ ശ്രീ. എ. കെ. ജേക്കബ് (ബോംബെ), സാംകുട്ടി എസ്. കെ. അടൂർ (കൊച്ചി), ബ. ജിജു ജോൺ അച്ചൻ (കൊല്ലം), ശ്രീ. എം. സി. ജോൺ (നിരണം), ഫാ. മാത്യു ബേബി - ഇപ്പോൾ മാത്യൂസ് മാർ തീമോത്തിയോസ് തിരുമേനി (മാവേലിക്കര) എന്നിവരുടെ നിസ്വാർത്ഥ സേവനങ്ങൾ വളരെ വിലപ്പെട്ടതായി കണക്കാക്കുന്നു. ഇടവക തലത്തിൽ പ്രവർത്തിച്ചിരുന്ന ഓർഗനൈസർമാരെയും യൂണിറ്റ് കോ-ഓർഡിനേറ്റർമാരെയും അദ്ധ്യാപകരെയും പ്രത്യേകം അനുമോദിക്കുന്നു.

### പുതിയ ഭദ്രാസന ഡയറക്ടർമാർ

ഇതിനോടകം താഴെ പേരു പറയുന്നവർ ഭദ്രാസന ഡയറക്ടർമാരായി നിയമിതരായി. തിരുവനന്തപുരം: ഫാ. സാം കാഞ്ഞിക്കൽ, കൊല്ലം: ഫാ. ജിജു ജോൺ, മാവേലിക്കര: ഫാ. തോമസ് പി. ജോൺ, തുമ്പമൺ: ശ്രീ. പി. പി. ദാനിയേൽ, ചെങ്ങന്നൂർ: ശ്രീ. കെ. കെ. ഏബ്രഹാം, കോട്ടയം: ശ്രീ. ജേക്കബ് വർഗീസ്, കൊച്ചി: ശ്രീ. എസ്. കെ. അടൂർ, ബോംബെ: ശ്രീ. എ. കെ. ജേക്കബ്.

ഭദ്രാസന ഡയറക്ടർമാർ ഇല്ലാത്ത ഭദ്രാസനങ്ങളിൽ കൂടുതൽ ഊർജ്ജസ്വലമായി ഈ പദ്ധതി നടപ്പാക്കേണ്ടതിലേക്കായി പുരുഷന്മാരിൽനിന്നും സ്ത്രീകളിൽനിന്നും ദിവ്യബോധന പഠനം പൂർത്തിയാക്കിയവരും ഇക്കാര്യത്തിൽ പ്രത്യേകം ഉത്സാഹവും താല്പര്യവും ഉള്ളവരെ 'ഭദ്രാസന ഡയറക്ടർ' ആയി ഇടവക മെത്രാപ്പോലീത്താമാർ നിയമിച്ചുവരുന്നു.

### കേന്ദ്ര ഓഫീസ് പ്രവർത്തനങ്ങൾ

വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എം. ജോർജ്ജ് പ്രസിഡണ്ടായും, ഫാ. ഡോ. ജേക്കബ് കുര്യൻ വൈസ് പ്രസിഡണ്ടായും, ബ. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ഡയറക്ടറായും, ബ. ഫാ. സി. സി. ചെറിയാൻ ജോയിന്റ് ഡയറക്ടറായും, ബ. ഫാ. ഡോ. ജോസ് ജോൺ രജിസ്ട്രാറായും പ്രവർത്തിക്കുന്നു. വൈദിക സെമിനാരി ഫാക്കൽട്ടി അംഗങ്ങളാണ് ഈ പഠനത്തിന്റെ അക്കാദമിക് ചുമതല നിർവ്വഹിക്കുന്നത്. കേന്ദ്ര ഓർഗനൈസറായി പ്രൊ. വർഗ്ഗീസ് മാത്യു വളരെ പ്രശംസനീയമായ നിലയിൽ പ്രവർത്തിച്ചു

വരുന്നു. ഓഫീസ് സെക്രട്ടറിയായി ശ്രീ. വി. ഐ. ഏബ്രഹാം പ്രവർത്തിച്ചു വരുന്നു.

**അഭിന്ദനങ്ങൾ**

ദിവ്യബോധനം രജിസ്ട്രാർ ആയി പ്രവർത്തിച്ച ബഹു: ഡോ: ജോൺ പണിക്കരച്ചനും മാവേലിക്കര ഭദ്രാസന ഡയറക്ടറായി പ്രവർത്തിച്ച ബഹു: ഡോ: മാത്യു ബേബി അച്ചനും, മലങ്കരസഭയുടെ മെത്രാപ്പോലീത്തമാരായി യഥാക്രമം ഡോ: യൂഹാനോൻ മാർ ദീയസ്ക്കോസ്, ഡോ: മാത്യൂസ് മാർ തീമോത്തിയോസ് എന്നീ പേരുകളിൽ അഭിഷിക്തരായ വിവരം ഇതിനോടകം നമ്മളേവരും അറിഞ്ഞുവല്ലോ. അഭിവന്ദ്യരായ ഈ മെത്രാപ്പോലീത്താമാർക്കും, ഇവരോടൊപ്പം അഭിഷിക്തരായ മറ്റ് അഞ്ച് മെത്രാപ്പോലീത്താമാർക്കും ദിവ്യബോധനം കുടുംബാംഗങ്ങളുടെ അഭിനന്ദനങ്ങളും, പ്രാർത്ഥനകളും ഇവിടെ കുറിക്കട്ടെ.

**സാമ്പത്തികം**

വിശദമായി ഓഡിറ്റു ചെയ്ത കണക്കുകൾ പ. സുന്നഹദോസ്, മാനേജിംഗ് കമ്മറ്റി എന്നീ ഉന്നതസമിതികളിൽ പാസാക്കി വർഷം തോറും പ്രസിദ്ധീകരിക്കുന്നുണ്ടെന്നതിനാൽ ഇവിടെ വിവരിക്കുന്നില്ല.

ഇതുവരെയും നടത്തിയ ദൈവം ഇനിയും നടത്തുമെന്ന പ്രത്യാശയാണ് ഈ പദ്ധതിയിൽ പ്രവർത്തിക്കുന്നവരെ മുന്നോട്ടു നയിക്കുന്ന പ്രധാന ഘടകം. ആ പ്രത്യാശയിൽ ഉറച്ചുനിന്നുകൊണ്ട് ഈ റിപ്പോർട്ട് ഉപസംഹരിക്കുന്നു.

**ഫാ. ഡോ. ജോസ് ജോൺ**
**(രജിസ്ട്രാർ)**

"തിന്മയുടെ ഉത്ഭവം സ്വഭാവത്തിലല്ല. സാത്താന്റെ പോലും സ്വഭാവം തിന്മയിലല്ല ഉല്പാദിതമായത്. നന്മയുടെ പ്രസരമായി സൃഷ്ടിക്കപ്പെട്ടവനാണ് പ്രഭാകരൻ അല്ലെങ്കിൽ ലൂസിഫർ (Lucifor) എന്നു വിളിക്കപ്പെടുന്ന സാത്താൻ. സൃഷ്ടമായ സ്വഭാവത്തിൽ നിന്നല്ല തിന്മയുടെ ഉത്ഭവം. എന്നാൽ ലൂസിഫറിനെന്നപോലെ മനുഷ്യനും നല്കപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യം നന്മയെ പരിത്യജിച്ച് തിന്മയെ ആശ്ലേഷിക്കുവാനുള്ള സാധ്യത, മനുഷ്യനും മറ്റു സൃഷ്ടികൾക്കും നൽകുന്നു. സ്വതന്ത്രസൃഷ്ടികൾ തങ്ങളുടെ സ്വയം നിർണ്ണായകശക്തി ഉപയോഗിച്ച് നന്മയെ ആശ്ലേഷിക്കേണ്ടുന്നവരാണ്. അല്ലാതെ നന്മയോട് ബദ്ധന്മാരായിട്ടല്ല അവരുടെ അസ്തിത്വം നൽകപ്പെട്ടിട്ടുള്ളത്. നന്മയുമായുള്ള ബന്ധം സ്വയം വിച്ഛേദിക്കാനുള്ള ശക്തി സ്വാതന്ത്ര്യത്തിന്റെ അവശ്യഘടകമാണ്. ആ ശക്തി ഉപയോഗിച്ച് ഉണ്മയുടെയും നന്മയുടെയും വിപരീതമായ ഇല്ലായ്മയും തിന്മയും സൃഷ്ടിക്കാനുള്ള ശക്തിയും സ്വാതന്ത്ര്യത്തിൽ ദത്തമാണ്. ഈ സ്വാതന്ത്ര്യമുപയോഗിച്ച് സൃഷ്ടി സൃഷ്ടിക്കുന്നതാണ് തിന്മ."

**– പൗലോസ് മാർ ഗ്രിഗോറിയോസ്**



# രക്തസാക്ഷ്യം വേദ ചരിത്രത്തിൽ

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**1. സാക്ഷ്യം പഴയനിയമത്തിലും യഹൂദ ചരിത്രത്തിലും**

**a. നിങ്ങൾ എന്റെ സാക്ഷികൾ**

സാക്ഷ്യം എന്ന പദത്തിന് രക്തം ചൊരിഞ്ഞുള്ള സാക്ഷ്യം എന്ന അർത്ഥം ലഭിക്കുന്നത് ക്രിസ്താബ്ദം 2 -ാം നൂറ്റാണ്ടിലാണ്. "നിങ്ങൾ എന്റെ സാക്ഷികൾ" എന്ന് ഇസ്രായേല്യരെ സംബന്ധിച്ച് യഹോവ തന്നെ കല്പിക്കുന്നതായി യശയ്യാ പ്രവാചകൻ രേഖപ്പെടുത്തുന്നുണ്ട്. യഹൂദ ചരിത്രത്തിൽ രക്തസാക്ഷ്യത്തെക്കുറിച്ചുള്ള വിവരണം പ്രധാനമായും കാണുന്നത് മക്കാബിയരുടെ പുസ്തകങ്ങളിലാണ്. എന്നാൽ യഹോവയോടുള്ള ഭക്തിയെപ്രതി പീഡയും മരണവും സ്വീകരിക്കുന്ന പ്രവാചകന്മാരെക്കുറിച്ചും ദൈവപുരുഷന്മാരെക്കുറിച്ചുമുള്ള വിവരണങ്ങൾ പഴയനിയമത്തിന്റെ മറ്റു ഭാഗങ്ങളിൽ പലയിടങ്ങളിലും കാണാൻ കഴിയും. ഇതിന് നല്ല ഉദാഹരണമാണ് ഏലിയാവിനുണ്ടായ പീഡകൾ. ഏലിയാവിനോട് ചേർന്നുനിന്ന അനേകം പ്രവാചകന്മാരെ ഇസബേൽ രാജ്ഞി വാൾകൊണ്ട് കൊല്ലിച്ചതായും രേഖപ്പെടുത്തിയിരിക്കുന്നു (1 രാജ. 19:10). യശയ്യാ പ്രവാചകൻ രക്തസാക്ഷ്യം വരിച്ചതായാണ് പാരമ്പര്യം. യിരമ്യാ പ്രവാചകനുണ്ടായ പീഡകൾ മറ്റൊരുദാഹരണമാണ്. പ്രവാചകനായ ഊരിയാവിന്റെ രക്തസാക്ഷ്യത്തെക്കുറിച്ച് യിരമ്യാ പ്രവാചകൻ രേഖപ്പെടുത്തുന്നുണ്ട് (യിരമ്യാ 26:10-23). ശദ്രക്ക്, മേശക്ക്, അബേദ്നഗോ എന്നിവർക്കും ദാനിയേലിനുമുണ്ടായ പീഡകൾ ദാനിയേലിന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇക്കാരണത്താലത്രെ "നിന്റെ നിമിത്തം ഞങ്ങളെ ദിവസം പ്രതി കൊല്ലുന്നു; അറുപ്പാനുള്ള ആടുകളെപ്പോലെ ഞങ്ങളെ എണ്ണുന്നു" എന്നിങ്ങനെ സങ്കീർത്തനകാരൻ വിലപിച്ചു ചൊല്ലുന്നത് (സങ്കീ. 44:22). നാം ഉപയോഗിക്കുന്ന ശ്ഹീമാ നമസ്കാരത്തിൽ സഹദേന്മാരെ ഓർത്തുകൊണ്ട് ഈ സങ്കീർത്തനഭാഗം സഭ ആവർത്തിച്ചു ചൊല്ലുന്നു.

"നിന്നെപ്രതി വധമേറ്റു നിത്യം ഞങ്ങൾ ഹാ...... ഉഹാ ...

ഞങ്ങളെയെണ്ണിയറുക്കാൻ നിർത്തിയൊരാട്ടിൻകുട്ടികൾ പോൽ" (വെള്ളിയാഴ്ച സന്ധ്യ)

**b) മക്കാബിയരുടെ കാലത്തെ പീഡയും രക്തസാക്ഷ്യവും**

ദൈവത്തെപ്രതിയുള്ള പീഡാനുഭവങ്ങളുടെയും രക്തസാക്ഷ്യത്തിന്റെയും പാരമ്യമാണ് ക്രിസ്തുവിനു മുമ്പ് രണ്ടാം നൂറ്റാണ്ടിൽ സിറിയാക്കാരിൽ നിന്നും യഹൂദർക്കുണ്ടായ പീഡയും രക്തസാക്ഷ്യവും. മക്കാബിയരുടെ ഒന്നും, രണ്ടും പുസ്തകങ്ങളാണ് ഈ സംഭവത്തിന്റെ ചരിത്രരേഖ. സിറിയ ഭരിച്ചിരുന്ന അന്ത്യോക്കസ് എപ്പിഫാനസ് ക്രി. മു. 169 ൽ യെറുശലേം ആക്രമിച്ചു കീഴ്പ്പെടുത്തി. 167 ൽ അന്ത്യോക്കസ് യഹൂദ മതാനുഷ്ഠാനങ്ങൾ നിരോധിച്ചു. യെരുശലേം ദേവാലയം മലിനമാക്കി. ജാതീയ ആരാധനകൾ നിർബന്ധമാക്കി. വിഗ്രഹങ്ങൾക്ക് ബലിയർപ്പിക്കുന്നതിനും, ശബതാചാരങ്ങൾ നിരാകരിക്കുന്നതിനും, പന്നികളെയും, അശുദ്ധ മൃഗങ്ങളേയും ബലിവസ്തുക്കളായി ഉപയോഗിക്കുന്നതിനും, പരിഛേദന ഒഴിവാക്കുന്നതിനും യെഹൂദരുടെ മേൽ ശക്തമായ സമ്മർദ്ദം ഉണ്ടായി. രാജകല്പന അനുസരിക്കാത്തവർ വധിക്കപ്പെടും എന്ന് വിളംബരം ചെയ്തു. നിയമ പുസ്തകം തിരഞ്ഞു കണ്ടെത്തി തീയിലിട്ട് ചുട്ടുകളഞ്ഞു. നിയമപുസ്തകം കൈയിൽ വയ്ക്കുന്നവരേയും അതനുസരിച്ച് ജീവിക്കുന്നവരെയും കൊന്നുകളഞ്ഞു. പരിഛേദനയ്ക്ക് വിധേയരാക്കിയ കുഞ്ഞുങ്ങളെയും കുടുംബാംഗങ്ങളെയും രാജാവ് കൊല്ലിച്ചു. യെഹൂദരിൽ പലരും പുറജാതിമതം സ്വീകരിക്കുവാൻ തയ്യാറായി. എന്നാൽ ഒരുപറ്റം യെഹൂദർ യഹൂദമത പ്രമാണങ്ങളിലും അനുഷ്ഠാനങ്ങളിലും ഉറച്ചു നിന്ന് മരണം സ്വീകരിച്ചു (1 മക്കാബിയർ 1:54-61).

അന്ത്യോക്കസ് എപ്പിഫാനസിന്റെ പീഡകൾ ചെറുത്തു നിൽക്കുന്നതിന് യെഹൂദർക്ക് നേതൃത്വം നൽകിയ ആളാണ് മത്തഥ്യാസ്. ഇദ്ദേഹം ഒരു പുരോഹിതനായിരുന്നു. അന്ത്യോക്കസിന്റെ പീഡയുടെ കാലത്ത് മത്തഥ്യാസും കുടുംബവും യെരുശലേം വിട്ട് മൊദെയിനിൽ വന്നു പാർത്തു. മത്തഥ്യാസിന് അഞ്ച് പുത്രന്മാരുണ്ടായിരുന്നു. അവരിൽ യൂദാ, യോനാഥാൻ, ശിമോൻ എന്നീ മൂന്നുപേർ സിറിയക്കാർക്കെതിരായുള്ള സമരത്തിൽ യഹൂദരെ നയിച്ചു. ഇവരിൽ പ്രധാനി മക്കാബയൂസ് എന്ന് മറുപേരുള്ള യൂദായായിരുന്നു. ഇക്കാരണത്താലാണ് അന്ത്യോക്കസിനെതിരായുള്ള യഹൂദരുടെ സമരത്തെ മക്കാബ്യ സമരം എന്നു വിളിക്കുന്നതും ആ കാലഘട്ടം മക്കാബിയരുടെ കാലഘട്ടം എന്നറിയപ്പെടുന്നതും. ക്രി. മു. 161 ൽ യൂദാ രക്തസാക്ഷ്യ മരണം പ്രാപിച്ചു.

മക്കാബിയരുടെ കാലത്തുണ്ടായ രണ്ട് സംഭവങ്ങൾ എടുത്തുപറയേണ്ടവയാണ്. അന്ത്യോക്കസ് യഹൂദർക്ക് എതിരെ പീഡ അഴിച്ചുവിട്ട സന്ദർഭം മത്തഥ്യാസ് ആഹ്വാനം ചെയ്തതനുസരിച്ച് യഹൂദർ മരുഭൂമിയിലെ ഒളിവിടങ്ങളിൽ അഭയം

പ്രാപിച്ചു. സിറിയൻ സൈന്യം അവരെ പിൻതുടർന്നു. ഒരു ശബത് ദിവസം വന്നു. യഹൂദരുടെ നിയമം അനുസരിച്ച് ശബതിൽ ഒരു പ്രവൃത്തിയും പാടില്ല. സിറിയൻ സൈന്യത്തിന്റെ മുമ്പിലും അവർ ആയുധം എടുത്തില്ല. സ്ത്രീകളും കുട്ടികളും അടക്കം നിരായുധരായി നിന്ന ആയിരം പേരെ സിറിയൻ സൈന്യം നിഷ്കരുണം കൊന്നുകളഞ്ഞു (1 മക്കാ. 2:27 – 38). മക്കാബിയരുടെ കാലത്തുണ്ടായ മറ്റൊരു രക്തസാക്ഷ്യം ഒരമ്മയും ഏഴു പുത്രന്മാരും വീരമരണം പ്രാപിച്ചതാണ് (2 മക്കാ. 7). പാശ്ചാത്യ സഭ ഇവരുടെ ഓർമ്മ ആചരിക്കുന്നുണ്ട്. സുറിയാനി സഭയും ഇവരെ ഓർ ക്കുന്നു. സുറിയാനി പാരമ്പര്യത്തിൽ അമ്മയുടെ പേര് ശ്മൂനിയെന്നു കൊടുത്തിരിക്കുന്നു. മർത്തശ്മൂനിയേയും ഏഴ് പുത്രന്മാരെയും രക്തസാക്ഷികളുടെ പട്ടികയിൽ ഉൾപ്പെടുത്തി സഭ ആദരിക്കുന്നുണ്ട്. ശ്ഹീമാ നമസ്കാരം തിങ്കളാഴ്ച രാത്രിയുടെ രണ്ടാം കൗമാ പ്രാർത്ഥനയിൽ യോഹന്നാൻ മംദാനാ, സ്തേഫാനോസ്, തേവോദോറോസ്, ഗീവറുഗീസ് സഹദാ, സർഗീസ്, ബാക്കോസ്, കുറിയാക്കോസും അമ്മ യൂലീത്തി, നാല്പത് സഹദേന്മാർ, തോമ്മാശ്ലീഹാ എന്നിവരോടൊപ്പം ശ്മൂനിയേയും ഏഴ് പുത്രന്മാരെയും സഹദേന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തി അവരെ പ്രകീർത്തിച്ച് പാടുന്നുണ്ട്.

മക്കാബിയരുടെ കാലത്തെ പീഡയും രക്തസാക്ഷ്യവും ക്രിസ്തീയ സഭയ്ക്ക് നേരിടേണ്ടിവന്ന പീഡയും രക്തസാക്ഷ്യവും സംബന്ധിച്ച ധാരണയെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്. ഇക്കാരണമാണ് മക്കാബിയരുടെ കാലത്തുണ്ടായ രക്തസാക്ഷ്യം സഭയുടെ ചരിത്രത്തിന്റെ ഭാഗമായി കാണുന്നത്.

ഇവിടെ മറ്റൊരു കാര്യം ശ്രദ്ധേയമാണ്. പഴയനിയമത്തിലും യഹൂദ ചരിത്രത്തിലും ദൈവത്തോടുള്ള ഭക്തിയെപ്രതി പീഡയും മരണവും സ്വീകരിക്കുന്ന സംഭവങ്ങൾ രേഖപ്പെടുത്തുന്നുണ്ടെങ്കിലും ഇവയ്ക്ക് സാക്ഷ്യം എന്ന പദം ഉപയോഗിച്ചുകാണുന്നില്ല. പുതിയനിയമത്തിലും വിശാലമായ അർത്ഥത്തിലാണ് സാക്ഷ്യം എന്ന പദം ഉപയോഗിച്ചിരിക്കുന്നത്. അതുകൊണ്ട് പുതിയനിയമത്തിൽ സാക്ഷ്യം എന്ന പദത്തിന് നല്കിയിരിക്കുന്ന വിവിധ അർത്ഥതലങ്ങൾ പരിശോധിക്കുന്നത് നന്നായിരിക്കും.

### 2. സാക്ഷ്യം പുതിയനിയമത്തിൽ

#### a) സാക്ഷ്യവും ശിഷ്യത്വവും

രണ്ടാം നൂറ്റാണ്ടിലുണ്ടായതുപോലെ വ്യാപകമായ പീഡനവും സാക്ഷിമരണവും ഒന്നാം നൂറ്റാണ്ടിൽ സഭയ്ക്ക് അനുഭവിക്കേണ്ടി വന്നില്ല. എന്നാൽ ക്രിസ്ത്യാനികളുടെ മുമ്പിൽ ക്രൂശിൽ യാഗമായിത്തീർന്ന ക്രിസ്തുവിന്റെ മാതൃക സജീവമായിരുന്നു. ദൈവനാമത്തെപ്രതി പീഡനവും സാക്ഷിമരണവും പ്രാപിക്കുന്നതിനെക്കുറിച്ച് കർത്താവു തന്നെ ശിഷ്യന്മാരെ പഠിപ്പിച്ചു. നീതിമാനായ ഹാബേൽ മുതൽ പ്രവാചകനായ സഖര്യാവ് വരെ അനേകം പേർ ദൈവനാമത്തെ പ്രതി പീഡനവും മരണവും സഹിക്കേണ്ടിവന്നു എന്ന് കർത്താവ് ശിഷ്യന്മാരെ ഓർമ്മപ്പെടുത്തുന്നു (മത്താ. 23:34-45). തന്റെ ശിഷ്യനാകുവാൻ ആഗ്രഹിക്കുന്നവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് അവനെ അനുഗമിക്കണം (മർക്കോ. 8:34-38; Cf. മർക്കോ. 13:9-13; യോഹ. 15:20; 16:1-3). ക്രിസ്തുവിനുവേണ്ടി എല്ലാ കഷ്ടതകളും വഹിക്കുന്നതിനുള്ള ഒരുക്കമാണ് എക്കാലത്തും ശിഷ്യത്വം കൊണ്ട് അർത്ഥമാക്കുന്നത്. “ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനുവേണ്ടി കഷ്ടം അനുഭവിപ്പാനുംകൂടി നിങ്ങൾക്ക് വരം നൽകിയിരിക്കുന്നു” എന്ന് വി. പൗലോസ് എഴുതുന്നു (ഫിലി. 1:29; Cf. 1 തെസ്സ. 2:14-15; 1 പത്രോ. 3:14). പീഡനത്തിന്റെ കാലത്ത് ക്രിസ്തുവിന്റെ വിശ്വസ്ത സാക്ഷികൾ ക്രിസ്തുനാമത്തെ പ്രതി സാക്ഷ്യമരണം സ്വീകരിച്ചു.

#### b. പുനരുത്ഥാനത്തിന്റെ സാക്ഷികൾ

പുതിയനിയമത്തിൽ സാക്ഷികൾ എന്ന പദം മുഖ്യമായും ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് സാക്ഷികളായി തീർന്ന അപ്പോസ്തോലന്മാരെ ഉദ്ദേശിച്ചാണ് ഉപയോഗിച്ചിരിക്കുന്നത് (അപ്പോ. പ്ര. 1:22). ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനു മാത്രമല്ല പീഡാനുഭവത്തിനും മരണത്തിനും അവർ സാക്ഷികളായിരുന്നു (ലൂക്കോ. 24:47-48; അപ്പോ. പ്ര. 5:30). “ക്രിസ്തു കഷ്ടം അനുഭവിക്കുകയും മൂന്നാംനാൾ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽ ക്കയും ..... ഇതിനു നിങ്ങൾ സാക്ഷികളാകും” എന്ന് വി. ലൂക്കോസ് (24:46,48) പറയുമ്പോൾ കർത്താവിന്റെ കഷ്ടാനുഭവം പോലെ തന്നെ വസ്തുനിഷ്ടമായ കാര്യമായിട്ടാണ് പുനരുത്ഥാനത്തെയും കാണുന്നത്. സുവിശേഷത്തിന്റെ ഉള്ളടക്കത്തിനാണ് അപ്പോസ്തോലന്മാർ സാക്ഷികളാകുന്നത്. കേട്ടുകേൾവിയോ മിഥ്യാസങ്കൽപ്പമോ ഒന്നുമല്ല ഇതിനാധാരം. അവ ചരിത്രത്തിൽ നിശ്ചിത സ്ഥലകാലങ്ങളിൽ നടന്നവയാണ്. അപ്പോസ്തോലന്മാരെ ‘സാക്ഷികൾ’ എന്ന് പൊതു അർത്ഥത്തിൽ പറയുകയല്ല. അവർ സാക്ഷികളാകാൻ പ്രത്യേക യോഗ്യതയുള്ളവരാണ്. അവർ യേശുവിന്റെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങൾക്ക് സാക്ഷികളായിരുന്നു. അവർ അതിനുവേണ്ടി പ്രത്യേകം വിളിക്കപ്പെട്ടവരാണെന്ന് വി. ലൂക്കോസ് പറയുന്നു. ഇസ്ക്കരിയോത്താ യൂദായുടെ സ്ഥാനത്തേക്ക് ഒരാളെ തിരഞ്ഞെടുക്കുന്നതിനെക്കുറിച്ച് പറയുമ്പോൾ “ഞങ്ങളോടുകൂടെ നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോടുകൂടെ അവന്റെ പുനരുത്ഥാനത്തിന് സാക്ഷിയായിതീരണം” എന്ന് വി. പത്രോസ് പറയുന്നു (അപ്പോ. പ്ര. 1:22) യേശുവിന്റെ മരണത്തിനും പുനരുത്ഥാനത്തിനും ദൃക്സാക്ഷികൾ ആയതുകൊണ്ടു മാത്രമല്ല അവർ സാക്ഷികൾ ആയിത്തീർന്നത്. ആ സംഭവങ്ങളുടെ രക്ഷാകരമായ പ്രാധാന്യം വിശ്വാസത്തിൽ അവർക്ക് ഉൾക്കൊള്ളുവാനും കഴിഞ്ഞതുകൊണ്ടാണ് (അപ്പോ. പ്ര. 10:42).

#### c) വി. പൗലോസ് കർത്താവിന്റെ സാക്ഷി

അപ്പോ. പ്ര. 22:15 ലും 26:16 ലും വി. പൗലോസിനെ സംബന്ധിച്ചും 22:20-ൽ വി. സ്തേഫാനോസിനെ സംബന്ധിച്ചും കർത്താവിന്റെ സാക്ഷികൾ എന്ന് പരാമർശിക്കപ്പെട്ടിരിക്കുന്നു. വി. പൗലോസ് കർത്താവിന്റെ പുനരുത്ഥാന

ത്തിനു സാക്ഷിയല്ല. അപ്പോ. പ്ര. 1:22 ൽ സാക്ഷിയായിത്തീരാനുള്ള യോഗ്യത കർത്താവിന്റെ പുനരുത്ഥാനത്തിനു സാക്ഷികളാവുക എന്നതാണ്. വി. പൗലോസിന്റെ മാനസാന്തരത്തിന്റെ സന്ദർഭം കർത്താവുതന്നെ വി. പൗലോസിനോടു പറയുന്നു: 'നീ എന്നെ കണ്ടതിനും ഇനി ഞാൻ നിനക്ക് പ്രത്യക്ഷനാവാനിരിക്കുന്നതിനും നിന്നെ ശുശ്രൂഷകനും സാക്ഷിയുമായിനിയമിപ്പാൻ ഞാൻ നിനക്കു പ്രത്യക്ഷനായി' (26:16). പൗലോസിനു കാഴ്ച തിരികെ ലഭിക്കുമ്പോൾ അനന്യാസ് അവനോടു പറയുന്നു: 'നീ കാണുകയും കേൾക്കയും ചെയ്തതിന് സകല മനുഷ്യർക്കും നീ അവന്റെ സാക്ഷിയായിത്തീരും' (22:15). ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനു സാക്ഷി എന്ന നിലയിലല്ല ക്രിസ്തുവിനെ കാണുകയും അവനിലുള്ള വിശ്വാസം ഏറ്റുപറയുകയും ചെയ്ത ആൾ എന്ന നിലയിലാണ് വി. പൗലോസ് സാക്ഷിയായിത്തീരുന്നത്.

### രക്തസാക്ഷിയായ വി. സ്തേഫാനോസ്

വി. സ്തേഫാനോസിനെ സംബന്ധിച്ച് 'നിന്റെ (യേശുവിന്റെ) സാക്ഷിയായ സ്തേഫാനോസിന്റെ രക്തം ചൊരിഞ്ഞപ്പോൾ' (അപ്പോ. പ്ര. 22:20) എന്ന് പറഞ്ഞിരിക്കുന്നു. വി. സ്തേഫാനോസ് കർത്താവിന്റെ പുനരുത്ഥാനത്തിനു സാക്ഷിയല്ല. യേശുവിന്റെ സാക്ഷിയാകുന്നതിനുള്ള നിയോഗം മറ്റ് അപ്പോസ്തലന്മാർക്ക് ( വി. പൗലോസിനും) ലഭിച്ചിരുന്നു (അപ്പ. പ്ര. 1:8; 22:15; 26:16). എന്നാൽ സ്തേഫാനോസിനു അങ്ങനെ ലഭിച്ചതായിക്കാണുന്നില്ല. സാക്ഷിമരണത്തിന്റെ സന്ദർഭത്തിൽ മാത്രമാണു സ്തേഫാനോസ് കർത്താവിനെ കാണുന്നത് (അപ്പ. പ്ര. 7:55). ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറഞ്ഞ ആൾ എന്ന നിലയിലാണ് സ്തേഫാനോസിനെ സാക്ഷി എന്നു വിളിക്കുന്നത്. അപ്പോസ്തോലന്മാർ എല്ലാവരും ഇതുപോലെ വിശ്വാസ സാക്ഷികളും ആയിരുന്നു. എന്നാൽ സ്തേഫാനോസ് ക്രിസ്തുവിലുള്ള വിശ്വാസത്തെപ്രതി മരണം സ്വീകരിച്ചതുകൊണ്ട് സ്തേഫാനോസിന്റെ സാക്ഷ്യം ഗൗരവമർഹിക്കുന്നു. രക്തം ചൊരിഞ്ഞതിനെക്കുറിച്ചുള്ള പരാമർശം ഇതാണ് ചൂണ്ടിക്കാണിക്കുന്നത്. 'സാക്ഷി' എന്നതിനു 'രക്തസാക്ഷി മരണം പ്രാപിച്ചവൻ' എന്ന അർത്ഥം രണ്ടാം നൂറ്റാണ്ടിലെ പ്രചാരത്തിൽ വരുന്നുള്ളു എങ്കിലും പുതിയനിയമത്തിൽ അതിന് അടിസ്ഥാനമിട്ടു കഴിഞ്ഞു എന്ന് ന്യായമായും പറയാം.

വി. പൗലോസിനെയും സ്തേഫാനോസിനെയും പുതിയനിയമം സാക്ഷികളുടെ ഗണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതിൽ നിന്നും ഒരു കാര്യം വ്യക്തമാവുന്നു. ക്രിസ്തുവിന്റെ സാക്ഷികൾ അവന്റെ പുനരുത്ഥാനത്തിന്റെ സാക്ഷികൾ ആയിരിക്കണമെന്ന നിബന്ധന ക്രമേണ മാറ്റുകയും ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുന്നവൻ എന്ന മാനദണ്ഡം സ്വീകരിക്കുന്നതിനിടയാവുകയും ചെയ്തു. രണ്ടാം നൂറ്റാണ്ടാവുമ്പോഴേക്കും ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുക മാത്രമല്ല അതിനുവേണ്ടി മരണം വരിക്കുകയും ചെയ്യുന്നയാളാണു സാക്ഷിയായി പരിഗണിക്കപ്പെടുക.

### ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷി

1 പത്രോ. 5:1 ൽ വി. പത്രോസ് 'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷിയും വെളിപ്പെടുവാനുള്ള തേജസ്സിനു കൂട്ടാളിയും' എന്ന് സ്വയം വിശേഷിപ്പിക്കുന്നു. സഭയെ ഭരിക്കുന്ന മൂപ്പന്മാർ ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന്റെ മാതൃക സ്വീകരിക്കുന്നവരായിരിക്കണം. ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന് സാക്ഷിയായിത്തീർന്ന ഒരാളെന്ന നിലയിൽ വി. പത്രോസ് നല്കുന്ന ഈ പ്രബോധനത്തിന് ആധികാരികതയുണ്ട്. എന്നാൽ ഇവിടെ 'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷി' എന്ന വാക്യംകൊണ്ട് വി. പത്രോസ് പ്രധാനമായും ഉദ്ദേശിക്കുന്നത് ക്രിസ്തുവിന്റെ കഷ്ടത തന്റെ ജീവിതത്തിൽ വഹിച്ചുകൊണ്ട് സാക്ഷ്യം നൽകുന്ന ആൾ എന്ന അർത്ഥമാണ്. ക്രിസ്തുവിന്റെ കഷ്ടതയെന്തെന്ന് കാണുക മാത്രമല്ല ജീവിതത്തിൽ വഹിക്കുന്ന സാക്ഷിയാണ് പത്രോസ്. ഈ സാക്ഷ്യത്തിന് ശക്തിയും ആധികാരികതയും കൂടുന്നു.

### നമുക്കു ചുറ്റും സാക്ഷികളുടെ വലിയോരു സമൂഹം

എബ്രായർക്കെഴുതിയ ലേഖനം 11 -ാം അദ്ധ്യായത്തിൽ വിശ്വാസം മുറുകെപ്പിടിച്ചുകൊണ്ട് ജീവിച്ച പഴയനിയമ വിശുദ്ധന്മാരുടെ നീണ്ട പട്ടിക നൽകിയശേഷം 12 -ാം അദ്ധ്യായം ഇങ്ങനെ ആരംഭിക്കുന്നു: 'ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയോരു സമൂഹം നമുക്കു ചുറ്റും നിൽക്കുന്നതുകൊണ്ട് സകല ഭാരവും മുറുകെപ്പറ്റുന്ന പാപവും വിട്ട് നമുക്കു മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക.' ഓട്ടക്കളത്തിൽ ഓടാനിറങ്ങിക്കഴിഞ്ഞ ഓട്ടക്കാരാണ് ക്രിസ്ത്യാനികൾ. ഓട്ടത്തിന് വിഘാതം നിൽക്കുന്നതെല്ലാം അവർ അഴിച്ചു മാറ്റിക്കഴിഞ്ഞു. അവർക്കു ചുറ്റും ഓട്ടത്തിനു സാക്ഷ്യം വഹിക്കുന്ന ബഹുശതം കാണികൾ, അവർ വെറും പ്രേക്ഷകരല്ല. ഓട്ടം തികച്ച് കിരീടം നേടി 'സാക്ഷ്യം ലഭിച്ച പൂർവന്മാരാണ്' (എബ്രാ. 11:2 cf. 11:4,5,39). പരിഹാസം, ചമ്മട്ടി, ചങ്ങല, തടവ്, കല്ലേറ്, വധം ഇങ്ങനെ ബഹുവിധമായ തിക്താനുഭവങ്ങളിലൂടെ കടന്നുപോയി അവർ വിശ്വാസത്താൽ സാക്ഷ്യം നേടി (എബ്രാ. 11:36-39). അവരുടെ ധൈര്യം പകരുന്ന സാന്നിധ്യം നമ്മോടൊപ്പം ഉണ്ട്. ആ സാക്ഷികളുടെ നിരയിൽ ചേരുന്നതിനാണ് നാം പോരാട്ടത്തിനിറങ്ങിയിരിക്കുന്നത്.

### സാക്ഷിമരണവും യാഗാർപ്പണവും

സാക്ഷിമരണം അടുത്തുവെന്ന് ബോധ്യമായ വി. പൗലോസ് തിമോഥെയോസിന് എഴുതുന്നു: 'ഞാനോ ഇപ്പോൾ പാനീയ യാഗമായി ഒഴിക്കപ്പെടുന്നു. എന്റെ നിര്യാണകാലവും അടുത്തിരിക്കുന്നു' (2 തിമോ. 4:6). ഇവിടെ വി. പൗലോസ് സാക്ഷിമരണത്തിന് യാഗാർപ്പണത്തോടു ബന്ധപ്പെട്ട പദങ്ങളാണ് ഉപയോഗിക്കുന്നത്. സാക്ഷിമരണം പ്രാപിക്കുന്നതിന് തയ്യാറായി നിൽക്കുന്ന വി. പോളിക്കർപ്പോസിന്റെ പ്രാർത്ഥനയുടെ ഒരു ഭാഗം ഈ ആശയം കുറെ

ക്കൂടെ സ്പഷ്ടമാക്കുന്നു: 'ശരീരാത്മാക്കളുടെ നിത്യ ജീവന്റെ പുനരുത്ഥാനത്തിലേക്ക് നയിക്കുന്ന ക്രിസ്തുവിന്റെ പാനപാത്രത്തിലും പരിശുദ്ധാത്മാവ് നൽകുന്ന അക്ഷയത യിലും പങ്കാളിയാവാൻ നീ എനിക്കു കൃപ ചെയ്തതിനാൽ നാഥാ ഞാൻ നിന്നെ സ്തുതിക്കുന്നു. ഇന്നേദിവസം അവ രുടെ (നിന്റെ മാലാഖമാരുടെയും പരിശുദ്ധന്മാരുടെയും ഗണ ത്തിലും നിന്റെ സന്നിധിയിലും ധന്യവും സ്വീകാര്യവുമായ യാഗമായി ഞാനും സ്വീകരിക്കപ്പെടുമാറാകണമേ'.

സാക്ഷിമരണം ഒരു യാഗാർപ്പണമാണ് (കാഴ്ചയർപ്പണ മാണ് - കുർബാനയാണ്). അത് യേശുക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തിലുള്ള പങ്കാളിത്തവും പുനരുത്ഥാന ത്തിന്റെ ജീവനിലേക്കും തേജസ്സിലേക്കുമുള്ള പ്രവേശനവു മാണ്.

### 3. സാക്ഷ്യം ആദിമസഭയിൽ

മുമ്പ് സൂചിപ്പിച്ചപ്രകാരം പുതിയനിയമത്തിൽ സാക്ഷ്യം എന്ന പദം വിശാലമായ അർത്ഥത്തിലാണ് ഉപയോഗിച്ചിരി ക്കുന്നത്. ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷ്യം വഹി ക്കുക, ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുക എന്നീ അർത്ഥത്തിലാണ് സാക്ഷ്യം എന്ന പദം പ്രധാനമായും ഉപ യോഗിച്ചിരിക്കുന്നത്. സാക്ഷ്യം എന്ന പദം രക്തസാക്ഷ്യ ത്തിന്റെ സന്ദർഭത്തിൽ ഉപയോഗിക്കുന്നതായി വ്യക്തമായും കാണുന്നത് വി. പോളിക്കർപ്പോസിന്റെ രക്തസാക്ഷ്യം വിവ രിക്കുന്നിടത്താണ്. നീറോ ചക്രവർത്തിയുടെ പീഡനകാ ലത്ത് സാക്ഷ്യം എന്നതിന് രക്തസാക്ഷ്യം എന്ന അർത്ഥം ഉണ്ടായി. എങ്കിലും പില്ക്കാലത്ത് ഏഷ്യാ മൈനറിൽ ഉണ്ടായ പീഡയുടെ കാലത്താണ് സാക്ഷി, സാക്ഷ്യം എന്നീ പദങ്ങൾക്ക് രക്തസാക്ഷ്യത്തിന്റെ നിറം വ്യക്തമായും രൂപ പ്പെട്ടുവന്നത്. ക്രമേണ സാക്ഷി എന്ന പദം രക്തസാക്ഷിമ രണം പ്രാപിക്കുന്നവർക്ക് മാത്രമായി ഉപയോഗിക്കാൻ തുട ങ്ങി. ആദ്യകാലത്ത് ജീവൻ അപകടത്തിലാകും എന്നുറപ്പി ച്ചുതന്നെ ക്രിസ്തുവിനെ ഏറ്റുപറയുകയും എന്നാൽ മരണം ഒഴിവാക്കപ്പെടുകയും ചെയ്തവർക്കും സാക്ഷി എന്ന് പറ ഞ്ഞിരുന്നു. പിന്നീടത് രക്തസാക്ഷ്യം വഹിക്കുന്നവർക്ക് മാത്രമായി ഉപയോഗിച്ചു. ഈ വ്യതിയാനം രണ്ട് പദങ്ങളുടെ ചരിത്രം പഠിക്കുമ്പോൾ നമുക്ക് മനസ്സിലാകും. ഒന്നാമത്തെ പദം വിശ്വാസം ഏററുപറയുന്നവൻ എന്നർത്ഥമുള്ള Homologos (Greek) അല്ലെങ്കിൽ 'മൗദ്യോനോ' (സുറിയാ നി). രണ്ടാമത്തെ പദം സാക്ഷി എന്നർത്ഥമുള്ള Martys (Greek) അല്ലെങ്കിൽ 'സൊഹദോ' (സുറിയാനി). ആദ്യകാ ലത്ത് ഇവ രണ്ടും ഒരേ അർത്ഥത്തിൽ മാറി മാറി ഉപയോ ഗിച്ചിരുന്നു. എന്നാൽ ക്രമേണ 'മൗദ്യോനോ' കഷ്ടപ്പാടുകൾ ഉണ്ടാകുമെന്നറിഞ്ഞും വിശ്വാസം ഏറ്റുപറയുന്ന ആളിനു മാത്രമായും, 'സൊഹദോ' എന്ന പദം മരണം സ്വീകരിച്ച് ക്രിസ്തുവിനെ സാക്ഷിക്കുന്നവർക്ക് മാത്രമായും ഉപയോ ഗിച്ചുതുടങ്ങി.

രക്തസാക്ഷ്യം വരിക്കുന്ന സന്ദർഭം ക്രിസ്തുവിന്റെ തേജ സ്സ് കണ്ടും ദൈവദൂതന്മാരുടെ സാന്നിദ്ധ്യം അനുഭവിച്ച റിഞ്ഞും സ്വർഗ്ഗീയമായ കാഴ്ചകൾ കണ്ടും ശബ്ദം കേട്ടും തീയിലെരിയുമ്പോൾ ദൈവീക സുഗന്ധം പ്രവഹിയ്ക്കുന്നത് അനുഭവപ്പെട്ടും ക്രിസ്തുവിനുവേണ്ടി സ്വയം ബലിയായി ത്തീരാൻ വിശ്വാസികൾ അസാധാരണമായ ധൈര്യം കാണിച്ചു. വെളിപാട് 5:6 -ൽ രേഖപ്പെടുത്തുന്നപ്രകാരം അറു ക്കപ്പെട്ട കുഞ്ഞാട് നില്ക്കുന്നതായി കണ്ടുകൊണ്ട് രക്ത സാക്ഷികൾ ക്രിസ്തുവിന്റെ യഥാർത്ഥത്തിലുള്ള അനുകാ രികളായി തീർന്നു.

### ഉപസംഹാരം

സാക്ഷിമരണത്തിന്റെ പ്രസക്തി പീഡനത്തിന്റെ കാല ത്താണ്. എന്നാൽ സ്വതന്ത്രമായ സാഹചര്യങ്ങളിൽ സാക്ഷിജീവിതത്തിനാണ് പ്രസക്തി. ക്രിസ്തുവിലുള്ള വിശ്വാസം മുറുകെപ്പിടിക്കുമ്പോൾ ലോകത്തിന്റെ മൂല്യങ്ങളെ ചെറുത്തു നിൽക്കേണ്ടി വരുന്നു; ശക്തമായ പ്രലോഭനങ്ങൾ അഭിമുഖീകരിക്കേണ്ടി വരുന്നു. ഇവിടെയാണ് ക്രിസ്തീയ സാക്ഷ്യത്തിന് വലിയ വില കൊടുക്കേണ്ടിവരുന്നുവെന്ന് നമുക്ക് ബോധ്യപ്പെടുക. ശരീരാത്മ മനസ്സുകളെ ദൈവത്തിന് പ്രസാദമുള്ള യാഗമായർപ്പിച്ച് ക്രിസ്തുവിന്റെ മരണത്തിൽ പങ്കാളികളായി പുനരുത്ഥാനത്തിന്റെ പ്രത്യാശയും സന്തോ ഷവും തേജസ്സും ധരിച്ച് അവന്റെ സാക്ഷികളായി ലോക ത്തിൽ നിലകൊള്ളുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നതും അയയ്ക്കപ്പെട്ടിരിക്കുന്നതും.





# ത്രീയേക ദൈവസാന്നിദ്ധ്യം വിശ്വാസികളിൽ നിറയുന്ന ദേവാലയാഭിഷേകം

ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

ദേവാലയം ദൈവം വസിക്കുന്ന ആലയവും ദൈവസൃഷ്ടിയുടെ മകുടമായ മനുഷ്യന്റെ ആരാധനാസ്ഥലവുമാണ്. സംസ്കൃതത്തിൽ 'പല്ലീ' എന്ന പദത്തിൽ നിന്നാണ് മലയാളത്തിൽ പള്ളി ഉണ്ടായത്. പള്ളി മലയാളികൾക്ക് ദേവാലയമാണ്. ഇംഗ്ലീഷിൽ 'ചർച്ച്' എന്ന പദമാണ് സാധാരണ ഉപയോഗിക്കുന്നത്. ദൈവജനം ആരാധനയ്ക്കായി കൂടുന്ന സ്ഥലം (ദേവാലയം) എന്നും ദൈവജനത്തിന്റെ സംഘം (സഭ) എന്നും ഈ പദങ്ങൾക്ക് അർത്ഥമുണ്ട്. ദേവാലയത്തിന്റെ സാധാരണവും കേന്ദ്രീകൃതവുമായ ആശയം അത് 'ഭൂമിയിൽ സ്വർഗ്ഗമാകുന്നു' എന്നതാണ്. അവിടെ നടക്കുന്ന ആരാധനയിലൂടെ ദൈവജനം, വന്നതും വരുവാനിരിക്കുന്നതുമായ, ദൈവരാജ്യസംബന്ധത്തിലേക്കു പ്രവേശിക്കുകയാണ്.

ഏശാവിൽ നിന്നു രക്ഷപെടുവാൻ പിതാവായ യിസ്ഹാക്കിന്റെ ഉപദേശപ്രകാരം യാക്കോബ് ബേർശേബയിൽ നിന്ന് ഹാരാനിലേക്കു യാത്രയായി. വഴിമദ്ധ്യേ രാത്രിയിൽ ലൂസ് എന്ന സ്ഥലത്ത് ഒരു കല്ല് തലയണയായി വച്ച് കിടന്നുറങ്ങിയ യാക്കോബ് ഒരു സ്വപ്നം കണ്ടു. ഭൂമിയിൽ വച്ചിരിക്കുന്ന ഒരു ഗോവണി അതിന്റെ മുകൾഭാഗം സ്വർഗ്ഗത്തോളം എത്തിയിരിക്കുന്നു. ദൈവദൂതന്മാർ അതിലൂടെ കയറുകയും ഇറങ്ങുകയും ചെയ്തുകൊണ്ടിരിക്കുന്നു. അതിനുമീതെ നിന്ന് യഹോവ അരുളിചെയ്തു: 'ഞാൻ നിന്റെ പിതാവായ അബ്രഹാമിന്റെ ദൈവവും യിസ്ഹാക്കിന്റെ ദൈവവുമായ യഹോവ ആകുന്നു. ഇതാ ഞാൻ നിന്നോടു കൂടെയുണ്ട്". ഉറക്കമുണർന്ന യാക്കോബ് പറഞ്ഞു: "യഹോവ ഈ സ്ഥലത്തുണ്ട്, സത്യം ഞാനോ അതറിഞ്ഞില്ല. ഈ സ്ഥലം എത്ര ഭയങ്കരം! ഇത് ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നല്ല. ഇത് സ്വർഗ്ഗത്തിന്റെ വാതിൽ തന്നെ" (ഉല്പത്തി. 28:10-12). യാക്കോബ് അതിരാവിലെ എഴുന്നേറ്റ് തലയണയായി വച്ചിരുന്ന കല്ല് തൂണായി നിർത്തി അതിന്മേൽ എണ്ണയൊഴിച്ച് അവൻ ആ സ്ഥലത്തിന് ദൈവത്തിന്റെ ഭവനം എന്നർത്ഥമുള്ള ബഥേൽ എന്ന് പേരിട്ടു. ഈ പ്രതിഷ്ഠ ദൈവം അംഗീകരിച്ചതിന്റെ അടയാളമായി യാക്കോബിനോട് പിന്നീട് ദൈവം അരുളിചെയ്തു: "നീ കൽത്തൂണായി നിർത്തി അഭിഷേകം ചെയ്യുകയും എന്നോടു നേർച്ച നേരുകയും ചെയ്ത സ്ഥലമായ ബഥേലിലെ ദൈവമാകുന്നു ഞാൻ" (ഉല്പത്തി. 31:13).

ദേവാലയത്തിന്റെ നിർമ്മാണം ദൈവത്തിനു ഹിതകരമാണ്. യഹോവയായ ദൈവം മോശയോടു പറയുന്നു: "ഞാൻ അവരുടെ നടുവിൽ വസിപ്പാൻ അവർ എനിക്കു ഒരു വിശുദ്ധ മന്ദിരം ഉണ്ടാക്കണം. തിരുനിവാസവും അതിന്റെ ഉപകരണങ്ങളും ഞാൻ കാണിക്കുന്ന മാതൃക പ്രകാരം ഉണ്ടാകണം (പുറപ്പാട്. 25:8,9). യഹോവയുടെ കല്പന പ്രകാരം മോശസമാംഗമനകൂടാരം പ്രതിഷ്ഠിച്ചു. അപ്പോൾ ഒരു മേഘം കൂടാരത്തെ ആവരണം ചെയ്തു. കർത്താവിന്റെ മഹത്വം കൂടാരത്തിൽ നിറഞ്ഞുനിന്നു (പുറപ്പാട് 40:34). ശലോമോൻ രാജാവ് പണിയിച്ച യെരുശലേം ദേവാലയം മോശപണികഴിപ്പിച്ച സമാഗമന കൂടാരത്തിന്റെ അതേ മാതൃകയിലുള്ളതാണ് (1 രാജാ. 6). ദേവാലയത്തിന്റെ പണിയിൽ സംപ്രീതനായിക്കൊണ്ട് യഹോവാ ശലോമോനോട് അരുളിച്ചെയ്യുന്നു. "നീ എന്റെ മുമ്പാകെ കഴിച്ചിരിക്കുന്ന നിന്റെ പ്രാർത്ഥനയും യാചനയും ഞാൻ കേട്ടു. നീ പണിതിരിക്കുന്ന ഈ ആലയത്തെ എന്റെ നാമം അതിൽ എന്നേക്കും സ്ഥാപിക്കാൻ തക്കവണ്ണം ഞാൻ വിശുദ്ധീകരിച്ചിരിക്കുന്നു. എന്റെ കണ്ണും ഹൃദയവും എല്ലായ്പ്പോഴും അവിടെ ഇരിക്കും" (1 രാജാ. 9:3)

ദൈവസാന്നിദ്ധ്യം എല്ലായിടത്തും ഉണ്ടെങ്കിലും ചില സ്ഥലങ്ങൾ ദൈവം തന്റെ പ്രത്യേക സാന്നിദ്ധ്യം കൊണ്ട് അലങ്കരിക്കുന്നു എന്നതു വളരെവ്യക്തമാണ്. സീനായ് മലയിലും (പുറപ്പാട്. 19), സമാഗമന കൂടാരത്തിലും (പുറപ്പാട് 35) യെരുശലേം ദേവാലയത്തിലും (1 രാജാ. 8) ദൈവത്തിന്റെ പ്രത്യേക പ്രതിഷ്ഠിത സാന്നിദ്ധ്യം നാം കാണുന്നു. ബഥേലിൽ യാക്കോബ് കൽത്തൂണിനെ അഭിഷേകം ചെയ്ത സംഭവത്തെ അടിസ്ഥാനമാക്കി പള്ളി കൂദാശയിൽ വി. മൂറോൻ കൊണ്ട് പൂശുന്നതിലൂടെ നമ്മുടെ ദേവാലയങ്ങൾക്ക് ദൈവത്തിന്റെ പ്രതിഷ്ഠിത സാന്നിദ്ധ്യം ലഭിക്കുകയാണ്. യഹൂദചിന്തയിൽ ദേവാലയം ഇസ്രായേലിന്റെ മദ്ധ്യത്തിലുള്ള യഹോവയുടെ സാന്നിദ്ധ്യത്തിന്റെ പ്രതീകമായിരുന്നു. നമ്മുടെ ദേവാലയങ്ങളും ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകങ്ങളാണ്. ഈ ദൈവസാന്നിദ്ധ്യം അനുഭവവേദ്യമാക്കുവാൻ തക്കവണ്ണം പ്രതീകങ്ങളും ശില്പവൈദഗ്ദ്ധ്യങ്ങളും കൊണ്ട് ദേവാലയങ്ങൾ അലംകൃതമാണ്.

പൗരസ്ത്യ ചിന്തയിൽ ദേവാലയം പ്രപഞ്ചത്തിന്റെ പ്രതീകം കൂടിയാണ്. കർത്താവായ യേശുക്രിസ്തുവിൽ വെളിവാക്കപ്പെട്ടതും പൂർണ്ണമാക്കപ്പെട്ടതുമായ രക്ഷാകര രഹസ്യങ്ങൾ പ്രപഞ്ചത്തിന്റെ മുഴുവൻ പശ്ചാത്തലത്തിലാണ് ആഘോഷിക്കപ്പെടുന്നത്. കർത്താവ് ഒരുക്കിയ രക്ഷാകരരഹസ്യങ്ങളിലുള്ള നമ്മുടെ സജീവ പങ്കാളിത്തമായ വി. കുർബ്ബാനയുടെ അർപ്പണവും അനുഭവവും പ്രപഞ്ചത്തിന്റെ മുഴുവൻ പശ്ചാത്തലത്തിൽ നടക്കുന്നതായിട്ടാണ് പൗരസ്ത്യ സഭ കരുതുന്നത്. "സൈന്യങ്ങളുടെ ദൈവമായ യഹോവേ തിരുനിവാസം എത്രമനോഹരം" (സങ്കീ. 84:1)

എന്ന സങ്കീർത്തനക്കാരന്റെ വാക്കുകളെ അന്വർത്ഥമാക്കത്തക്ക രീതിയിൽ ദൈവത്തിന്റെ പ്രത്യേക സാന്നിദ്ധ്യവും തേജസ്സും വിളങ്ങി നിൽക്കുന്ന തരത്തിലാണ് നമ്മുടെ ദേവാലയങ്ങൾ നിർമ്മിക്കപ്പെടുന്നത്. കർത്താവിന്റെ മനുഷ്യാവതാരത്തിൽ സ്വർഗ്ഗവും ഭൂമിയും ഒന്നു ചേർന്നതിന്റെ പുനരവതരണം ദേവാലയത്തിലെ ആരാധനയിലാണ് പ്രകടമാക്കപ്പെടുന്നത്. കർത്താവിന്റെ ജനനം തുടങ്ങി രണ്ടാമത്തെ വരവു വരെയുള്ള ചരിത്ര സത്യങ്ങൾ ആരാധന വഴിയായി ആഘോഷിച്ച് ഓരോ വിശ്വാസിയും മനുഷ്യാവതാര രഹസ്യങ്ങളിൽ പങ്കാളികളായിത്തീരുന്ന ആത്മീയാനുഭവമാണ് ദേവാലയത്തിന്റെ മനോഹാരിതയിലുള്ളത്.

ദേവാലയ കൂദാശയുടെ പ്രധാന ചടങ്ങ് മൂറോൻ കൊണ്ടുള്ള അഭിഷേകമാണ്. പള്ളിക്കൂദാശയുടെ രണ്ടു ക്രമങ്ങളിലും വി. മൂറോൻ കൊണ്ടുള്ള അഭിഷേകം പരമപ്രധാനമാണ്. ഒന്നാമത്തെ ക്രമം ശിലാസ്ഥാപനമാണ്. ശിലാസ്ഥാപന കർമ്മത്തിൽ ഒരു വലിയ ശില കൊത്തി അതിൽ പന്ത്രണ്ട് ചെറിയ കല്ലുകൾ നിക്ഷേപിച്ച് സ്ഥാപിക്കുമ്പോൾ കല്ലുകളിൽ മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നു. വലിയ കല്ല് കർത്താവിനെയും ചെറിയ കല്ലുകൾ അപ്പോസ്തോലന്മാരെയും പ്രതിനിധികരിക്കുന്നതാകയാൽ കർത്താവ് എന്ന മൂലക്കല്ലിലും അപ്പോസ്തോലന്മാർ എന്ന അടിസ്ഥാന കല്ലുകളിലുമാണ് ദേവാലയം പണിയപ്പെടുന്നതെന്ന് വ്യക്തമാക്കുന്നു. അതിന്മേലുള്ള ജീവനുള്ള കല്ലുകളായിട്ടാണ് നാം ഓരോരുത്തരും സഭയിൽ പണിയപ്പെടുന്നത്. ദേവാലയത്തിന്റെ ശിലാസ്ഥാപനം നടത്തുക എന്നുപറഞ്ഞാൽ തന്നെ മൂറോൻ കൊണ്ട് അഭിഷേകം ചെയ്ത അടിസ്ഥാനക്കല്ല് ബലിപീഠത്തോട് ചേർന്ന് പ്രതിഷ്ഠിക്കുകയാകുന്നു. കല്ല് സഭയുടെ അടിസ്ഥാനമാകുന്ന കർത്താവിന്റെ പ്രതീകമാകയാൽ അതു ബലിപീഠത്തോടും പള്ളിയോടും ചേർത്ത് പ്രതിഷ്ഠിക്കപ്പെടുമ്പോൾ പള്ളി മുഴുവനും കർത്താവിനോടും അവന്റെ ശരീരമായ സഭയോടും ചേർത്തു പണിയപ്പെടുന്നു എന്നർത്ഥമാകുന്നു. അഭിഷേകം ചെയ്ത ശിലാസ്ഥാപനത്തെ തുടർന്ന് വി. മദ്ബഹാ കൂദശ ചെയ്യുന്ന രണ്ടാംക്രമത്തിന്റെ ആദ്യഭാഗത്ത് വി. ത്രോണോസ് വി. മൂറോൻ കൊണ്ട് റൂശ്മാ ചെയ്തശേഷം ത്രോണോസ് മുഴുവൻ മൂറോൻ പൂശി അഭിഷേകം ചെയ്യുന്നു. അതിനെ തുടർന്ന് മദ്ബഹായും പള്ളിയും വി. മൂറോൻ കൊണ്ട് മുദ്രയിട്ട് ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുന്നു.

പൗരസ്ത്യസഭയിൽ വി. മൂറോനഭിഷേകം പരിശുദ്ധാത്മാവിന്റെ കൂദാശയാണ്. മൂറോൻ എന്ന വാക്കിന് സുഗന്ധതൈലം എന്നാണർത്ഥം. അഭിഷേകത്തെക്കുറിച്ച് പുതിയ നിയമത്തിൽ ധാരാളം പരാമർശങ്ങൾ ഉണ്ട്. ലൂക്കോ 7:37, 38, 46, മർക്കോ. 14:3, മത്താ. 26:7, യോഹ. 11:2, 12:3,5, എന്നിവ അവയിൽ ചിലതാണ്. പാപിനിയായ സ്ത്രീ കർത്താവിനെ അഭിഷേകം ചെയ്തത് മൂറോൻ കൊണ്ടാണെന്ന് ഗ്രീക്കു ഭാഷയിലുള്ള പുതിയ നിയമത്തിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. പഴയനിയമകാലത്ത് പുരോഹിതനെയും രാജാവിനെയും പ്രവാചകനെയും ഒക്കെ തൈലം കൊണ്ട് അഭിഷേകം ചെയ്തിരുന്നു (ലേവ്യ. 8:12, 1 ശമുവേൽ. 13:13, സംഖ്യ. 3:3, 1 രാജാ. 19:16). അഭിഷിക്തർ ദൈവവേലയ്ക്കായി വേർതിരിക്കപ്പെടുന്നു എന്ന അർത്ഥത്തിലാണ് ഇത് നടത്തിയിരുന്നത്. പഴയനിയമ അഭിഷേകങ്ങൾ ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെടുന്നതിനാൽ ക്രിസ്തുവാകുന്ന അഭിഷിക്തന്റെ മുൻകുറികളായി പഴയനിയമ അഭിഷിക്തരെ കാണാവുന്നതാണ്. കർത്താവിനു മുമ്പുള്ള എല്ലാ അഭിഷേകങ്ങളും നിങ്ങിപ്പോയി എന്ന ഒരർത്ഥം ഇവിടില്ല. പിന്നെയോ അവയുടെ പൂർത്തീകരണവും പൂർണ്ണതയും ക്രിസ്തുവാകുന്ന അഭിഷിക്തനിൽ ദർശിക്കാം എന്നാണ് മനസ്സിലാക്കേണ്ടത്. യോർദ്ദാനിൽ വച്ച് കർത്താവിന്റെ മേൽ പരിശുദ്ധാത്മാവ് ഇറങ്ങിയതിനെ അഭിഷേകമായി വ്യാഖ്യാനിക്കുന്ന വേദപണ്ഡിതന്മാർ ഉണ്ട്. ക്രിസ്തുവിന്റെ സുന്നഗോഗിലെ വായനയും അത് വ്യക്തമാക്കുന്നു (ലൂക്കോ. 4:18). യേശുക്രിസ്തു നിത്യനായ അഭിഷിക്തനാകുന്നുവെങ്കിലും ലോകത്തിനു മുമ്പുള്ള ഒരു വെളിപാടായിട്ടു വേണം യോർദ്ദാനിൽ വച്ച് പരിശുദ്ധാത്മാവ് ഇറങ്ങിയതിനെ ദർശിക്കേണ്ടത്.

സഭയിലെ വിശ്വാസികൾ അഭിഷിക്തരാണ്. അതുപോലെതന്നെ പുരോഹിതരും പ്രത്യേകാൽ അഭിഷിക്തരാണ്. ദൈവജനത്തിന്റെ നടുവിൽ ദൈവസാന്നിദ്ധ്യം വഹിക്കുവാൻ പുരോഹിതർക്ക് വിശേഷാൽ നിയോഗവുമുണ്ട്. ഇതിന് വിശേഷാൽ പൗരോഹിത്യം എന്നാണ് വിളിക്കപ്പെടുന്നത്. മനുഷ്യരെ വി. മൂറോൻ കൊണ്ട് അഭിഷേകം നടത്തുന്നതിന്റെ പ്രസക്തി അല്പമെങ്കിലും മനസ്സിലാക്കുന്നതിന് പ്രയാസം ഉണ്ടാവുകയില്ല. എന്നാൽ, പള്ളിക്കും മറ്റും മൂറോൻ കൊണ്ട് അഭിഷേകം നടത്തുന്നത് മനസ്സിലാക്കുക പ്രയാസമാണ്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഈ അനുഷ്ഠാനത്തിന് പ്രത്യേകമായ പ്രാധാന്യം ഉണ്ട്. പള്ളി വെറും ഒരു കെട്ടിടമല്ല, അത് ദൈവം വസിക്കുന്ന ആലയമാണ്. വി. മൂറോൻ കൊണ്ട് പള്ളി അഭിഷേകം ചെയ്യപ്പെടുന്നതു വഴിയായി അത് ദൈവവാഹിയായി – ദൈവനിവാസസ്ഥാനമായി മാറുകയാണ്. മനുഷ്യരെ മാത്രമല്ല, പ്രപഞ്ചത്തിന് മുഴുവൻ പ്രകാശവും തേജസ്സും നൽകുവാൻ തക്കവണ്ണം ദേവാലയം ദൈവവാഹിയായിത്തീരുകയാണ്. ഇതിന്റെ അർത്ഥം പള്ളി കൂദാശയ്ക്ക് ഒരു പ്രാപഞ്ചികതലവും കൂടി ഉണ്ടെന്നാണ്. മണ്ണുകൊണ്ട് മെനഞ്ഞ മൺമയനായ മനുഷ്യനിലേക്ക് പുത്രനാം ദൈവം കടന്നുവന്നതാണ് മനുഷ്യാവതാരം. ദൈവം മനുഷ്യനായി തീർന്നപ്പോൾ മനുഷ്യനും മനുഷ്യനിലൂടെ പ്രപഞ്ചവും ദൈവീകരിക്കപ്പെടുകയായിരുന്നു. മനുഷ്യന്റെ സൃഷ്ടിയിൽ തന്നെ ദൈവവും പ്രപഞ്ചവും തമ്മിലുള്ള ബന്ധം കാണുവാൻ കഴിയും. മൺകൂടാരമാകുന്ന ശരീരത്തിൽ ദൈവം തന്റെ വിരലോടിച്ച് അഭിഷേകം നടത്തി ആത്മാവിന്റെ മന്ദിരമാക്കി രൂപാന്തരപ്പെടുത്തുന്നതാണ് സൃഷ്ടിയിൽ കാണാൻ കഴിയുന്നത്. മനുഷ്യൻ ദൈവത്തിന്റെ ആത്മാവ് വസിക്കുന്ന മന്ദിരമായിത്തീരുന്നതുപോലെ പള്ളിയും ദൈവത്തിന്റെ മന്ദിരമായി മാറുന്നു.

ഉത്തമഗീതത്തിൽ മണവാളനുവേണ്ടി സ്നേഹപൂർവ്വം കാത്തിരിക്കുന്ന മണവാട്ടിയെക്കുറിച്ചുള്ള പരാമർശം ഉണ്ട്. മണവാളൻ ക്രിസ്തുവാണ്. മണവാട്ടിയാകുന്ന സഭ അവന്റെ സാന്നിദ്ധ്യം അറിയുന്നത് അവനിൽ നിന്നും ഉതിർന്നുവരുന്ന പരിമളവാസനയിൽ കൂടിയാണ്. 'നിന്റെ തൈലം സൗന്ദര്യ

മായത്. നിന്റെ നാമം പകർന്ന തൈലം പോലെ ഇരിക്കുന്നു' (ഉത്തമഗീതം 1:2). അദൃശ്യനായ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ഒരു സുഗന്ധം പോലെ സഭയിൽ നിറഞ്ഞുനിൽക്കുന്നതു കൊണ്ട് പള്ളിയും പള്ളിയിൽ ദൈവാരാധന നടത്തുന്ന വിശ്വാസ സമൂഹവും സുഗന്ധവാഹികളായി മാറുന്നു. ക്രിസ്തുവാകുന്ന സൗരഭ്യവാസന ഓരോ വിശ്വാസിക്കും ലഭിക്കുന്നത് പരിശുദ്ധാത്മ പ്രതീകമായ വി. മൂറോനഭിഷേകത്തിലൂടെയാണ്.

തിന്മയുടെ ശക്തികളെ എതിർത്ത് നിൽക്കുക എന്നതിനുള്ള കഴിവ് നമുക്ക് ലഭിക്കുന്നത് മൂറോനഭിഷേകത്തിലൂടെയാണ്. യേശു രാജാവ് അഭിഷേകത്തിലൂടെ തിന്മയുടെ പ്രതീകമായ ആഹാബിന്റെ ഭവനത്തെ നശിപ്പിക്കാനുള്ള ശക്തി നേടിയതായി 2 രാജാ. 9:10 ൽ പറയുന്നു. ദേവാലയത്തിന്റെ മൂറോനഭിഷേകം സാത്താനിൽ നിന്ന് വിശ്വാസികളെ സംരക്ഷിക്കുമെന്നാണ് സ്വർണനാവുകാരനായ മാർ ഈവാനിയോസ് പിതാവ് പറയുന്നത്. ക്രിസ്തു എന്ന പദത്തിന് അഭിഷേകം ചെയ്യപ്പെട്ടവൻ എന്നാണർത്ഥം. നാമെല്ലാം അഭിഷേകം ചെയ്യപ്പെട്ടവരാകയാൽ ക്രിസ്തുനാമം ധരിക്കുന്നു. നാം ആരാധന നടത്തുന്ന ദേവാലയവും അഭിഷേകം ചെയ്യപ്പെടുന്നതാകയാൽ പരിശുദ്ധാത്മ സാന്നിദ്ധ്യം അവിടെ നിറഞ്ഞുനിൽക്കുന്നു. ദേവാലയാരാധന നടത്തുന്ന വിശ്വാസികളുടെ ജീവിതത്തിൽ പരിശുദ്ധാത്മ സഹായത്താൽ ഉണ്ടാകുന്ന ക്രിസ്തീകരണ പ്രക്രീയയും അതുവഴിയുള്ള ദൈവീകരണവുമാണ് ദേവാലയ മൂറോൻ അഭിഷേകത്തിന്റെ കാതൽ.



# പുതിയ ലോകവ്യവസ്ഥയും ആതിഥ്യമര്യാദയും

**ഫാ. ഡോ. കെ. എം. ജോർജ്ജ്**
**(പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം)**

**മതവും ഭീകരതയും**

നമ്മുടെ മാധ്യമങ്ങളിൽ നിറഞ്ഞു നിൽക്കുന്ന വാക്കുകളാണ് മതമൗലീകവാദം, തീവ്രവാദം തുടങ്ങിയവ. നമ്മുടെ ഇപ്പോഴത്തെ ലോകവ്യവസ്ഥയുടെ ഏറ്റവും വലിയ ഭീഷണികളായിട്ടാണ് ഇവയെ വിശേഷിപ്പിക്കുന്നത്. 9/11 എന്ന് അമേരിക്കയിൽ പരക്കെ അറിയപ്പെടുന്ന, വേൾഡ് ട്രേഡ് സെന്ററിനെതിരെയുള്ള ആക്രമണം ലോകചരിത്രത്തെത്തന്നെ രണ്ടായി തിരിക്കുന്നതായിട്ടാണ് പാശ്ചാത്യ ചരിത്രവീക്ഷണം. 2001 സെപ്തംബർ 11-ാം തീയതി അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ പ്രതീകവും പാശ്ചാത്യ മേധാവിത്വത്തിന്റെ വിജയസ്തംഭവുമായി കരുതപ്പെട്ടിരുന്ന ന്യൂയോർക്കിലെ ഇരട്ടഗോപുരങ്ങൾ തകർക്കപ്പെട്ടതിനു മുമ്പും പിമ്പും എന്ന രീതിയിലാണ് ലോക ചരിത്രത്തെ ഇപ്പോൾ അവർ വിഭജിക്കുന്നത്. സോവിയറ്റ് യൂണിയന്റെ പതനത്തിനു ശേഷം അമേരിക്ക "ഏകധ്രുവലോക"ത്തിന്റെ നടുനായകത്വം വഹിക്കുന്നു എന്ന സങ്കല്പം ഇതോടെ തകർന്നു തുടങ്ങി. ആഗോളഭീമന്മാരായ അമേരിക്കൻ ധനസ്ഥാപനങ്ങളുടെ വീഴ്ചയോടെ ആ തകർച്ചയ്ക്ക് ആക്കം കൂടി. ഇപ്പോഴെല്ലാവരും കാത്തിരിക്കുന്നത് പുതിയ പ്രസിഡന്റ് ബാറക് ഒബാമ എന്തായിരിക്കും പുതിയ ലോക ക്രമമായി (World Order) പ്രഖ്യാപിക്കാൻ പോകുന്നത് എന്നാണ്. ഓരോ പുതിയ അമേരിക്കൻ പ്രസിഡന്റും സ്ഥാനമേൽക്കുമ്പോൾ അവർ ഔപചാരികമായി പ്രഖ്യാപിക്കുന്ന "ലോകവ്യവസ്ഥ" നമ്മുടെ ലോകത്തിന്റെ സാമൂഹ്യ സാമ്പത്തിക സാംസ്കാരിക രൂപരേഖകളായിട്ടാണ് കണക്കാക്കപ്പെടുന്നത്. ഇറാക്ക് യുദ്ധത്തിൽ അമേരിക്ക പിടിച്ച പുലിവാലും, പുതിയ സാമ്പത്തിക തകർച്ചയും, ചൈന, ഇന്ത്യ തുടങ്ങിയ മൂന്നാം ലോകരാഷ്ട്രങ്ങളുടെ സാമ്പത്തിക മുന്നേറ്റവും എല്ലാം കാണിക്കുന്നത് പുതിയ ആഗോള വ്യവസ്ഥ (New World order) അമേരിക്കയുടെ ചൊൽപ്പിടിയിലും കൈപ്പിടിയിലും ഒതുങ്ങാത്തത് ആയിരിക്കും എന്നതാണ്.

ഈ പുതിയ വ്യവസ്ഥയുടെ സൂചനകൾ അതിനിർദ്ദയമായ ഭീകരപ്രവർത്തനങ്ങളിലൂടെയാണ് നമുക്ക് കിട്ടിക്കൊണ്ടിരിക്കുന്നത് എന്നത് ചരിത്രത്തിന്റെ വിരോധാഭാസമായിരിക്കാം. അമേരിക്കയിലും ഇംഗ്ലണ്ടിലും ഇന്ത്യയിലും ഇറാക്കിലും ഉണ്ടായ ഭീകരസംഭവങ്ങൾ മതതീവ്രവാദവുമായി ബന്ധപ്പെട്ടതാണ് എന്നും അതിന് പ്രത്യേകമായ ചുമതല ഇസ്ലാം മതാനുയായികൾക്കുണ്ട് എന്നുമുള്ള സങ്കൽപം പൊതുവേയുണ്ട്. അൽഖ്വയിദ പോലുള്ള സംഘടനകൾ തങ്ങളുടെ മതബോധ്യമായി ഇസ്ലാമിക തത്വങ്ങൾ സൂചിപ്പിക്കുന്നുണ്ട് എങ്കിലും ഇസ്ലാം മതത്തിന്റെ ഔദ്യോഗിക നടപടിയായി ഇത്തരം ഭീകര സംഭവങ്ങളെ കാണുന്നത് ഒട്ടും ശരിയല്ല. ഇസ്ലാമിന്റെ മനുഷ്യ സ്നേഹത്തിലും സമത്വത്തിലുമൂന്നിയ പ്രകാശപൂർണ്ണമായ മുഖം ഇത്തരം ഭീകര പ്രവർത്തനങ്ങൾ മൂലം തമസ്കരിക്കപ്പെടുന്നുണ്ട് എന്നുള്ളത് വാസ്തവമാണ്.

**സംസ്ക്കാരങ്ങളുടെ സംഘർഷം**

ഈയിടെ അന്തരിച്ച പ്രശസ്ത അമേരിക്കൻ രാഷ്ട്രീയ ചിന്തകനായ സാമുവേൽ ഹണ്ടിംഗ്ടൺ ഉന്നയിച്ച "സംസ്കാരങ്ങൾ തമ്മിലുള്ള സംഘർഷം" (Clash of Civilizations) വളരെയേറെപ്പേർക്ക് സ്വീകാര്യമായില്ലെങ്കിലും ചില വസ്തുതകളെ അത് ചൂണ്ടികാണിക്കുന്നുണ്ട്. ലോകത്തിന്റെ ഭാവിസംഘർഷങ്ങൾ രാഷ്ട്രീയമോ സാമ്പത്തികമോ ആയിരിക്കില്ലെന്നും മതാത്മകമായിരിക്കുമെന്നുമാണ് അദ്ദേഹത്തിന്റെ പ്രധാനവാദം. മതപരമായ സംസ്കാരങ്ങളിൽ നിന്ന് ഉരുത്തിരിയുന്ന രാഷ്ട്രീയ ബോധവും തനിമ (Identity)യെക്കുറിച്ചുള്ള അവബോധവുമായിരിക്കും ലോക സംഘർഷങ്ങളുടെ മുഖ്യ ഉറവിടം എന്നാണ് അദ്ദേഹം പറയുന്നത്. പുതിയ സഹസ്രാബ്ദത്തിൽ ഇരട്ട ഗോപുരങ്ങൾ തകർത്തതുമുതലുള്ള സംഭവങ്ങൾ നിരീക്ഷിച്ചാൽ ഇതിൽ കുറേ വാസ്തവമുണ്ടെന്ന് പറയാം.

പാശ്ചാത്യ ക്രിസ്തീയ സംസ്കാരവും പൗരസ്ത്യ ഇസ്ലാമിക സംസ്കാരവും തമ്മിൽ സംഘർഷം തുടങ്ങിയിട്ട് ആയിരം വർഷത്തിലധികമായി. എട്ടാംനൂറ്റാണ്ടിൽ പശ്ചിമ യൂറോപ്പിൽ സ്പെയിൻ തുടങ്ങിയ പ്രദേശങ്ങൾ ഇസ്ലാമിന്റെ ഭരണത്തിനും സൈനികശേഷിക്കും വിധേയമായതു മുതൽ ഈ സംഘർഷം ആരംഭിച്ചു എന്നുപറയാം. രണ്ടാം സഹസ്രാബ്ദത്തിന്റെ ആദ്യ നൂറ്റാണ്ടുകളിൽ മാർപാപ്പാമാരുടെ അനുഗ്രഹാശിസുകളോടെ യൂറോപ്യൻ ശക്തികൾ ഇസ്ലാമിനെതിരെ നടത്തിയ കുരിശുയുദ്ധങ്ങൾ എത്രമാത്രം അക്രമാസക്തവും അതിനീചവുമായിരുന്നു എന്ന് ചരിത്രം പറയുന്നുണ്ട്. ഒരു സഹസ്രാബ്ദത്തിനപ്പുറം വേരോടിച്ചിരിക്കുന്ന ഈ പാശ്ചാത്യ-പൗരസ്ത്യ സംഘർഷം ക്രിസ്തുമതത്തിന്റേയും ഇസ്ലാമിന്റേയും ലേബലിലായിരുന്നു എന്നത് വാസ്തവമാണ്. ആ മഹാ സംഘർഷങ്ങളുടെ അഗ്നിസ്ഫുലിംഗങ്ങളാണ് മൂന്നാം സഹസ്രാബ്ദത്തിൽ അമേരിക്കയിലും ഇംഗ്ലണ്ടിലും വീണുകത്തിയത്.

രസകരമായ ഒരു സംഗതി പാശ്ചാത്യ സംസ്കാരം സെക്കുലറൈസേഷനിലൂടെ അതിന്റെ അടിസ്ഥാനമായിരുന്ന ക്രിസ്തുമതത്തെ ഏതാണ്ട് പൂർണ്ണ

മായി അവഗണിക്കുകയും പാശ്ചാത്യ രാഷ്ട്ര വ്യവസ്ഥയെ തീർത്തും മതനിരപേക്ഷമാക്കുകയും ചെയ്തു. ഉദാഹരണമായി ഇപ്പോൾ രൂപംകൊണ്ടിരിക്കുന്ന യൂറോപ്യൻ യൂണിയൻ അതിന്റെ മാർഗ്ഗ രേഖകളിൽ എങ്ങും ദൈവമെന്നോ ക്രിസ്തുമതമെന്നോ ആദ്ധ്യാത്മികതയെന്നോ എന്ന ഒരു വാക്കും ഉപയോഗിക്കുന്നില്ല. അതേസമയം ഇസ്ലാമിക രാഷ്ട്രങ്ങളിൽ മിക്കവയും ഡമോക്രസിയല്ല തിയോക്രസിയാണ് ഔദ്യോഗിക രാഷ്ട്രവ്യവസ്ഥയായി സ്വീകരിച്ചിരിക്കുന്നത്. (തിയോമോക്രസിയും ഉണ്ടെന്ന് മറക്കരുത്) ഇസ്ലാമിന്റെ വ്യക്തിനിയമം (ശരിഅത്ത്) ഈ രാജ്യങ്ങളിലെ നിയമവ്യവസ്ഥയെ നിർണ്ണായകമായി സ്വാധീനിക്കുകയും ചെയ്യുന്നു. പാശ്ചാത്യ രാജ്യങ്ങളെല്ലാം തന്നെ സെക്കുലർ സ്വഭാവം അണിഞ്ഞെങ്കിലും അവയെ എല്ലാം ക്രൈസ്തവ രാഷ്ട്രങ്ങളായിട്ടാണ് ഇസ്ലാമിക മാധ്യമങ്ങൾ ചിത്രീകരിക്കുന്നത്. യൂറോപ്പ് വീണ്ടും അതിന്റെ ക്രൈസ്തവമായ വേരുകളിലേക്ക് മടങ്ങി പോകണമെന്നും അവയുടെ ക്രിസ്തീയ തനിമ (Christian Identity) വ്യക്തമാക്കണമെന്നും ഇപ്പോഴത്തെ മാർപാപ്പ ബനഡിക്ട് പതിനാറാമനും മറ്റും വാദിക്കുന്നുണ്ട്. ഇസ്ലാമിന്റെ പേരുപയോഗിക്കുന്ന തീവ്രവാദ സംഘടനകൾ പോലെ പാശ്ചാത്യ രാജ്യങ്ങളിൽ ക്രിസ്തീയ മതത്തിന്റെ പേരുപയോഗിക്കുന്ന തീവ്രവാദി സംഘടനകൾ ഇസ്ലാമിന് എതിരായി രൂപപ്പെടുത്തണമെന്ന് ചിന്തിക്കുന്നവരുമുണ്ട്.

**പുതിയ സമവാക്യങ്ങൾ**

എന്നാൽ സംസ്കാരങ്ങളുടെ ഒരു പൊതു അവലോകനം നടത്തുകയാണെങ്കിൽ കഴിഞ്ഞ ഏതാണ്ട് അഞ്ഞൂറിലധികം വർഷമായി കൊളോണിയൽ പ്രസ്ഥാനത്തിലൂടെയും ശാസ്ത്ര സാങ്കേതിക വിദ്യകളുടെ ഉടമസ്ഥതയിലൂടെയും ലോകത്തെ മുഴുവൻ അക്ഷരാർത്ഥത്തിൽ തങ്ങളുടെ കൈപ്പിടിയിലൊതുക്കിയ പാശ്ചാത്യ സംസ്കാരത്തിന്റെ ആദ്ധ്യാത്മികമായ ഉറവയും ഊർജ്ജവും ഉണങ്ങിവരണ്ട് അസ്തമയത്തിലേക്ക് മുഖംതിരിച്ചിരിക്കുന്നു എന്നു വിചാരിക്കുന്ന ധാരാളം ചിന്തകന്മാരുണ്ട്. ചിലരുടെ നോട്ടത്തിൽ, മനുഷ്യഭാവി ശോഷിച്ചു തുടങ്ങിയ പാശ്ചാത്യ സംസ്കാരത്തിന്മേൽ അതിശക്തമായ ഇസ്ലാമിന്റെ മേധാവിത്വമായിരിക്കും നിർണ്ണയിക്കുന്നത്.

എന്നാൽ ഇന്ത്യ പോലെ അതിബൃഹത്തും അനന്തമായ വൈവിധ്യങ്ങൾ ഉൾക്കൊള്ളുന്നതുമായ ഒരു ജനാധിപത്യ രാഷ്ട്രത്തിൽ എന്തായിരിക്കും സംഭവിക്കുക എന്നുള്ളത് ചിന്താവിഷയമാക്കേണ്ടതാണ്. ഹണ്ടിംഗ്ടണിന്റെ ചിന്തയിൽ റഷ്യൻ ഓർത്തഡോക്സ് സംസ്കാരവും ഭാരതീയ സംസ്കാരവും തമ്മിൽ ഒരു സൗഹൃദവേഴ്ചയും, അതിന്റെ ഫലമായി ഒരു പുതിയ ശാക്തിക ചേരിയും ഉണ്ടാകാനിടയുണ്ട്. എന്നാൽ ഉയർന്നു വന്നുകൊണ്ടിരിക്കുന്ന ഹിന്ദുത്വവാദത്തെ അദ്ദേഹം വേണ്ടത്ര ഗൗരവമായി എടുക്കുന്നുണ്ടോ എന്ന് സംശയമുണ്ട്. വളരെ വിശാലവും എല്ലാ വൈവിധ്യങ്ങളേയും ഉൾക്കൊള്ളുന്നതുമായ ഒരു കാഴ്ചപ്പാടാണ് ഭാരതീയ സംസ്കാരത്തിന്റെ മുഖമുദ്രയായി നാം വിശേഷിപ്പിക്കുന്നത്. ഇന്ത്യയുടെ അത്രയും മതപരവും ഭാഷപരവും വംശീയവും ആചാരപരവുമായ വൈവിധ്യം ലോകത്തിലെ ഒരു രാഷ്ട്രത്തിലും ഇന്നു നിലനിൽക്കുന്നില്ല എന്നു പറയാം. ബ്രിട്ടീഷുകാരുടെ കൊളോണിയൽ രാഷ്ട്രീയത്തിലെ ചില അടവുകൾ ഇല്ലായിരുന്നെങ്കിൽ ഇന്ത്യയും പാക്കിസ്ഥാനും ബംഗ്ലാദേശും ഇപ്പോഴും ഒരൊറ്റ രാജ്യമായി കഴിഞ്ഞേനെ. അത്രയധികം വൈവിധ്യങ്ങളെ ഉൾക്കൊള്ളുവാനുള്ള ഒരു സാംസ്കാരിക പ്രതിഭ നമ്മുടെ രാജ്യത്തിന് ലഭിച്ചിട്ടുണ്ട്. നമ്മുടെ അയൽ രാജ്യമായ ചൈനയുടെ കാര്യമെടുത്താൽ എല്ലാ ചൈനാക്കാരും ഒരേ നിറമുള്ളവരും ഒരുപോലെ തോന്നിക്കുന്നവരും ഒരേ ഔദ്യോഗിക ഭാഷ ഉപയോഗിക്കുന്നവരുമാണ്. ഇവയുടെ ഒക്കെ ഐകരൂപ്യം (Uniformity) മൂലം ആ രാജ്യത്തിന് പല പ്രശ്നങ്ങളേയും ഒഴിവാക്കാൻ പറ്റും. എന്നാൽ അതിന് കടകവിരുദ്ധമാണ് ഇന്ത്യയുടെ വൈവിധ്യം. ഈ വർഗ്ഗ വർണ്ണ ഭാഷാ വൈവിധ്യങ്ങൾ എല്ലാമുണ്ടായിട്ടും നമ്മുടെ രാജ്യം ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രമെന്ന നിലയിൽ പ്രവർത്തിക്കുന്നു എന്നുള്ളത് ഒരു മഹാത്ഭുതമാണ്.

**ഹിന്ദുത്വത്തിന്റെ ക്രൈസ്തവ-ഇസ്ലാമിക മാതൃകകൾ**

ഈ അവസ്ഥയ്ക്ക് എതിരായിട്ടാണ് ഹിന്ദുത്വവാദം ഉന്നയിക്കപ്പെട്ടിരിക്കുന്നത്. അവരുടെ പ്രധാന മാതൃക ഇസ്ലാമിക രാഷ്ട്രങ്ങളും മുൻകാലത്തെ പാശ്ചാത്യ ക്രൈസ്തവ രാഷ്ട്രങ്ങളുമാണ്. അതായത് ഒരു മതത്തെ- ഇസ്ലാമിനെയോ, ക്രിസ്തുമതത്തെയോ- ഔദ്യോഗികമായി സ്വീകരിച്ചുകൊണ്ടുള്ള രാഷ്ട്ര വ്യവസ്ഥയ്ക്ക് അതിശക്തമായ ഒരു നിലപാട് എടുക്കുന്നതിനും രാഷ്ട്രത്തെ മുഴുവൻ ആ മതവ്യവസ്ഥയ്ക്ക് വിധേയപ്പെടുത്തി ഒരുമിച്ച് നിർത്തുന്നതിനും കഴിയും. അതുകൊണ്ട് ആ മാതൃക ഇന്ത്യയിലും സ്വീകരിച്ചാൽ ഇന്ത്യ അതിമഹത്തായ ഒരു ശക്തിയായിത്തീരും എന്നാണ് ആ വാദത്തിന്റെ സാരാംശം. അങ്ങനെയാകുമ്പോൾ ഇന്ത്യയിൽ ജനിച്ചവരെല്ലാം ഹിന്ദുക്കളാണെന്നും ഇപ്പോൾ ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ എന്നൊക്കെ പറയുന്ന ഇതര മതസ്ഥർ അടിസ്ഥാനപരമായി ഹിന്ദുക്കളായിരുന്നു എന്നും അവരെല്ലാം വീണ്ടും ഹിന്ദുത്വത്തിലേക്ക് മടങ്ങണമെന്നും ഹിന്ദുത്വ തീവ്രവാദികൾ വിഭാവനം ചെയ്യുന്നു. ഇവിടെ രണ്ടുകാര്യങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്. ഇന്ത്യയുടെ ജനസംഖ്യയുടെ പകുതിയിലേറെ വരുന്ന ദളിതരും അവർണ്ണരും ആദിവാസികളും ഗിരിവർഗ്ഗക്കാരും ഒന്നും ഒരിക്കലും ഹിന്ദുത്വവാദികൾ സങ്കല്പിക്കുന്നതുപോലുള്ള ഒരു മതത്തിന്റെ ചട്ടക്കൂടിൽ ആയിരുന്നില്ല. മാത്രവുമല്ല, അവരെ സവർണ്ണ ഹിന്ദുമതം പൂർണ്ണമായും അവഗണിക്കുകയും ജാതി വ്യവസ്ഥയ്ക്ക് പുറത്താക്കി ബഹുദൂരം അകറ്റി നിർത്തുകയും ചെയ്തിരുന്നു. മനുഷ്യ സ്വാതന്ത്ര്യം, സമത്വം, മനുഷ്യാന്തസ്സ് തുടങ്ങിയ മൂല്യങ്ങളുടെ കണികപോലും നമ്മുടെ ഭാരതത്തിലെ കഠിനമായ ജാതി വ്യവസ്ഥ ഇക്കൂട്ടർക്ക് അനുവദിച്ചു കൊടുത്തിരുന്നില്ല. അവർക്കുവേണ്ടി ആരെങ്കിലും വാദിച്ചിട്ടുണ്ടെങ്കിൽ അത് പുരാതന കാലത്ത് ബൗദ്ധന്മാരും ആധുനിക കാലത്ത് ക്രൈസ്തവ മിഷനറിമാരും പിന്നെ കമ്മ്യൂണിസ്റ്റുകാരുമാണ്. ഒരളവു വരെ ഇസ്ലാമിലെ സമത്വബോധവും ഈ അധസ്ഥിതർക്ക് ആകർഷകമായിരുന്നു. കേരളം പോലുള്ള സ്ഥലങ്ങളിൽ

ക്രൈസ്തവ സഭകളും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനവും മിക്കവാറും വിരുദ്ധ ധ്രുവങ്ങളിലായിരുന്നുവെങ്കിലും വിരോധാഭാസമെന്ന് പറയാം ഈ രണ്ടുകൂട്ടരുടേയും വിദ്യാഭ്യാസപരമായും സാമൂഹ്യനീതിക്കുവേണ്ടിയുമുള്ള പ്രവർത്തനങ്ങൾ അവർ അറിയാതെ തന്നെ പരസ്പരം പൂരകമാവുകയും കേരളസമൂഹത്തെ ഒരളവുവരെ സ്വാതന്ത്ര്യം, സമത്വം, മനുഷ്യാന്തസ്, മനുഷ്യാവകാശം തുടങ്ങിയ മൂല്യങ്ങളിലേക്ക് നയിക്കുകയും ചെയ്തു. ഇതിനടുത്തെങ്ങും വരാതെ പിറകിൽ കിടക്കുന്ന ജനകോടികൾ ഇന്ത്യയുടെ മറ്റു ഭാഗങ്ങളിൽ ഉണ്ടെന്നതും നാം മറന്നുകൂടാ.

മറ്റൊരു സംഗതി ഹിന്ദുത്വവാദം ഉന്നയിക്കുന്ന ഏകശിലാ രാഷ്ട്രവ്യവസ്ഥയും മതപരമായ ഏകവ്യവസ്ഥയും കൂടാതെ തന്നെ നമ്മുടെ രാഷ്ട്രത്തിന് പുതിയ ലോകക്രമത്തിൽ അതിപ്രധാനമായ ഒരു സ്ഥാനം കൈവരിക്കുവാൻ കഴിയും എന്നു നാം മനസ്സിലാക്കേണ്ടതാണ്. പാശ്ചാത്യർക്ക് ഒരിക്കലും മനസ്സിലാക്കാൻ സാധിക്കാത്ത അതിസങ്കീർണമായ വൈവിധ്യം ഇന്ത്യയിൽ നിലനില്ക്കെയാണ് ഇത്രയും അഭ്യുന്നതി നമ്മുടെ രാഷ്ട്രം കൈവരിച്ചത്. അതുകൊണ്ട് നമ്മുടെ രാഷ്ട്രത്തിന്റെ ഭാവി കൂടുതൽ വിശാലവും ലോകക്ഷേമത്തിന് കാരണവുമാകണമെങ്കിൽ ഏതെങ്കിലും സങ്കുചിതമായ മതമൗലികവാദം അതിനു സഹായിക്കുകയില്ല.

**ആഗോളവൽക്കരണം എന്ന ഭികരപ്രസ്ഥാനം**

ലോകത്തുണ്ടായിരിക്കുന്ന പുതിയ തീവ്രവാദത്തിനും മതമൗലിക സിദ്ധാന്തത്തിനും (Fundamentalism) അടിസ്ഥാനം ഹണ്ടിംഗ്ടൺ പറയുന്ന കാര്യങ്ങൾ മാത്രമല്ല. ഉദാഹരണമായി ഇപ്പോൾ ഉരുത്തിരിഞ്ഞു വന്നിരിക്കുന്ന ആഗോള സാമ്പത്തിക വ്യവസ്ഥിതിയും അതിനോടു ചേർന്നു വരുന്ന ആഗോള സാംസ്കാരിക വ്യവസ്ഥയും യഥാർത്ഥത്തിൽ ലോകത്തിലെ പലപുരാതനമായ സംസ്കാരങ്ങൾക്കും ജനതകളുടെ തനിമാബോധത്തിനും(Sense of Identity) ഏറ്റവും വലിയ ഭീഷണിയായി തീർന്നിരിക്കുന്നു. ഏകലോകം എന്നും ആഗോള വ്യവസ്ഥ എന്നും കേൾക്കുമ്പോൾ ആകർഷകമായി തോന്നാമെങ്കിലും അതാണ് യഥാർത്ഥത്തിലുള്ള ഭീകരവാദം. ആഗോളവൽക്കരണത്തിന്റെ മുഖം അതിമനോഹരവും വശ്യവുമായി ചിത്രീകരിക്കപ്പെടുന്നുണ്ടെങ്കിലും അതിന്റെ പുറകിൽ ഒരു ഭീകരവാദം ഒളിഞ്ഞിരിപ്പുണ്ട്. പണ്ട് രാജാക്കന്മാർ നടത്തിയതായി പറയപ്പെടുന്ന അശ്വമേധ യാഗത്തോട് ഇതിനെ താരതമ്യപ്പെടുത്താം. യാഗം എന്നു പറയുമ്പോൾ അത് ഒരു ആത്മീയ കർമ്മമായി തോന്നാം. ഒരു രാജാവ് യാഗം നടത്തുന്നു എന്നാണ് പറയുന്നതെങ്കിലും ഒരു പടക്കുതിരയെ അഴിച്ചുവിട്ട് അത് സ്വതന്ത്രമായിപോകുന്ന സ്ഥലവും രാജ്യങ്ങളുമെല്ലാം തന്റേതാണെന്ന് അവകാശപ്പെടുകയും എതിർക്കുന്ന രാജാക്കന്മാരെ സൈനിക ശക്തിയുപയോഗിച്ച് നിഷ്ക്കരുണം അടിച്ചമർത്തുകയും ചെയ്യുന്ന സാമ്രാജ്യത്വ ഭീകരവാദമാണിത്. ഇത് നമ്മുടെ പുരാണങ്ങളിൽ മാത്രമുള്ളതായിരിക്കാം. എങ്കിലും പാശ്ചാത്യരുടെ കൊളോണിയൽ വ്യവസ്ഥയും ആധുനിക കാലത്ത് അമേരിക്കപോലുള്ള രാജ്യങ്ങളുടെ ലോകമേധാവിത്വവും എല്ലാം സാമ്രാജ്യത്വത്തിന്റെ അശ്വമേധയാഗങ്ങളായിരുന്നു. അതിന്റെ ഏറ്റവും പുതിയ രൂപമാണ് ആഗോളവൽക്കരണം. മനുഷ്യന്റെ ഓരോ സംസ്കാരത്തിനും ഭൂപ്രദേശത്തിനും സ്വകീയമായിട്ടുള്ള വേഷവിധാനങ്ങൾ, ഭക്ഷണരീതികൾ, രുചിഭേദങ്ങൾ, സാമൂഹ്യ സാംസ്കാരിക പ്രതീകങ്ങൾ എന്നിവയെല്ലാം പൂർണ്ണമായി തുടച്ചുമാറ്റിക്കൊണ്ട് ആഗോളസംസ്കാരം എന്നപേരിൽ പാശ്ചാത്യ പ്രാദേശിക കാഴ്ചപ്പാടുകളും രുചികളും ശീലങ്ങളും ലോകാധിപത്യം പുലർത്തുകയാണ്. ഇതിന് സംസ്കാരത്തിന്റെ ഒരു വലിയ മേൽച്ചാർത്തുമുണ്ട്. യഥാർത്ഥത്തിൽ ഇന്ന് ഭീകരവാദം, തീവ്രവാദം എന്നൊക്കെപ്പറയുന്ന പല പ്രസ്ഥാനങ്ങളും ഈ ആഗോളവൽക്കരണത്തിനെതിരേയാണ് തിരിച്ചടിക്കുന്നത്. അതിന് പലപ്പോഴും മതത്തിന്റെ ലേബൽ ഉണ്ട് എന്നുമാത്രം. ഹിന്ദുത്വ വാദികളും യഥാർത്ഥത്തിൽ ഭാരതത്തിന്റെ സ്വകീയമായ സംസ്കാരത്തെയും, നഷ്ടപ്പെട്ടുപോയേക്കുമെന്ന് അവർ ഭയപ്പെടുന്ന സ്വന്തശൈലികളേയുമാണ് സംരക്ഷിക്കാനാഗ്രഹിക്കുന്നത്.

**യൗവ്വനത്തിന്റെ ദു:ഖവും ദുരന്തവും**

ആഗോളവൽക്കരണത്തിനും അതിനെതിരെയുള്ള തിരിച്ചടികൾക്കും ഇരയാകുന്നത് നിർഭാഗ്യ വശാൽ ലോകത്തിലെ യുവജനങ്ങളാണ്. യൗവ്വനോദയത്തിലേക്കു പ്രവേശിക്കുന്ന ആദർശവാദികളായ, പുതിയലോകത്തെ സ്വപ്നം കാണുന്നവരായ ചെറുപ്പക്കാരും അതുപോലെ തന്നെ തൊഴിൽ ഇല്ലാത്തവരും പുതിയ സാമ്പത്തിക വ്യവസ്ഥയിൽ പിടിച്ചുനിൽക്കാൻ ആവാതെ കഠിനമായ ഇച്ഛാഭംഗമുള്ളവരായ ചെറുപ്പക്കാരുമൊക്കെയാണ് തീവ്രവാദത്തിലേക്ക് ആകർഷിക്കപ്പെടുന്നത്. ഒരു വശത്ത് ഈ ആഗോളവൽക്കരണത്തിന്റെ സുഖാനുഭവങ്ങൾ സമൃദ്ധമായി അനുഭവിക്കുന്ന കുറെ യുവജനങ്ങളും മറുവശത്ത് അതെല്ലാം തങ്ങൾക്ക് നിഷേധിക്കപ്പെട്ട ഒരു ഭൂരിപക്ഷ യുവജനതയും എല്ലാ രാജ്യങ്ങളിലും കാണാം. സംഘർഷങ്ങൾക്കും ഭീകരപ്രവർത്തനങ്ങൾക്കും ഇവരാണ് വെടിമരുന്നായിത്തീരുന്നത്.

**തനിമയും ആതിഥ്യവും പുതിയ ലോകവും**

പുതിയ ഒരു ആഗോള ക്രമത്തിന്റെ ആവശ്യമാണ് ഈ ഭീകര പ്രവർത്തനങ്ങളും തീവ്രവാദങ്ങളും മതമൗലികവാദവുമെല്ലാം സൂചിപ്പിക്കുന്നത്. ഇപ്പോഴത്തെ നമ്മുടെ ലോകം നിലനിൽക്കാൻ അർഹതയുള്ള ഒന്നല്ല. അതിന്റെ പാരിസ്ഥിതിക പ്രശ്നങ്ങൾ, ആഗോളതാപനം തുടങ്ങിയവ മാരകമായ അവസ്ഥയെ കാണിക്കുന്നതാണ്. ശാസ്ത്ര സാങ്കേതിക വിദ്യയുടെയും മനുഷ്യന്റെ തടുക്കാനാവാത്ത ആർത്തിയുടേയും ഉപഭോഗ സാംസ്കാരത്തിന്റെയും എല്ലാം സമ്മേളനഫലമാണ് നമ്മുടെ പരിസ്ഥിതി പ്രതിസന്ധി. അതുകൊണ്ട് ഒരു പുതിയ ലോകക്രമത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ഇതെല്ലാം കണക്കിലെടുക്കേണ്ടിവരും. ഏറ്റവും പ്രധാനമായ സംഗതി ഇപ്പോഴത്തെ ശൈലിയിലുള്ള ആഗോളവ്യവസ്ഥ നിലനിൽക്കുന്നതല്ല, അഭികാമ്യവുമല്ല എന്നതാണ്. ഒന്നാമതായി എല്ലാ സംസ്കാരത്തെയും ഉപസംസ്കാരത്തെയുമെല്ലാം പൊതുമാനുഷിക മൂല്യങ്ങളിൽ അധിഷ്ഠിതമായ രീതിയിൽ അതാതിന്റെ സ്വകീയതയും തനിമയും നില

നിർത്താൻ സഹായിക്കുന്ന ഒരു വ്യവസ്ഥയാണ് നമുക്കു വേണ്ടത്. രണ്ടാമതായി നാം ജീവിക്കുന്ന ഭൂമിയോടും അതിന്റെ ചുറ്റുപാടുകളോടും പരിസ്ഥിതിയോടും ആഴമായ ബഹുമാനം പുലർത്തുന്ന ഒരു സാമ്പത്തിക സാംസ്കാരിക വ്യവസ്ഥയാണ് അഭികാമ്യമായത്. മൂന്നാമത്, വിവേകമതികളായ പല ചിന്തകരും ഉന്നയിച്ചിട്ടുള്ളതുപോലെ (മഹാത്മാഗാന്ധി, ഈ.എഫ്, ഷൂമാക്കർ) തദ്ദേശീയ(local)വും സ്വയം പര്യാപ്തവുമായ സാമ്പത്തിക ക്രമങ്ങൾ വീണ്ടും നാം ഉരുത്തിരിച്ചെടുക്കണം. ഏതെങ്കിലും ഒരിടത്ത് ഉണ്ടാകുന്ന ആഘാതം ലോകത്തെ മുഴുവൻ നശിപ്പിക്കാതെ ഒരു പ്രാദേശിക വ്യവസ്ഥയുടെ ആഘാതം മറ്റ് പ്രാദേശിക വ്യവസ്ഥകൾ ഏറ്റെടുത്ത് പരിഹരിക്കുന്ന ഒരു പാരസ്പര്യമാണ് നമുക്ക് അഭിലഷണീയമായത്. ഓരോ ജീവിക്കും ഓരോ ചെടിക്കും അതാതിന്റെ പ്രത്യേകമായ ആവാസവ്യവസ്ഥ ഉള്ളതുപോലെ മനുഷ്യന്റെ സാമ്പത്തിക സാംസ്കാരിക ക്രമങ്ങൾക്കും സവിശേഷമായ ആവാസവ്യവസ്ഥകളുണ്ട്. ഇതു ബഹുവചനത്തിൽ മാത്രമേ നമുക്കു മനസ്സിലാക്കാനാവുകയുള്ളു. കാരണം ഇത് വൈവിധ്യത്തിന്റെ വ്യവസ്ഥയാണ്. ഇന്നു ലോകം കൈവരിച്ചിരിക്കുന്ന ആശയവിനിമയ ശേഷിയും വിവരസാങ്കേതിക വിദ്യയുമെല്ലാം സംസ്കാരങ്ങളുടെ തനിമയെ തകർക്കാനല്ല, അതിന്റെ സമ്പന്നമായ വൈവിധ്യങ്ങളെ ഒരു നല്ല പാരസ്പര്യത്തിലൂടെ ബന്ധിപ്പിക്കാനാണ് ഉപയോഗിക്കേണ്ടത്. നാലാമതായി എല്ലാ സംസ്കാരങ്ങളുടേയും സവിശേഷഭാവമായ ആതിഥ്യമര്യാദ(Hospitality)യ്ക്ക് വിപുലമായ രാഷ്ട്രീയ സാമ്പത്തിക വിവക്ഷകളുണ്ട്. ആതിഥ്യം എപ്പോഴും പരസ്പര ബഹുമാനത്തിലും വിനയത്തിലും പരസ്പര പൂരകമായ വേഴ്ചകളിലും അധിഷ്ഠിതമാണ്. ആധിപത്യമോ ചൂഷണമോ സ്വാർത്ഥതയോ ആതിഥ്യമര്യാദയെ നശിപ്പിക്കുന്നതാണ്. സംസ്കാരങ്ങൾ തമ്മിലുള്ളതായ ആതിഥ്യമര്യാദയുടെ പാരസ്പര്യം കൊണ്ടുമാത്രമേ ഒരു പുതിയ മാനുഷികമായ ലോകവ്യവസ്ഥ സൃഷ്ടിക്കാനാവൂ. നീതിയിലും സമത്വത്തിലും പരസ്പര ബഹുമാനത്തിലും മനുഷ്യഅന്തസ്സിലും ഊന്നിയ ഒരു പുതിയ വ്യവസ്ഥയിൽ മൗലിക തീവ്രവാദങ്ങളും ഭീകര പ്രവർത്തനങ്ങളും സ്വയം ഇല്ലാതാകാനാണ് സാധ്യത.

1. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.

2. ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൽ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.

3. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

– പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ്



# കൗൺസിലിംഗ് അനുദിന ജീവിതത്തിൽ

ഫാ. ഡോ. ഒ. തോമസ്

പ്രശ്നങ്ങൾ ഇല്ലാത്ത ഒരു ജീവിതത്തെ സ്വപ്നം കാണുന്നത് മൗഢ്യമാണ്. എന്നാൽ അനുദിന ജീവിതത്തിൽ ഓരോരുത്തരും ചെയ്തുതീർക്കേണ്ട കടമകളും കടപ്പാടും ചെയ്യാനാവാതെ ജീവിതം വഴിമുട്ടി നിൽക്കുന്നുവെങ്കിൽ അവിടെ സഹായിക്കുവാൻ ആരെങ്കിലുമുണ്ടാവണം. ഈ സാഹചര്യത്തിലാണ് കൗൺസലിംഗിന്റെ പ്രസക്തി വ്യക്തമാകുന്നത്.

പഴയ ഗ്രാമീണ ജീവിതത്തിനും കൂട്ടുകുടുംബത്തിനും പരിമിതികൾ ഉണ്ടായിരുന്നുന്നെങ്കിലും ഒട്ടേറെ നന്മകളുണ്ടായിരുന്നു. അതിൽ ഏറ്റവും പ്രധാനമായത് വ്യക്തികൾ തമ്മിൽ കുടുംബത്തിലും സമൂഹത്തിലും പുലർത്തിയിരുന്ന ഊഷ്മളമായ ബന്ധമാണ്. ദൈവീക ബന്ധവും മാനുഷിക സമ്പർക്കവും ആണ് ജീവിതത്തെ ഏറ്റവും കൂടുതൽ സന്തോഷപ്രദമാക്കുന്നത്. എന്നാൽ ഈ സമസ്യ പലർക്കും അസ്വീകാര്യമായി. ഉദ്ദീഷ്ടകാര്യങ്ങൾ സാധിക്കുന്നതിനും, പ്രതിസന്ധികൾ വരുമ്പോൾ കര കയറുവാനും ദൈവത്തെയും വിശുദ്ധന്മാരെയും തീർത്ഥാടനകേന്ദ്രങ്ങളെയും ആശ്രയിക്കാറുണ്ടെങ്കിലും സ്വസഹോദരനിലേയ്ക്കു തിരിയുന്നതും സൗഖ്യദായകമാണ് എന്ന യാഥാർത്ഥ്യം ഇന്ന് ആരും തിരിച്ചറിയുന്നില്ല. സഹായം നൽകുവാനും അത് തിരികെ സ്വീകരിക്കുവാനും സാധിക്കുന്ന മനുഷ്യ ബന്ധങ്ങളാണ് ജീവിതത്തിന്റെ പിരിമുറുക്കങ്ങളെ കുറയ്ക്കുവാൻ സഹായിക്കുന്നത്. സാമ്പത്തിക സഹായം അല്ല ഇവിടെ ഉദ്ദേശിച്ചത്. "കൈയിലുള്ള ഒരു പക്ഷിയാണ് കാട്ടിലുള്ള ആയിരം പക്ഷികളെക്കാൾ നല്ലത്" (A Bird in my Hand is better than Thousand in the Bush) എന്ന പഴഞ്ചൊല്ല് ഓർമ്മിപ്പിക്കുന്നതുപോലെ ആയിരക്കണക്കിന് മനുഷ്യരെ ഉപരിപ്ലവമായി അറിയുന്നതിനേക്കാൾ ഗാഢസൗഹൃദമുള്ള ഒരാളെങ്കിലുമുണ്ടെങ്കിൽ അതാണ് ഏറ്റം പ്രയോജനകരം. അങ്ങനെയുള്ള ഒരാൾ പോലുമില്ലാതെ വരുമ്പോഴാണ് ചിലരെങ്കിലും ആത്മഹത്യയെ അഭയം പ്രാപിക്കുന്നത്. ഹൃദയം പങ്കിടുവാൻ ഒരാൾ പോലും ഇല്ലാതെ വരുന്നതിന്റെ വേദനയും ഭാരവും അതിൽകൂടി കടന്നുപോകുന്നവർക്കേ മനസ്സിലാവുകയുള്ളൂ.

### അനാരോഗ്യമായ പ്രതിവിധികൾ

പ്രതിസന്ധികളിൽകൂടി കടന്നുപോകുന്നവർ ഇന്നു സ്വീകരിക്കുന്ന പ്രതിവിധികൾ പലവിധത്തിലാണ്. ചിലർ അമിതഭക്തിയെ അഭയം പ്രാപിക്കുന്നു. ജീവിതത്തിന്റെ ബദ്ധപ്പാടുകളിൽ നിന്ന് ഭക്തിയുടെ മാളങ്ങളിലേക്ക് ഒളിച്ചോടുന്നു. എപ്പോഴും പാട്ടും പ്രാർത്ഥനയും തീർത്ഥാടനവുമൊക്കെയായി ജീവിതത്തിന്റെ പച്ചയായ യാഥാർത്ഥ്യങ്ങളെ ഉൾക്കൊള്ളുവാൻ മടിക്കുന്നു.

മറ്റു ചിലർ മദ്യ, മയക്കുമരുന്നുകളിൽ അഭയം പ്രാപിക്കുന്നു. തൽക്കാലം സംഘർഷങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കുമെന്നു തോന്നിയാലും മദ്യപാനം പതുക്കെയുള്ള ആത്മഹത്യ തന്നെയാണ്. അക്ഷരാർത്ഥത്തിൽ ചിലർ ആത്മഹത്യയിൽ ചെന്നു നിൽക്കും. അല്ലെങ്കിൽ മാരകരോഗങ്ങൾക്കടിമപ്പെട്ട് ജീവിതം ദൈവം അനുവദിച്ച സമയത്തിനു മുൻപെ ഇല്ലാതായിത്തീരും.

ഒട്ടേറെപ്പേർ ഭൗതികവസ്തുക്കളിലും അമിതഭക്ഷണത്തിലും വിനോദങ്ങളിലും മുഴുകി പ്രതിസന്ധികളെ മറക്കുവാൻ ശ്രമിക്കുന്നു. ജീവിതം ആസ്വദിക്കുന്നു എന്നാണ് മറ്റുള്ളവർക്ക് ഈ കൂട്ടരെക്കുറിച്ച് തോന്നുന്നത്. അവരും അത്തരത്തിലുള്ള മിഥ്യാബോധത്തിന് അടിമപ്പെട്ട്, സിനിമ, സീരിയൽ, പിക്നിക്, ഷോപ്പിംഗ് തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ സന്തോഷം കണ്ടെത്താൻ ശ്രമിക്കുന്നു. മിതമായ തോതിൽ ഇവയൊക്കെ കൈകാര്യം ചെയ്യുന്നവരെ മാനസിക അസ്വസ്ഥതകളിൽപെട്ടവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തണമെന്ന് ഈ പറഞ്ഞതിനർത്ഥമില്ല. ചുരുക്കത്തിൽ വൈകാരിക അസ്വസ്ഥതയും ഉന്മാദവും വിഷാദഭാവവും ഇന്നത്തെ സമൂഹത്തിലെ വ്യക്തികളെ പരക്കെ ബാധിച്ചിരിക്കുന്നു.

### കുട്ടികളിലെ വൈകാരികതയുടെ താളം തെറ്റലുകൾ

നമ്മുടെ സമൂഹത്തിന്റെ മാനസികാരോഗ്യം കുറഞ്ഞിരിക്കുന്നു എന്നു മനസ്സിലാക്കുവാൻ ഇളംതലമുറയെ ശ്രദ്ധിച്ചാൽ മതിയാകും. എക്കാലത്തും കുട്ടികളിൽ കുസൃതികൾ ഉണ്ടായിരുന്നെങ്കിലും, ഇന്നു കാണുന്ന പ്രവണതകൾ വ്യത്യസ്തമാണ്. മിക്ക കുട്ടികളിലും അക്രമവാസന പ്രകടമാകുന്നു. അല്പസമയം പോലും ശാന്തമായിരിക്കാൻ സാധ്യമാകാതെവണ്ണം ചില കുട്ടികൾ എപ്പോഴും അസ്വസ്ഥമായി യാതൊരു അർത്ഥവുമില്ലാത്ത ചില പ്രവൃത്തികൾ വെറുതെ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. ചിലർ പഠനം എന്ന പ്രധാന കടമ മറന്നുകൊണ്ട് എപ്പോഴും റ്റി. വി., കളികൾ മുതലായവയിൽ വ്യാപൃതരാകുന്നു. ചിലർക്ക് മൗനവും വിഷാദവുമാണ്. ചിലർക്ക് അമിതഭക്ഷണപ്രിയമാണെങ്കിൽ മറ്റ് ചിലർക്ക് ഭക്ഷണം അലർജിയാണ്. പഠിത്തത്തിൽ സമർത്ഥരായ

ചില കുട്ടികൾക്ക് മറ്റുള്ളവരോട് ഒടുക്കാനാവാത്ത പകയും, വിദ്വേഷവും മത്സരബുദ്ധിയുമാണ്. കൊച്ചു വിജയങ്ങളിൽ അതിരു കവിഞ്ഞു സന്തോഷിക്കുന്ന ചിലർ, അതുപോലെ കൊച്ചു ദുഃഖങ്ങളിൽ വാടി തളർന്നുപോകുന്നു. ചിലർക്ക് മാറുന്ന സാഹചര്യങ്ങളോട് ഇണങ്ങിച്ചേരാൻ കഴിയുന്നില്ല. മറ്റ് ചിലർക്ക് സമൂഹത്തോടും മറ്റുള്ളവരോടും ഒട്ടുമേ പൊരുത്തപ്പെടാൻ കഴിയുന്നില്ല. ഒരു കാലത്ത് ബുദ്ധിശക്തിയാണ് വിജയത്തിന് അടിസ്ഥാന ചേതനയെന്ന് വിശേഷിപ്പിച്ചിരുന്നെങ്കിൽ, ഡാനിയേൽ ഗോൾമാന്റെ പ്രസിദ്ധ ഗ്രന്ഥം ശാസ്ത്രീയമായി തന്നെ മറ്റൊരു കാര്യം തെളിയിക്കാൻ ശ്രമിക്കുകയായിരുന്നു. ''EMOTIONAL INTELLIGENCE'' എന്ന പുസ്തകത്തിൽ ബുദ്ധിയേക്കാൾ വൈകാരികതയാണ് ജീവിതവിജയത്തിന് ആധാരമെന്ന് സ്ഥാപിച്ചു. ബുദ്ധിയും വൈകാരികതയുമല്ല അതിനേയും നിയന്ത്രിക്കുന്ന ആത്മീയശക്തിയാണ് ജീവിതവിജയത്തിന് അടിസ്ഥാനമെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.

### കുടുംബത്തിലെ അസ്വസ്ഥതകൾ

കുട്ടികളിലെ വൈകാരികമായ താളംതെറ്റലുകളുടെ അടിസ്ഥാനം കുടുംബങ്ങളാണ്. മാതാപിതാക്കൾ തമ്മിലുള്ള പൊരുത്തക്കേടുകളും സംഘർഷങ്ങളും കുട്ടികളെ ബാധിക്കുന്നു. മാതാപിതാക്കളുടെ അമിത പ്രതീക്ഷകൾ കുട്ടികളിൽ അമിതമായ സമ്മർദ്ദങ്ങൾ ഉണ്ടാക്കുന്നു. പോരെങ്കിൽ സമൂഹത്തിലെ അതിതീവ്രമായ മത്സരങ്ങളിൽ പുറംതള്ളപ്പെടുമ്പോൾ ജീവിതത്തിൽ അരക്ഷിതത്വം ഉണ്ടാവുകയും അത് കുടുംബബന്ധങ്ങളിൽ വിള്ളൽ ഉണ്ടാക്കുകയും ചെയ്യുന്നു. മദ്യപാനം, അവിശ്വസ്തത തുടങ്ങിയ അധാർമ്മികതകൾ കുടുംബബന്ധങ്ങളെ തകർക്കുന്നു. A STITCH IN TIME SAVES NINE. തക്കസമയത്ത് ചെയ്യുന്ന തുന്നൽ ഒമ്പതു കീറലുകളെ ഒഴിവാക്കാം എന്നതുപോലെ യഥാസമയം വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകിയാൽ പല പ്രശ്നങ്ങളെയും ഒഴിവാക്കാൻ സാധിക്കും.

അതുപോലെതന്നെ വിദ്യാസമ്പന്നരും, സാമ്പത്തിക ഭദ്രതയിൽ മുന്നിട്ടു നിൽക്കുന്നവരുമായ പല യൗവനക്കാർക്കും ശരിയായ കുടുംബബന്ധങ്ങൾ സൃഷ്ടിക്കുന്നതിനെപ്പറ്റി പരിജ്ഞാനവും വിവേകവും ഇല്ല. വിവാഹിതരാകുവാൻ പോകുന്നവർക്ക് നിശ്ചയമായും കുടുംബജീവിതത്തെക്കുറിച്ചും, ഭാര്യാഭർത്തൃ ബന്ധത്തെക്കുറിച്ചുമൊക്കെ അത്യാവശ്യം ഉൾക്കാഴ്ചകൾ നൽകേണ്ടതുണ്ട്.

രോഗികൾ, മരണാസന്നർ, വേർപാടിന്റെ തീവ്രദുഃഖം അനുഭവിക്കുന്നവർ, കടഭാരമുള്ളവർ, ഉത്കണ്ഠ, വിഷാദം, അകാരണ ഭയം, വിവിധ കാരണങ്ങളാലുണ്ടാകുന്ന മാനസിക സമ്മർദ്ദങ്ങൾ അനുഭവിക്കുന്നവർ തുടങ്ങി ഒട്ടനവധി മാനസിക സംഘർഷങ്ങളിൽ വ്യക്തിക്ക് മാനസികമായ പിൻതുണയും പ്രതിസന്ധികളെ അതിജീവിക്കുവാനുള്ള ധൈര്യവും പകർന്നു നൽകേണ്ടതാണ്.

ഈ ഘട്ടങ്ങളിലെല്ലാം പ്രാഥമികമായി സഹായിക്കാനാവുന്നത് പരിശീലനം ലഭിച്ച കൗൺസലർമാർക്കാണ്. സാങ്കേതികമായ പരിശീലനത്തോടൊപ്പം ആഴമേറിയ ദൈവാശ്രയ ബോധവും കൗൺസലർ ആർജ്ജിച്ചിരിക്കണം. എന്തുകൊണ്ടെന്നാൽ കൗൺസലിംഗ് കർത്താവിന്റെ സൗഖ്യദാന ശുശ്രൂഷയുടെ ഭാഗം തന്നെയാണ്. പരിശുദ്ധാത്മാവിനെ, പാറക്കലീത്താ അഥവാ അടുത്തുനിൽക്കുന്ന ആശ്വാസപ്രദൻ എന്നു വിശേഷിപ്പിക്കുന്നുണ്ടല്ലോ. കൗൺസലിംഗിൽ ദൈവത്തിന്റെ പരിശുദ്ധാത്മാണ് ആശ്വാസവും സമാധാനവും നൽകുന്നത് കൗൺസലർ ഒരു മുഖാന്തിരം മാത്രമാണ്.

ദിവ്യബോധനത്തിൽ പഠിക്കുവാൻ ക്രമീകരിച്ചിരിക്കുന്ന പുസ്തകങ്ങളിൽകൂടി കൗൺസലിംഗിനെക്കുറിച്ച് ഒരു സാമാന്യ അവബോധം ഏവർക്കും ലഭിച്ചിരിക്കുമെന്ന് പ്രത്യാശിക്കുന്നു.

- *പള്ളിയുടെ മുതൽ ദുരുപയോഗം ചെയ്താൽ അയ്മേനിയെന്നല്ല, തിരുമേനിയായാലും ദൈവം വെറുതെ വിടുകയില്ല.*
- *ഓരോ വീടും ദൈവത്തിന്റെ ഭവനമാണെന്നോർത്തുകൊള്ളണം.*
- *വിശപ്പു മുതലായ പ്രാഥമിക ആവശ്യങ്ങളിൽ മനുഷ്യരെല്ലാം തുല്യരാണ്. എന്റെ വിശപ്പും ഈ പാവത്തിന്റെ വിശപ്പും തമ്മിൽ ഒരു വ്യത്യാസവുമില്ല.*

***– പ. പാമ്പാടി തിരുമേനി***



# SCRIPTURE AND AUTHORITY

Fr. C. C. Cherian

Jesus Christ did not write anything of His own, and did not ask anybody to write down for Him, Jesus formed a community that could hear the 'Word of God' and follow Him up to the loving presence of God the Father. The written scriptures may help a person to have an intellectual apprehension of the word of God to a certain extend, but the sense of the presence of God is the real divine experience, which is far beyond any intellectual perception of the written scriptures. Letter kills, but the spirit gives life (2 Cor.3:6). Real Christian life is not an intellectual conception of the word of the God, but a living example of Jesus Christ, who enacted the word of God in this bodily life on earth. Thus, 'Word' of God is not to be uttered as abstract ideas, but to be lived in our bodily life on earth, like a letter readable to all who look at us (2 Cor.3:1-3). Then the style, form and mode of life of Christianity may develop some traditional practies, which are different in different time, space and situations, These 'traditions', (which are not "written documents") also have a great role in keeping the true nature of the Church.

It is only after many years of the founding of the Church that some of the oral traditions of the Church were written down as scriptures; and that too cannot be claimed to be full since they were written from 'memories' of the evets happened in the life of Christ in the world. The revealed truth is not only incomplete, but also incomprehensible without the help of the Holy Spirit (Jn.16:12-13), who is still continuing to guide us unto all truth through the Church till the scecond coming of Christ. We are still in the New Testament period, and all the past events happened in the Church and that are awaiting to be happened in the future, are also to be conidered as the content of the New Testament history of the Church. Just like the hitory and tradition of Old Israel became "the contents of the Old Testament scripture, the history and tradition of the Church, being the New Israel, must be considered as part of the New Testament scripture. Moreover, the scripture already published as New Testamet are incomplete, since we find names of books in Old Testament (Prophet-Jiddo)" and in New Testament (Letter to Laodicia). Though mentioned in the Bible itself they are not yet available to us. Similarly all literature published later as 'Gospel' and 'Letters' are to be rejected if they don't agree to the 'published scripture as New Testament.' Eg. Apocalyptical books. It is the 'Mind of the Church that judges the validity.'

In other words the protestant tradition of accepting only the 27 books of the frist century New Testament as the only basis for the fullness of Christian life and rejecting all other valid Christian writings of the later centuries that are complementary and enriching the ideas of the New Testament scripture as part of the New Testament literature, cannot be accepted as a Christian standpoint, because it denise the guidance of the Holy Spirit in the present Church, as happened in the early Church. It should be considered as a sin against the Holy Spirit.

At the same time another extreme policy of the Roman Catholic tradition of accepting all non-scriptural partices contradictory to the content of the Gospel as part of the New Testament scripture, is also to be rejected. The claim of the Roman Catholic Church that the 'excathedra' declarations of the Pope are infallible, and therefore as valid as the revealed truth narrated in the New Testament literature, is also to be totally rejected, since it dose not fit into the true tradition of Chritian Church.

The Orthodox Church denies the Roman Catholic claim that there are two sources of divine revelation-namely the 'word of God' as revealed in the Bible, and the "word of pope" as declared from his throne. At the same time, unlike the protestant and Roman Catholic Churches, the Orthodox Church holds that there is only single source of divine revelation namely the 'Holy Tradition' of the life of Christians in 'Church', where Christ and Holy Spirit lead the believers though ever renewed practices, appearing frist in 'oral form' and later on in "written form". Thus scripture is the written form of tradition and tradition is still the unwritten form of scripture, both being two expressions of single source of revelation from God. The Orthodox principle of "Consensus fidelium" (consesus of the Faithful) enables to evaluate the validity of the oral tradition and allows the "Common Mind" of the Church guided and controlled by the Holy spirit either to accept or to reject any tradition that are contradicting the ture Christian message revealed in the Gospels of Jesus Christ, as described in the New Testament.

### The Authority of the Church

The Church has the authority to interpret and accept the Christian doctrines revealed in the Holy Scripture as part of the tradition of the Church.Similarly, the Church has also the responsibility of creating new 'traditions' fitting for the cultural and national contexts without contradicting the basic truth and message of the scripture, for a better apprehension of Christianity and for better practising of Christian life in any part of the world.

The scripture is not above the Church, which is the Body of Christ, where the Holy Spirit gradully leads into all truth, according to the capacity of the members of the Church. There-

fore, the New Testament is the written hitory of the guidance of the Hily Spirit in the frist century, while the guidance of Holy spirit in the history of the Church still continues in later centuries till the 2nd comig of Christ and those history also forms the part of the New Testament. Since they are written in later centuries ofcourse, we should admit the primary priority of the frist century records, as we see in the New Testament Books.

The living Church, as the Body of Christ; the true embodiment of the Word of God, is growing in history towards eternity. The Holy Spirit guides this Christian growth which cannot be confined to a certain period or to a particular place. The 'Christianity' born in the Middle East has grown up and spread unto four ends of the world creating new history and traditions. 'Jesus Christ' being the "Living Word" cannot be confined in the printed words of the scriptures of the New Testament alone.

Since, the Holy Spirit guides the Church into the fullness of all truth, the Holy mysteries or sacraments in the Church that are functioning by the power of the Holy Spirit as the vital part of the Christian tradition, play an important role in building up of the true Christian life. The real authority in the Church is expressed is those who can go through the sacramental experiences of rebirth and reconciliation to follow Jesus Christ, expressing Christian love through "self giving sacrifice" as we see on the cross at Calvary. The divine character, as revealed in the life of Christ, is the basis of ture authority in the Church. The authority of Christ is seen in true commitment to suffer and serve for Christ. Therefore the authority of the 'martyrs' were considered more valuable than that of the bishops in the early Church. The idea of "ruling authority" was not of truly Christian origin. Unfortunately this political mode of royal authority of the Kings to conquer and rule over thier enemies became a fashion of the shepherd of the Church. Thus the 'ministers' became 'administrators' with secular idea of 'authority', which caused great damage of real Christian life and witness. This approach created a gap between the 'shepherd' and the 'sheep', which later developed to clear cleavage in the Christian Church as the "clergy" and the "Laity".

There are occasions for exercising secular authority in the Church, when some serious offenses of some members became a threat to other member of the Church. In such situations strict disciplinary meaures are to be taken in the style of secular authority (1 cor. 5:1, 9-13). But, that should be carefully done with a Christian approach. There shouldbe rules and regulations in the Church for the purpose of keeping up spiritual witness, but they are to be used only at abnormal and emergy situatios that edanger the real core of Christian life. The tradition of love and suffering is the true foundation for Christian authority. The word in action to express the true life of each Christian is the true scripture, and true tradition and true authority St. Paul writes: you are our epistle written in our hearts, known and read by all me. Clearly you are an epistle of Christ ministered by us, written not with ink, but by the spirit of the living God, not on tablets of stone but on tablets of flesh, that is of the heart. (2 Cor. 3;2, 3)





# മലങ്കരസഭയും മലങ്കരസഭാ പിതാക്കന്മാരും

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കരസഭയെ വിവിധ കാലങ്ങളിൽ നയിച്ചവരാണ് മലങ്കര സഭാപിതാക്കന്മാർ. സഭാപിതാക്കന്മാരുടെ ചരിത്രം സഭയോടും സമൂഹത്തോടും ബന്ധപ്പെട്ടതാണ്. എന്നാൽ ഇവരുടെ ചരിത്രം സഭയുടെ അകത്തളങ്ങളിൽ മാത്രം പ്രതിഷ്ഠിക്കപ്പെടുന്നു. സഭാപിതാക്കന്മാരുടെ ദർശനങ്ങൾക്കും കാഴ്ചപ്പാടുകൾക്കും സാമൂഹികമായ ഉൾക്കരുത്തുണ്ട്.

സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനമാണ് പെട്രോളജി (Patrology). സഭാപിതാക്കന്മാരുടെ ജീവിതം – എഴുത്തുകൾ, പഠിപ്പിക്കലുകൾ, ദർശനങ്ങൾ എന്നിവ അപഗ്രഥിക്കുന്ന പഠനശാഖയാണ് പിതൃവിജ്ഞാനീയം. ഗ്രീക്കിലെ പാറ്റേർ (പിതാവ്), ലോഗിയ (ജ്ഞാനം, വചനം) എന്നിവയുടെ സംയോജനമാണിത്. പിതൃവിജ്ഞാനീയം, പൈതൃകവിജ്ഞാനീയം, വിശ്വാസത്തിന്റെ ആദ്യകാല ഗുരുക്കന്മാർ (Early teachers of the faith) എന്നും അറിയപ്പെടുന്നു. സഭാപിതാക്കന്മാരിൽ 'മാതാക്കൾ' എന്ന സംജ്ഞ പുറന്തള്ളപ്പെടുന്ന ധ്വനി (Exclusive term) ഉൾക്കൊള്ളുന്നതിനാൽ പെട്രോളജി എന്ന പഠനശാഖയെ 'വിശ്വാസത്തിന്റെ ആദ്യകാല ഗുരുക്കന്മാർ' എന്ന് ആധുനിക അക്കാദമിക് തലങ്ങളിൽ തിരുത്തി. അതി നാൽ സഭാപിതാക്കന്മാർ എന്നതിൽ സഭയെ വിവിധ തരത്തിൽ വിശ്വാസ പ്രബോധനത്തിൽ സംരക്ഷിച്ച സ്ത്രീകളേയും പുരുഷന്മാരേയും (lay people) ഉൾക്കൊള്ളിച്ചുള്ള പഠനത്തേയാണ് പ്രോത്സാഹിപ്പിക്കുന്നത്.

സഭാപിതാവ് എന്നു വിളിക്കപ്പെടുവാൻ സിദ്ധാന്തങ്ങളുടെ യഥാസ്ഥിതികത്വം (Orthodoxy of doctrine), ജീവിതവിശുദ്ധി (Holiness of life), സഭയുടെ കാനോനിക അംഗീകാരം (Ecclesiastical approval), പൗരാണികത്വം (Antiquity) എന്നീ സവിശേഷതകൾ ഉണ്ടാകണം. എന്നാൽ പൗരസ്ത്യ സഭകൾ 'പൗരാണികത' അനിവാര്യമാണെന്ന് നിർണ്ണയിക്കുന്നില്ല. അതിനാൽ ഏതു കാലത്തുള്ളവരേയും 'സഭാപിതാവ്' എന്നു വിളിക്കപ്പെടാം. പാശ്ചാത്യസഭയിൽ പെട്രിസ്റ്റിക്ക് വിജ്ഞാനീയം ആവീഷ്ക്കരിച്ചത് ലൂഥറൻ ദൈവശാസ്ത്രജ്ഞനായ ജെ. ജെർഹാർഡ് (J. Gerhard) ആണ്. പെട്രോളജിയ (Patrologia) എന്ന പേരിൽ 1653 ൽ തന്റെ രചനകൾ പ്രസിദ്ധീകരിച്ചതോടെ പാശ്ചാത്യ രാജ്യത്ത് സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനം ശക്തിപ്പെട്ടു. നാലാം നൂറ്റാണ്ടിൽ ജീവിച്ച ചരിത്രകാരനായ കൈസറിയായിലെ യൂസേബിയോസിന്റെ സഭാചരിത്രം (Historia ecclesiastia) പെട്രിസ്റ്റിക്ക് വിജ്ഞാനീയത്തിലെ പ്രാമാണിക രേഖയാണ്. യൂസേബിയോസ് ഉദ്ധരിക്കുന്ന പല ഗ്രന്ഥങ്ങളും ചരിത്രത്തിൽ വിസ്മൃതമായതിനാൽ സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനത്തിന് ഇത് മൂലകൃതിയാണ്. സഭാപിതാക്കന്മാരേക്കുറിച്ച് വി. ജെറോമും പഠനം ക്രോഡീകരിച്ചിട്ടുണ്ട്.

സഭയുടെ വലിയ പിതാക്കന്മാരായ മാർ അത്താനാസിയോസ് (295–373), മാർ ബസേലിയോസ് (330–379), നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് (325–389), നിസായിലെ മാർ ഗ്രീഗോറിയോസ് (335 – 394), സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് (354 – 397) എന്നിവരിൽ കൂടി പകർന്നു വന്ന വിശ്വാസമാണ് സഭയിൽ ഉൾക്കൊള്ളുന്നത്. അപ്പോസ്തോലർ, അപ്പോസ്തോലിക പിതാക്കന്മാർ, വിശ്വാസ സമർത്ഥർ, രക്തസാക്ഷികൾ, വേദശാസ്ത്രജ്ഞർ എന്നീ വിഭാഗത്തിലുള്ള പിതാക്കന്മാരും സഭയെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു. അതിനാൽ ഒന്നു മുതൽ ഏഴുവരെയുള്ള നൂറ്റാണ്ടിനെ സഭാ പിതാക്കന്മാരുടെ യുഗം (Pastristic age) എന്ന് വിശേഷിപ്പിക്കുന്നു. ഇതിൽ നാലാം നൂറ്റാണ്ടാണ് സഭാപിതാക്കന്മാരുടെ 'സുവർണ്ണയുഗമായി' അറിയപ്പെടുന്നത്.

പിതൃവിജ്ഞാനീയ പഠനത്തിന് സമഗ്രമായ പരിവർത്തനം ഉണ്ടാക്കിയത് 1951, 1955, 1959, 1963, 1967 വർഷങ്ങളിൽ ഓക്സ്ഫോർഡിൽ നടന്ന സഭാപിതാക്കന്മാരെക്കുറിച്ചുള്ള അന്താരാഷ്ട്ര പഠന കോൺഫ്രൻസാണ്. സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനത്തിൽ പിതാക്കന്മാരുടെ ജീവിതദർശനം, വിശ്വാസപ്രമാണങ്ങൾ, സഭാചരിത്രം എന്നിവ ഉൾക്കൊള്ളിക്കുവാൻ കഴിയുമെന്ന് സമ്മേളനം വിലയിരുത്തി. സഭാപിതാക്കന്മാർ ജീവിച്ച കാലത്തെ സഭയുടെ ആചാരാനുഷ്ഠാനങ്ങൾ, വിശ്വാസപ്രമാണങ്ങൾ, വിരുദ്ധോപദേശങ്ങൾക്കെതിരെ (Heresy) സഭയുടെ പഠിപ്പിക്കലുകൾ, സഭാദർശനങ്ങൾ എന്നിവ പിതൃവിജ്ഞാനീയ പഠനത്തിൽ അന്തർഭവിച്ചിരിക്കുന്നു.

സഭയുടെ പാരമ്പര്യവും വിശ്വാസപ്രമാണങ്ങളും സാംശീകരിച്ച് സഭാചരിത്ര – വേദശാസ്ത്ര രചനകൾ നടത്തിയവരെ പിതാക്കന്മാരായും വേദശാസ്ത്രജ്ഞരായും (Fathers and Doctors) വിശേഷിപ്പിക്കുന്നു. പ്രബന്ധം, ജീവചരിത്രം, പുരാവൃത്തം, ആത്മകഥ, വിശ്വാസ പ്രബോധനം, വേദവ്യാഖ്യാനം, രക്തസാക്ഷിചരിത്രം, ആരാധനാക്രമം, പ്രഭാഷണം, കത്ത്, കവിത, ഗീതം തുടങ്ങി വിവിധ തരത്തിൽ സഭാപി

താക്കന്മാരുടെ രചനകൾ വിസ്തൃതമാണ്. ആത്മീയ അനുഷ്ഠാനങ്ങളിൽ പരിത്യാഗികളായി ജീവിച്ച സഭാപിതാക്കന്മാർ ഗ്രന്ഥരചനകളിലും പ്രബോധനങ്ങളിലും അനിതര സാധാരണ പാടവം പ്രകടമാക്കി. ഗ്രീക്ക്, ലത്തീൻ, സുറിയാനി തുടങ്ങിയ ഭാഷകളിൽ സഭാപിതാക്കന്മാരുടെ നിരവധി രചനകൾ ഉണ്ട്. പിതൃവിജ്ഞാനീയ പാരമ്പര്യത്തിൽ ഗ്രീക്ക്, ലത്തീൻ, സുറിയാനി പിതാക്കന്മാരുടെ ബൃഹത്തായ ശ്രേണി പാരമ്പര്യം ഉണ്ട്.

മലങ്കര മണ്ണിൽ ജീവിക്കുകയും പൗരസ്ത്യ പാരമ്പര്യം ഉൾക്കൊണ്ട് സഭാവിശ്വാസ ഭരണക്രമങ്ങളിൽ പങ്കുചേർന്ന് നേതൃത്വം നൽകുകയും ചെയ്തവരാണ് മലങ്കര സഭാപിതാക്കന്മാർ. മലങ്കര സഭയിൽ സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനം ആരംഭിച്ചിട്ട് ദീർഘകാലമായില്ല. ഗ്രന്ഥരചനയും പ്രഭാഷണവും അവയുടെ ക്രോഡീകരണവും ദൗത്യവും ദർശനവുമായി (Vision and Mission) സ്വീകരിക്കുവാൻ മലങ്കര സഭാപിതാക്കന്മാർ വിമുഖത പ്രകടിപ്പിച്ചതാവാം പിതൃവിജ്ഞാനീയ പഠനത്തിന് ഇന്നും വേണ്ടത്ര അടിത്തറ ഉറപ്പിക്കുവാൻ സാധിക്കാത്തത്.

മലങ്കര നസ്രാണികളുടെയും മലങ്കര സഭാപിതാക്കന്മാരുടെയും ആദ്യകാല വിവരണങ്ങൾ ലഭ്യമാകുന്നത് നിരണം ഗ്രന്ഥാവരി (1824 – 1829), മാർ ശീമോൻ ദിവന്നാസിയോസിന്റെ നാളാഗമം – കണ്ടനാട് ഗ്രന്ഥവരി (1850 – 1880) തുടങ്ങിയ കൃതികളിലാണ്. പുകടിയിൽ ഇട്ടൂപ്പ് റൈട്ടരുടെ 'മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം' (1869), ഫാ. ബർണാദിന്റെ 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' (1816), ഇ. എം. ഫീലിപ്പോസിന്റെ 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' (1929) എന്നിവയിലും മലങ്കര സഭയിലെ ആദ്യകാല പിതാക്കന്മാരെക്കുറിച്ചുള്ള വിശകലനങ്ങളുണ്ട്.

'മലങ്കര നസ്രാണികൾ' എന്ന ഗ്രന്ഥപരമ്പരയുമായി 74 –ാം വയസ്സിൽ സഭാചരിത്ര രചന ആരംഭിച്ച ഇസൈഡ്. എം. പാറേട്ട് (1890–1981), 'മലങ്കര സഭാപിതാക്കന്മാർ' എന്ന സിദ്ധാന്തം അവതരിപ്പിച്ച ഡോ. സാമുവേൽ ചന്ദനപ്പള്ളി (1938 –1999) എന്നിവരുടെ രചനകളും മലങ്കരയിലെ പിതാക്കന്മാരെക്കുറിച്ചുള്ള അന്വേഷണത്തിന് മാർഗ്ഗം പകരുന്നു. എന്നാൽ മലങ്കര സഭാ പിതാക്കന്മാരെക്കുറിച്ചുള്ള പഠനങ്ങൾ വിരളമാകുന്ന സാംസ്കാരിക പശ്ചാത്തലമാണ് വളരുന്നത്. എഴുത്തും വായനയും പ്രഭാഷണവും ജീവിത വ്രതമാക്കിയ സഭാപിതാക്കന്മാരുടെ അഭാവവും പിതൃവിജ്ഞാനീയ പഠനശാഖയെ നിർജ്ജീവമാക്കുന്നു.

സഭാപിതാക്കന്മാരുടെ ഗണത്തിൽ വിശ്വാസപ്രബോധനം, ഗ്രന്ഥരചന, വചനശുശ്രൂഷ, സാമൂഹികസേവനം എന്നിവയിൽ അമൂല്യ സംഭാവനകൾ നൽകിയ വൈദികരേയും, സ്ത്രീപുരുഷന്മാരേയും ഉൾപ്പെടുത്തി 'സഭാപിതാക്കന്മാരുടെ പഠനശാഖ' വിപുലപ്പെടുത്താവുന്നതാണ്. സഭാചരിത്രത്തിൽ അതിനുള്ള ശക്തമായ പാരമ്പര്യവും പിന്തുണയും ലഭ്യമാണ്. 'മലങ്കര സഭാപിതാക്കന്മാർ' എന്ന പരമ്പരയിൽ ഡോ. സാമുവേൽ ചന്ദനപ്പള്ളി വൈദികരേയും ഉൾക്കൊള്ളിച്ചിട്ടുണ്ട്. 'അൽമായ പിതാക്കന്മാരെ'ക്കുറിച്ചുള്ള കാഴ്ചപ്പാടും ഉണ്ടായിരുന്നു.

ക്രിസ്തീയ പാരമ്പര്യത്തിൽ ആധികാരികമായി പഠിപ്പിക്കുവാനും ഉപദേശിക്കുവാനുമുള്ള ഉത്തരവാദിത്വം മെത്രാപ്പോലീത്തയിൽ ഉറപ്പിച്ചതാണ്. അതിനാൽ 'ഗുരു' എന്ന അർത്ഥത്തിൽ മെത്രാപ്പോലിത്തായെ പിതാവ് എന്നു വിളിച്ചു. എന്നാൽ നാലാം നൂറ്റാണ്ടു മുതൽ സഭയിലെ എഴുത്തുകാരേയും പ്രഭാഷകരേയും അദ്ധ്യാപകരേയും 'പിതാവ്' എന്നു വിളിച്ചിട്ടുണ്ട്. ക്രിസ്തീയ വിശ്വാസം സംരക്ഷിക്കുവാൻ എഴുത്തുകളിൽ (Writings) കൂടി പരിശ്രമിച്ച പ്രസംഗകർ, എഴുത്തുകാർ, വേദശാസ്ത്രജ്ഞർ, വൈദികർ എന്നിവരേയും സഭാപിതാവ് (Father of the Church) എന്നു വിളിച്ചു. ഇക്കൂട്ടത്തിൽ നിസ്തുല സംഭാവനകൾ നൽകിയ സ്ത്രീകളും ഉണ്ടായിരുന്നു. വേദപുസ്തക സഭാചരിത്ര രചനകളിൽ പുരുഷാധിപത്യ സമീപനങ്ങൾ ശക്തമായിരുന്നതിനാൽ ഗണനീയരായ സ്ത്രീകളുടെ സംഭാവനകൾ രേഖപ്പെടുത്തിയിട്ടില്ല. സ്ത്രീകളുടെ പങ്കാളിത്തവും നേതൃത്വവും ചരിത്രത്തിൽ തമസ്ക്കരിക്കപ്പെട്ടു. സ്ത്രീകളുടെയും അത്മായക്കാരുടെയും സംഭാവനകൾ അന്വേഷിക്കണമെന്ന വെല്ലുവിളിയാണ് 'പെട്രിസ്റ്റിക്ക് പഠനത്തിൽ' ഏറ്റെടുക്കുവാനുള്ളത്.

ക്ലമന്റ് ഓഫ് അലക്സന്ത്രിയ (150–215), തെർത്തുല്യൻ (160 –220) എന്നിവർ അത്മായരാണ്. സഭാചരിത്രത്തിൽ ഇവർ പിതാക്കന്മാരുടെ ഗണത്തിലാണ്. ഒറിഗന്റെ (185–254) മുഖ്യരചനകൾ അത്മായനായ കാലത്തുള്ളതാണ്. മരുഭൂമിയിലെ പിതാക്കന്മാരും (Dessert Fathers) നാലും അഞ്ചും നൂറ്റാണ്ടിലെ ഈജിപ്റ്റിലെ സന്യാസികളിൽ അധികവും അത്മായരായിരുന്നു. അതായത് അവൈദികർ. ഇതിൽ നിന്നു സഭാപിതാവ് എന്നറിയപ്പെടുവാൻ മെത്രാപ്പോലീത്ത ആയിരിക്കണമെന്ന് നിർബന്ധമില്ല എന്ന് വ്യക്തം. മെത്രാപ്പോലീത്തന്മാരെ മാത്രം സഭാപിതാക്കന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തുന്ന പുതുപ്രവണതയ്ക്ക് പുനർവായന ഉണ്ടാകണം. അതായത് സഭാപിതാക്കന്മാരെക്കുറിച്ചുള്ള ഗവേഷണ പഠനത്തിന് ഒരു മാതൃകാ വ്യതിയാനം (Paradigm Shift) അനിവാര്യമാണ്.

പാശ്ചാത്യ രാജ്യത്ത് പോയി ഗ്രീക്ക്, ലാറ്റിൻ, സുറിയാനി പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരെക്കുറിച്ച് ഗവേഷണം നടത്തുവാൻ വ്യഗ്രതകാട്ടുന്നവർ മലങ്കര സഭാ പിതാക്കന്മാരോട് പുലർത്തുന്നത് 'അന്തസ്സായ അലർജി'യാണ്. മലങ്കരയിലെ പിതാക്കന്മാരുടെ ദർശനങ്ങളും സംഭാവനകളും ശാസ്ത്രീയമായി അപഗ്രഥിക്കുന്ന ഗവേഷണപ്രബന്ധങ്ങൾക്ക് ഇതുവരെ പ്രാരംഭം കുറിച്ചിട്ടില്ല. സഭയിലും സാമൂഹിക–സാംസ്കാരിക ഭാഷാ ചരിത്രത്തിലും സുവർണ്ണ ലിപികളിൽ എഴുതപ്പെടേണ്ടിയിരുന്ന പരുമല തിരുമേനി (1848–1902), പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് (1877–1909), പത്രോസ് മാർ ഒസ്താത്തിയോസ് (1886–1968), പൗലോസ് മാർ ഗ്രീഗോറിയോസ് (1922–1996) തുടങ്ങിയ മഹാരഥന്മാരുടെ ജീവിത ദർശനങ്ങളും സംഭാവനകളും

പ്രതിഫലിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. മലങ്കര സഭാ പിതാക്കന്മാരുടെ ദർശനങ്ങളും രചനകളും ജനങ്ങളെ സ്വാധീനിച്ചിട്ടുമില്ല. അതിനുള്ള കാഴ്ചപ്പാടുകൾ അതതു കാലത്തെ നേതൃത്വം നൽകിയിട്ടുമില്ല. ഗവേഷണ ഔൽസുക്യം, സംവേദനക്ഷമമായ ഭാഷാ ശൈലി, സഭാചരിത്രവും സാമൂഹികപാഠവും സമന്വയിപ്പിക്കുവാനുള്ള സാംസ്കാരിക ചരിത്രാവബോധം, രീതിശാസ്ത്ര നിർണ്ണയ സിദ്ധി തുടങ്ങിയവ ഗവേഷകർക്ക് ഉണ്ടെങ്കിൽ മാത്രമെ ഫലപ്രദമായ പഠനങ്ങൾ അവതരിപ്പിക്കുവാൻ കഴിയു.

പിതൃവിജ്ഞാനീയ പഠനത്തിന് നവമാനങ്ങൾ സൃഷ്ടിക്കപ്പെടണം. 'പിതാക്കന്മാരും' ഗവേഷകരും ബോധപൂർവ്വം ശ്രമിച്ചെങ്കിലെ സാമൂഹിക മാറ്റത്തിനും സഭയുടെ സമഗ്രമായ നവോത്ഥാനത്തിനും സംഭാവനകൾ അർപ്പിക്കുവാൻ കഴിയു. ഇതിന് വിശാലമായ കാഴ്ചപ്പാടും സാമൂഹിക അവബോധവും, സഭാശാസ്ത്ര പരിജ്ഞാനവും വേദശാസ്ത്രപാണ്ഡിത്യവും വേണം. ലളിത ജീവിതക്രമവും ക്രാന്തദർശിത്വവും ജീവിത വിശുദ്ധിയും എഴുതുവാനും പ്രബോധിപ്പിക്കുവാനുമുള്ള സംവേദനക്ഷമതയും (Communication skills) അനിവാര്യമാണ്. സഭാചരിത്രത്തിൽ പ്രകാശം പരത്തുന്ന എല്ലാ പിതാക്കന്മാരുടെയും ജീവിതം സഭയോടും സമൂഹത്തോടും ഭാവിതലമുറയോടും പ്രതിബദ്ധത പുലർത്തിയതാണ്. അതിന്റെ പ്രകാശനമാണ് പ്രൗഢ രചനകളും പ്രബോധനങ്ങളും.

# ധീരദേശാഭിമാനിയും പുണ്യവാനുമായ അൽവാറിസ് മാർ യൂലിയോസ്

കുരുവിള തോമസ്, കോത്തല

ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്ത ആയിരുന്ന അൽവാരീസ് മാർ യൂലിയോസ് (1836-1923) നെ ക്കുറിച്ച് സഭയിലെ ബഹുഭൂരിപക്ഷമാളുകൾക്കും കേട്ടറിവു പോലുമില്ല. അഗതികൾക്കു വേണ്ടി ജീവിച്ച പരി. പാമ്പാടി തിരുമേനി, മദർതെരസ എന്നിവരേക്കാൾ ഒരു തലമുറ മുമ്പ്, കാരുണ്യത്തിന്റെ പാതയിൽ സുദീർഘം സഞ്ചരിച്ച് കരുണയുടെ അപ്പോസ്തലൻ എന്നു അറിയപ്പെട്ട പുണ്യശ്ലോകനായിരുന്നു അൽവാറീസ് തിരുമേനി. ഗോവയിൽ പഞ്ചീം. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ അദ്ദേഹത്തിന്റെ കബറിടം സ്ഥിതി ചെയ്യുന്നു അദ്ദേഹത്തിന്റെ 85-ാം ശ്രാദ്ധപ്പെരുന്നാൾ ആചരിച്ച 2008 സെപ്റ്റമ്പർ 23- ാം തിയ്യതി, മലങ്കര സഭ ആ പള്ളിയും കബറിടവും ഒരു തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കുകയുണ്ടായി.

ഗോവയിലെ വെർണ എന്ന സ്ഥലത്ത് ഒരു കുലീന കത്തോലിക്കാ കുടുംബത്തിൽ, 1836 ഏപ്രിൽ 29-ന് അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാരീസ് ജനിച്ചു. ഗോവയിലെ റഷോൾ സെമിനാരിയിലെ പഠനത്തിനു ശേഷം ബോംബെയിലെത്തി 1862- ൽ ബിഷപ്പ് വാൾട്ടർ എസ്റ്റീനിൽ നിന്ന് പട്ടം സ്വീകരിച്ചു. 1867 - ൽ ബോംബെയിൽ നിന്നു ഗോവയിൽ തിരിച്ചെത്തിയ പാതിരി അൽവാരീസ് പഞ്ചീം തന്റെ കർമ്മസ്ഥാനമാക്കി. വളരെ സംഘർഷഭരിതമായ ഒരു കാലഘട്ടത്തിലാണ് അദ്ദേഹം പഞ്ചിമിൽ പ്രവർത്തനം ആരംഭിച്ചത്.

### അല്പം ചരിത്രം

ഇന്ത്യയിലെ പോർത്തുഗീസ് അധിനിവേശത്തിന്റെ തലസ്ഥാനമായിരുന്നു ഗോവ. രാജ്യഭരണവും സഭാ ഭരണവും ഒരേ അധികാരിയിൽ കേന്ദ്രീകരിക്കപ്പെട്ടിരുന്നു.

15 - ാം നൂറ്റാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ പോപ്പ് നിക്കോളാസ് അഞ്ചാമൻ, യൂറോപ്പ് ഒഴികെയുള്ള ഭൂതലം മുഴുവനും, അന്നു വൻ ശക്തികളായിരുന്ന സ്പെയിനിനും പോർച്ചുഗലിനുമായി വിഭജിച്ചു കൊടുത്തു. സ്പെയിനിനു പാശ്ചാത്യ ദേശങ്ങളും പോർട്ടുഗലിനു പൗരസ്ത്യ നാടുകളുമായിരുന്നു ഇപ്രകാരം നിർദ്ദേശിക്കപ്പെട്ടത്. ആ ദേശങ്ങളിലെ വിഭവങ്ങൾ സ്വാധീനതയിൽ വരുത്താൻ റോമൻപാപ്പാ അവർക്ക് അനുവാദം നൽകി. എന്നാൽ ഒരു വ്യവസ്ഥ വച്ചിരുന്നു. അതനുസരിച്ച് ആ നാടുകളിലെല്ലാം സ്വന്ത ചെലവിൽ സുവിശേഷ പ്രചരണം നടത്തി അന്നാട്ടുകാരെ റോമൻ കത്തോലിക്കാ സഭയിൽ ചേർക്കുവാനുള്ള ചുമതല ആ രാജ്യങ്ങൾ വഹിക്കണമായിരുന്നു. പദ്രോവാദൊ (Padroado)എന്നും പറഞ്ഞുവരുന്ന ഈ പ്രവർത്തന പരിപാടിയുടെ മേൽ പോർട്ടുഗീസ് രാജാവിന് നിയന്ത്രണ



അധികാരം ഉണ്ടായിരുന്നു.

മേൽപ്പഞ്ഞ ലക്ഷ്യങ്ങളോടെയാണ് വാസ്കോഡഗാമ ഇന്ത്യയിൽ വന്നെത്തിയത് (AD. 1498, 1502). കാലക്രമത്തിൽ ഗോവ ഇന്ത്യയിലെ പോർത്തുഗീസ് ഭരണത്തിന്റെ തലസ്ഥാനമായിത്തീർന്നു. ലിസ്ബണലിൽ നിന്നും അയക്കപ്പെടുന്ന ഗവർണർ മാരും ആർച്ചുബിഷപ്പുമാരും രാജാക്കന്മാരായി ഗോവയിൽ വാഴ്ച നടത്തി വന്നു. 17-ാം നൂറ്റാണ്ട് ആയപ്പോഴേക്കും ഇന്ത്യയിലെ പോർട്ടുഗീസ് അധിപത്യത്തിന് ഉടവു തട്ടി. ഡച്ചുകാർ ദക്ഷിണേന്ത്യയിൽ പലയിടത്തും പോർച്ചുഗീസുകാരെ തോല്പിച്ച് ഭരണാധികാരം കയ്യടക്കി. സഭാ രംഗത്തെ പോർത്തുഗീസ് കുത്തക അവസാനിപ്പിക്കുക എന്ന ഗൂഢലക്ഷ്യത്തോടെ 1622-ൽ റോം വിശ്വാസ പ്രചരണ സഭ സ്ഥാപിച്ചു. (ഡി പ്രോഷഗാൻഡാ ഫിഡെ). സ്വാഭാവികമായും പദ്രോവാദയും പ്രോഷഗൻഡായും തമ്മിൽ ഒളിഞ്ഞും തെളിഞ്ഞും പോരു തുടങ്ങി.

1838 ഏപ്രിൽ 24 -ാം തീയ്യതി, ഗ്രിഗറി പതിനാറാമൻ മാർപ്പാപ്പ "മുൾത്തപ്രേക്ലാറെ" (Multa Praeclare) എന്ന ബൂള പുറപ്പെടുവിച്ചു. ബോംബെ, കൽക്കട്ട, മദ്രാസ്, ഗോവ, കൊച്ചി, വരാപ്പുഴ, മൈലാപ്പൂർ, മക്കാവു തുടങ്ങി നിരവധി ഭദ്രാസനങ്ങൾ അന്ന് റോമൻപാപ്പായുടെ കീഴിൽ ഇന്ത്യയിലുണ്ടായിരുന്നു. പുതിയ ഉത്തരവു പ്രകാരം, ഗോവയുടെ കീഴിലുള്ള ഭദ്രാസനങ്ങളും മക്കാവു ഭദ്രാസനവും മാത്രം ഗോവയുടെ അധീനത്തിലും, ബാക്കി എല്ലാ ഭദ്രാസനങ്ങളും പ്രോഷഗൻഡയുടെ കീഴിൽ പാഷയുടെ അപ്പോസ്തോലിക

വികാരിമാരുടെ കേന്ദ്രങ്ങളായും പ്രഖ്യാപിച്ചു. ഗോവയിലെ ആർച്ചുബിഷപ്പും അവിടുത്തെ വൈദികരും കൊച്ചിയിലെ ബിഷപ്പും അവിടുത്തെ വൈദികരും ഈ അനുശാസനത്തെ നിരാകരിച്ചു.എതിർത്തുനിന്ന "പെദ്രോവാദ"യെ സഭയ്ക്കി തരന്മാരായും ശീശ്മക്കാരായും പ്രോഷഗൻഡ സമൂഹം ചിത്രീകരിച്ചു. ഈ "ഗോവൻ ഛിദ്മം" രണ്ടു ദശകത്തില ധികം നിലനിന്നു. ഈ പശ്ചാത്തലത്തിലാണ് ബോംബെ യിൽ നിന്നും പാതിരി അൽവാറീസ് ഗോവയിലെത്തുന്നത്.

### പത്രപ്രവർത്തകൻ

വൈദികനായിരിക്കുമ്പോൾ തന്നെ പത്രപ്രവർത്തകൻ കൂടിയായിരുന്ന അദ്ദേഹം തന്റെ ആശയങ്ങളെ ജനങ്ങളി ലെത്തിക്കുവാൻ പത്രമാധ്യമത്തെ ഉപയോഗിച്ചു. വിദേശ അധികാരികളുടെ മേൽക്കോയ്മയ്ക്കെതിരെ അടിച്ചമർത്ത പ്പെട്ട സാധാരണ ജനങ്ങൾക്കു വേണ്ടി അദ്ദേഹം ശബ്ദമു യർത്തി. തന്റെ പത്രാധിപത്യത്തിലുള്ള "A Cruz"(കുരിശ്)"Vardade" (സത്യം),"O Progress De Goa" "O Brado Indiano" "Time's of Goa" എന്നീ പത്രങ്ങൾ ഭരണകൂ ടത്തിനും മത മേധാവികൾക്കും എതിരായിരുന്നതിനാൽ, അവയെ ഗവൺമെന്റ് നിരോധിച്ചു. ആർച്ചുബിഷപ്പ് ഡോം അന്റോണിയോ സെബസ്റ്റിയാനോ വാലന്റെ (1882-1902)യുടെ കരാളഹസ്തങ്ങളാൽ അൽവാരീസിന്റെ പ്രസിദ്ധീകരണ ങ്ങൾ ഒന്നൊന്നായി പൂട്ടപ്പെട്ടു. അവസാനം ആർച്ചുബിഷപ്പു വാലന്റെ, ഗവേണിങ് കൗൺസലിന്റെ തലവനും കൂടി ആയി ത്തീർന്നതോടെ, പിടിച്ചു നിൽക്കാനാവാതെ പാതിരി അൽവാറീസ് ഗോവ വിട്ടു.

### ഓർഡോക്സ് സഭയിൽ

പാശ്ചാത്യ-പൗരസ്ത്യ സഭകളുടെ വിശ്വാസ സംഹിത കൾ വേണ്ടവണ്ണം മനസ്സിലാക്കിയ പാതിരി അൽവാറീസ്, സ്തുതി ചൊവ്വാകപ്പെട്ട മലങ്കര സഭയിൽ ചേർന്നു. അദ്ദേ ഹത്തിന്റെ വിശ്വാസ തീഷ്ണതയും ജീവിത രീതിയും കണ ക്കിലെടുത്ത് ഓർത്ത: സഭ അൽവറീസ് വൈദികനെ, കോട്ടയം പഴയ സെമിനാരിയിൽ വച്ച് 1889 ജൂലൈ 29-ാം മെത്രാനായി വാഴിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പരു മല തിരുമേനി) കണ്ടനാട് പൗലോസ് മാർ ഈവാനിയോസ്, കടവിൽ പൗലോസ് മാർ അത്താനാസിയോസ് എന്നിവർ ചേർന്നാണ് അൽവാറീസ് മാർ ജൂലിയസ് എന്ന പേരിൽ അദ്ദേഹത്തെ മെത്രാനായി അവരോധിച്ചത്. ഗോവ, ഇന്ത്യ (കേരളം ഒഴികെ) സിലോൺ എന്നീ പ്രദേശങ്ങളുടെ ചുമ തല ലഭിച്ച അദ്ദേഹമാണ് മലങ്കര സഭയുടെ പ്രഥമ ബാഹ്യ കേരള മെത്രാപ്പോലീത്ത.

ഓർത്തഡോക്സ് സഭയിലെ മെത്രാനായി തിരിച്ചെത്തിയ അൽവാറീസിന് ഗോവയിൽ പ്രവർത്തന അനുമതി ഭരണ കൂടം നൽകിയില്ല. അദ്ദേഹം, തന്റെ സ്നേഹിതനും സഹ പ്രവർത്തകനുമായ ഫാദർ നൂറോണോയോടൊപ്പം കർണ്ണാ ടകയിലെ കാനറാ ഭാഗത്തുള്ള ബ്രഹ്മവാർ കേന്ദ്രീകരിച്ചു പ്രവർത്തിച്ചു. അയ്യായിരത്തോളം കുടുംബങ്ങൾ ഓർത്ത വിശ്വാസം സ്വീകരിച്ചു. 1892-ൽ സിലോണിൽ വച്ച് പരുമല തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ തിമോത്തി റെനിവിലാ ത്തിയെ അമേരിക്കയിലെ മെത്രാനായി അദ്ദേഹം വാഴിച്ചു.



**അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോ ലീത്തായുടെ കബറിടത്തിൽ കോട്ടയം ഭദ്രാസന ത്തിലെ ദിവ്യബോധനം പഠനസംഘാംഗങ്ങൾ**

### കരുണയുടെ അപ്പോസ്തോലർ

1878-ൽ ഗോവയിൽ കോളറ പടർന്നു പിടിച്ചപ്പോൾ, പാവ പ്പെട്ടവരുടെയും അഗതികളെയും രക്ഷയ്ക്കെത്തിയത് അൽവാറീസ് വൈദികനായിരുന്നു രോഗികളെ ചികി ത്സയ്ക്കും, മരണമടഞ്ഞവരുടെ മൃതദേഹം ശവസംസ്കാ രത്തിനും അദ്ദേഹം സ്വയം ചുമലിലേറ്റി കൊണ്ടു പോയി. തുടർന്ന്, കോളറ ചികിത്സയെപ്പറ്റി ഒരു ലഘുലേഖ എഴുതി പ്രസിദ്ധീകരിച്ചു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ഭാഗങ്ങളിൽ ഗോവയിൽ മലേറിയ,സന്നിപാതജ്വരം, വസൂരി, കോളറ, പ്ലേഗ് തുടങ്ങിയ സാംക്രമിക രോഗങ്ങൾ പടർന്നു പിടിച്ചു. സ്വന്തം ആരോഗ്യം പോലും നോക്കാതെ അദ്ദേഹം രോഗ ബാധിതരെ ചികിത്സിച്ചു. ഗോവയിൽ ഭക്ഷ്യക്ഷാമം നേരിട്ട പ്പോൾ കാർഷിക വിളവുകൾ ഉല്പദിപ്പിക്കാൻ അദ്ദേഹം പ്രോത്സാഹനം നൽകി. മരച്ചീനി കൃഷി എന്ന ലഘുലേഖ പ്രസിദ്ധപ്പെടുത്തി. 1871-ൽ തന്റെ ജന്മപ്രദേശമായ വെർണ യിൽ തുടങ്ങിയ ചാരിറ്റബിൾ അസോസിയേഷൻ ഒന്നു രണ്ടു വർഷത്തിനുള്ളിൽ ഗോവയിലെ എല്ലാ താലൂക്കുകളി ലേക്കും വ്യാപിപ്പിച്ചു. ഭിക്ഷകരെ പുനരധിവസിപ്പിക്കു ന്നതിനു വേണ്ടി പഞ്ചിമിൽ തുടങ്ങിയ കേന്ദ്രം പിന്നീട്, രോഗികൾ പകർച്ച വ്യാധി പിടിപെട്ടവർ സാമ്പത്തികമായി തകർന്നടിഞ്ഞവർ, അവഗണിക്കപ്പെട്ടവർ ആലംബഹീനർ എന്നിവരുടെയും ആശാ കേന്ദ്രമായി മാറി.

### ഭിക്ഷകനായ തിരുമേനി.....

തിരുമേനിയുടെ അവസാനത്തെ പത്തു വർഷങ്ങൾ പഞ്ചിമിലെ ആതുര കേന്ദ്രത്തിനു വേണ്ടിയാണ് ചെലവഴി ച്ചത്. പകർച്ച വ്യാധി പിടിപെട്ടവരെയും അഗതികളെയും സംരക്ഷിക്കാൻ ഒരു കയ്യിൽ ഭിക്ഷാപാത്രവും മറുകയ്യിൽ താങ്ങിനു വടിയുമായി പഞ്ചിമിലെ തെരുവുകളിൽ യാച കനെപ്പോലെ സഹായം തേടിയ ആ വന്ദ്യ പിതാവിന് നിന്ദ്യ മായ പല ദാനങ്ങളും ഏറ്റുവാങ്ങേണ്ടി വന്നു. ഒരിക്കൽ ഒരു വ്യാപാരശാലയിൽ ചെന്നപ്പോൾ, നീട്ടിപ്പിടിച്ച അദ്ദേഹത്തിന്റെ പാത്രത്തിൽ കടയുടമ തുപ്പി. എന്നാൽ, അതിൽ അമർഷം പ്രകടിപ്പിക്കാതെ "ഈ തുപ്പൽ ഞാൻ സ്വീകരിക്കുന്നു.

പക്ഷെ, അഗതികൾക്കു വേണ്ടി വല്ലതും തരൂ" എന്നാണ് തിരുമേനി പ്രതികരിച്ചത്. പശ്ചാത്തപിച്ച ആ വ്യാപാരി, പിന്നീട് അൽവാരീസ് തിരുമേനിയുടെ പ്രവർത്തനങ്ങൾക്ക് സ്ഥിരം സഹായി ആയിത്തീർന്നു.

**രക്തസാക്ഷി**

സ്വതന്ത്ര കാത്തോലിക്കാ മിഷൻ ആരംഭിച്ചതോടെ അദ്ദേഹത്തിന്റെ പീഡാനുഭവങ്ങൾ തുടങ്ങി എങ്കിലും ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ചതോടെ അതിന്റെ കാഠിന്യം വർദ്ധിച്ചു. ഓർത്ത: സഭയിലെ മുഖ്യാചാര്യനായ അദ്ദേഹത്തെ പൗരോഹിത്യസ്ഥാന വസ്ത്രങ്ങൾ ഊരിച്ച്, അടിവസ്ത്രങ്ങൾ മാത്രമാക്കി കൈകളും ശരീരവും ബന്ധിച്ച് ചങ്ങലയിട്ട് പഞ്ചിം നഗരവീഥികളിലൂടെ നടത്തി, പരിഹസിക്കുകയും ഇരുട്ടു നിറഞ്ഞ കൽത്തുറുങ്കിൽ അടയ്ക്കുകയും ചെയ്തു. ലോകമെമ്പാടും വ്യാപിച്ചുകിടക്കുന്ന കത്തോലിക്കാസഭയെ ഉപേക്ഷിച്ച് മലങ്കരസഭയെ ആശ്ലേഷിച്ചു എന്ന ഏകകുറ്റത്തിന് നിന്ദയും പരിഹാസവും ആക്ഷേപവുമെല്ലാം താൻ ഏകനായി – തന്റെ അരുമരക്ഷകനെപ്പോലെ – ക്ഷമയോടെ സഹിച്ചു. താൻ സ്നേഹിച്ച മലങ്കര സഭയാകട്ടെ, തന്റെ ആശ്വാസത്തിനായി ഒരു ചെറുവിരൽ പോലും ചലിപ്പിക്കാനാവാത്ത അവസ്ഥയിലായിരുന്നു. തന്റെ അരുമ നാഥനെ റോമൻ പടയാളികൾ പ്രഹരിച്ചതുപോലെ, അവർ അദ്ദേഹത്തെ അടിച്ചു, കോടതിയിൽ ഹാജരാക്കി താൻ കുറ്റക്കാരനല്ലായെന്ന് വിധിയുണ്ടായി. എന്നാൽ ഏതാനും ദിവസങ്ങൽക്കുള്ളിൽ രാജ്യദ്രോഹക്കുറ്റം ചുമത്തി പിന്നെയും തിരുമേനിയെ തടവിലാക്കി. വീണ്ടു അദ്ദേഹത്തിന്റെ നിരപാരാധിത്വം തെളിഞ്ഞു എങ്കിലും തന്റെ അംശവസ്ത്രങ്ങൾ ധരിക്കുവാൻ അവർ അദ്ദേഹത്തെ അനുവദിച്ചില്ല. ഇപ്രകാരം വേദനകളും യാതനകളും പീഡനവും സഹിച്ച് അൽവാരീസ് തിരുമേനി സ്വാഭാവിക മരണം വരിച്ചു.

ആദിമനൂറ്റാണ്ടുകളിലൊഴികെ ഇത്രമാത്രം പീഡനങ്ങളും കഷ്ടതകളും ഏറ്റ ആചാര്യന്മാർ സഭയിലുണ്ടായിട്ടില്ല. വിശുദ്ധനായ അൽവാരീസ് തിരുമേനി മലങ്കരസഭയിലെ ഒരു രക്തസാക്ഷി തന്നെ ആയിരുന്നു.

**രാജ്യസ്നേഹിയും സ്വാതന്ത്ര്യ സമര സേനാനിയും**

അൽവാരീസ് തിരുമേനിയുടെ ജീവചരിത്രം രചിച്ച ഡോ. കർമോ അസ്‌വേദോ എന്ന ഗോവയിലെ വിഖ്യാതനായ ചരിത്രകാരൻ, തന്റെ ഗ്രന്ഥത്തിനു പേരിട്ടതു തന്നെ Patriot and Saint എന്നാണ്. സ്വാതന്ത്രവീക്ഷകനും സ്വാരാജ്യസ്നേഹിയും ആയിരുന്ന അൽവാരീസ് തിരുമേനിയെ ഓർത്തഡോക്സ് സഭാ വിശ്വാസം സ്വീകരിച്ചു എന്ന പ്രധാന കാരണത്താൽ കത്തോലിക്കാ സഭയിൽ നിന്നും മുടക്കി. ഒരു നാണയത്തിന്റെ ഇരുവശങ്ങൾ പോലെ വർത്തിച്ചിരുന്ന കത്തോലിക്കാ സഭയുടെയും പോർട്ടുഗീസ് ഗവണ്മെന്റിന്റെയും ഭരണരീതികൾ, സഭാ കാര്യങ്ങളിന്മേലുള്ള കൈകടത്തലുകൾ എന്നിവയെ നഖശിഖാന്തം എതിർത്തിരുന്ന അൽവാരീസ് തിരുമേനി അവരുടെ പീഡനങ്ങൾക്കും മർദ്ദനമുറകൾക്കും ഇരയായിത്തീർന്നു. ഒരു Independent Catholic Mission സ്ഥാപിച്ച അദ്ദേഹം, ഒരു സ്വാതന്ത്ര രാജ്യവും മതവും ലക്ഷ്യമാക്കി പ്രവർത്തിച്ചു.

വിദേശ നിർമ്മിത വസ്തുക്കൾ, ഭക്ഷണ പദാർത്ഥങ്ങൾ, വസ്ത്രം, വസ്ത്രധാരണ രീതി തുടങ്ങിയവയിൽ ആകൃഷ്ടരായ ഗോവൻ ജനതയെ, അനാവശ്യ അനുകരണങ്ങളിൽ നിന്നു പിന്തിരിപ്പിക്കുന്നതിനു വേണ്ടി ആ ദേശസ്നേഹി തന്റെ പത്രത്തിലൂടെ ശബ്ദമുയർത്തി. ലോകമാന്യ തിലക് തുടങ്ങിയ രാഷ്ട്രീയ നേതാക്കൾക്കു വളരെ മുമ്പുതന്നെ "സ്വദേശി" എന്ന ആശയം അദ്ദേഹം പ്രചരിപ്പിച്ചിരുന്നു.

**അന്ത്യോഖ്യാ പാത്രിയർക്കീസിനെതിരെ**

അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അബ്ദുള്ളാ 1911 – ൽ മലങ്കരസഭയിൽ പൂർണ്ണാധിപത്യം നേടാൻ ശ്രമിച്ചപ്പോൾ അൽവാറീസ് തിരുമേനി അതിനെ ശക്തിയുക്തം എതിർത്തു. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കിയപ്പോൾ, ആ നടപടിയെ നിശിതമായി വിമർശിച്ച് എഴുതിയവരിൽ പ്രധാനി അദ്ദേഹമായിരുന്നു. താൻ സ്നേഹിച്ച ഭാരത ഓർത്തഡോക്സ് സഭ, യാതൊരു വിദേശ ശക്തിയുടെയും മുമ്പിൽ മുട്ടുകുത്തരുതെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു.

**പരുമല തിരുമേനിയും അൽവാരീസും**

പരുമല തിരുമേനിയുടെ ശിഷ്യനായി അൽവാരീസ് മെത്രാച്ചൻ സ്വയം കരുതിപ്പോന്നു. അമേരിക്കൻ ഐക്യനാടുകളിലെ വിശ്വാസികൾക്കു മെത്രാനായി ഫാദർ തിമോത്തി റെനി വിലാത്തിയെ , 1892– ലെ സ്വർഗ്ഗാരോഹണപ്പെരുന്നാൾ ദിവസം, സിലോണിൽ വച്ചു വാഴിച്ചത് പ. പരുമല തിരുമേനിയും, കടവിൽ പൗലൂസ് മാർ അത്താനാസിയൂസ്, അൽവാരീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തമാരും ചേർന്നാണ്. വളരെ കഷ്ടപ്പാടുകൾ സഹിച്ചാണ് അവർ ആലപ്പുഴ, തിരുവനന്തപുരം, തൂത്തുക്കുടി വഴി കൊളംബോയിൽ എത്തിചേർന്നത്. യാത്രയിൽ അപകടങ്ങളും റോമാരുടെ ഉപദ്രവങ്ങളും ഉണ്ടായി (ഗ്രിഗോറിയൻ മിറർ, 2008 ഒക്ടോബർ ലക്കം)

**പാമ്പാടി തിരുമേനിയോടൊപ്പം**

പ. പാമ്പാടി തിരുമേനി റമ്പാനായിരിക്കുമ്പോൾ പഴയ സെമിനാരിയിൽ താമസിച്ചിരുന്നു. 1087 കുംഭമാസത്തിൽ അൽവാരീസ് മെത്രാച്ചൻ സെമിനാരിയിൽ വന്നു താമസിച്ചു എന്നും, രണ്ടുപേരും ഒരുമിച്ച് നിരണം പള്ളി കൂദാശയിൽ സംബന്ധിച്ചു എന്നും പാമ്പാടി തിരുമേനിയുടെ ഡയറിക്കുറിപ്പിൽ രേഖപ്പെടുത്തിക്കാണുന്നു. (പേജ് 42, താബോറിലെ താപസവര്യൻ By.കെ. വി. മാമ്മൻ)

**ജീവിതാവസാനവും കബറടക്കവും**

പ്രായാധിക്യവും രോഗവും ബാധിച്ച അൽവറീസ് തിരുമേനിയുടെ അന്ത്യനാളുകൾ റയ്ബന്ദർ ആശുപത്രിയിൽ ആയിരുന്നു. മരണാസന്നതായ അദ്ദേഹം തന്റെ അവസാന ശ്വാസം വരെയും താൻ സ്നേഹിച്ച മലങ്കര സഭയെ സേവിക്കുന്നതിൽ പ്രതിജ്ഞാ ബദ്ധനായിരുന്നു. തന്റെ സ്നേഹിതരായിരുന്ന കത്തോലിക്കാ വൈദികരും ആത്മായ പ്രമുഖരും മരണക്കിടക്കയിലായ തന്നെ സമീപിച്ച് കത്തോലീക്കാ സഭയിലേക്ക് തിരികെ ചേരുവാൻ നിർബന്ധപൂർവ്വം പ്രേരിപ്പിച്ചു എങ്കിലും അദ്ദേഹം അതു നിരസിക്കുകയും, തന്റെ

കബറടക്കം പോലും മലങ്കര സഭയിലെ മേലദ്ധ്യക്ഷന്മാരുടെയോ വൈദീകരുടെയോ അല്ലാത്തപക്ഷം തന്റെ സ്നേഹിതരുടെയോ സാന്നിദ്ധ്യത്തിൽ ആയിരിക്കണമെന്ന് നിർദ്ദേശിക്കയും ചെയ്തിരുന്നു. മലങ്കര സഭയ്ക്കു, കേരളത്തിനു വെളിയിൽ ഉദിച്ചുയർന്ന ആ പൊൻ താരം 1923 സെപ്റ്റംബർ 23-ാം നു പൊലിഞ്ഞടങ്ങി. പരലോക പ്രാപ്തനായ പുണ്യ പിതാവിന്റെ ഭൗതിക ശരീരം പഞ്ചീം മുനിസിപ്പൽ ഹാളിൽ 24 മണിക്കൂർ പൊതു ദർശനത്തിനായി വയ്ക്കുകയും, അദ്ദേഹം ജീവനുതുല്യം സ്നേഹിക്കുകയും അദ്ദേഹത്തെ ജീവനിലും അധികം സ്നേഹിക്കുകയും ചെയ്തിരുന്ന നാനാജാതി മതസ്ഥരായ ആയിരക്കണക്കിനാളുകളുടെ ആശ്രു പൂജയോടും സമൂഹത്തിലെ ഉന്നത ശീർഷരായ വ്യക്തികളുടെ സാന്നിദ്ധ്യത്തിലും പഞ്ചിം St. WEZ മുനിസിപ്പൽ സെമിത്തേരിയിലേക്ക് ആനയിക്കപ്പെടുകയും ചെയ്തു. പഞ്ചിമിലെ പ്രധാന വീഥികളിൽക്കൂടിയുള്ള നഗരി കാണിക്കൽ ചടങ്ങിൽ ഗവർണർ ജനറലുടെ പ്രതിനിഥി, ചീഫ് ജസ്റ്റീസ് തുടങ്ങിയവരുൾപ്പെടെ, ആയിരക്കണക്കിനാളുകൾ പങ്കെടുത്തു. സെപ്റ്റമ്പർ 24-ാം നു തന്റെ സ്നേഹിതന്മാർ ചേർന്ന്, കത്തോലീക്കാ സഭയിൽ നിന്നു പുറം തള്ളപ്പെട്ടവർക്കു വേണ്ടി വേർതിരിച്ചിരിക്കുന്ന സ്ഥലമായ "തെമ്മാടിക്കുഴി"യിൽ അദ്ദേഹത്തെ അടക്കം ചെയ്തു. സെപ്തമ്പർ 24 മുതൽ 27 വരെ പത്രത്താളുകളിൽ അൽവരീസ് തിരുമേനിയെക്കുറിച്ചുള്ള വാർത്തകൾ നിറഞ്ഞു നിന്നു. ഈ പരിശുദ്ധനെ ക്രൂരമായി പീഡിപ്പിച്ച പല പ്രമുഖരും അദ്ദേഹത്തിന്റെ കുഴിമാടത്തിൽ മുട്ടുകുത്തി " ഞങ്ങൾക്കു മാപ്പു നൽകണമെണമെ" എന്ന പേക്ഷിച്ചതായി പത്രങ്ങൾ സാക്ഷിക്കുന്നു (റയ്ബന്ദർ പള്ളി ലഘുലേഖ)

**ദൈവ നിയോഗം**

രത്നങ്ങൾ ദീർഘകാലം മറഞ്ഞിരിക്കയില്ല അതിന്റെ രശ്മികൾ കൂരിരുട്ടിനെ ഭേദിച്ച് ഒരു നാൾ ദൃഷ്ടിപഥത്തിലെത്തുക തന്നെ ചെയ്യും 1967-ൽ അന്നത്തെ ബാഹ്യകേരള മെത്രാപ്പോലീത്ത ആയിരുന്നു മാത്യൂസ് മാർ അത്താനാസിയോസ് (പിന്നീട് ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാത്തോലിക്കാ ബാവാ) ഗോവ സന്ദർശിക്കുകയും St. inez കത്തോലീക്കാ പള്ളിയിൽ വി.കുർബ്ബാന അർപ്പിക്കുകയും ചെയ്തു. പള്ളി വികാരിയുമായുള്ള സംഭാഷണ മദ്ധ്യ അൽവാറീസ് തിരുമേനിയുടെ കബറിടത്തെക്കുറിച്ച് അറിയാനിടയായി. നാലു പതിറ്റാണ്ടു വിസ്മൃതിയിലായിപ്പോയ ആ സത്യം അവിടെ ഉയിർത്തെഴുന്നേറ്റു. അന്നു തന്നെ പഞ്ചിം സെന്റ് മേരീസ് ഓർത്താ ഇടവകയ്ക്ക് ആരാഭം കുറിക്കുകയും, ഒരു പള്ളി പണിത് അൽവാറീസ് തിരുമേനിയുടെ തിരുശേഷിപ്പ് അവിടേക്കു മാറ്റുന്നതിനു തീരുമാനിക്കുകയും ചെയ്തു. അപ്രകാരം റിബന്തറിവൽ ഒരു ചെറിയ പള്ളി പണികഴിപ്പിച്ച് 1979 ഒക്ടോബർ 5-ാം നു ബോംബെ ഭദ്രാസനാധിപനായിരുന്ന ഫിലിപ്പോസ് മാർ തെയേഫിലോസിന്റെ കാർമ്മികത്വത്തിൽ തിരുശേഷിപ്പ് പള്ളിയിലെ കമ്പറിൽ സൂക്ഷിച്ചു. പിന്നീട് പുതിയ പള്ളിയിലെ മനോഹരമായ കബറിലേക്ക്, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ തിരുശേഷിപ്പ് മാറ്റി സ്ഥാപിക്കുകയും ചെയ്തു.

**ആദ്യ തീർത്ഥാടന സംഘം**

കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ ദിവ്യബോധനം പഠിതാക്കൾക്കു വേണ്ടി 2008 ഒക്ടോബർ 1 മുതൽ 4 വരെ തിയ്യതികളിൽ ഗോവയിലേക്ക് ഒരു പഠനയാത്ര നടത്തുകയുണ്ടായി. സെന്റ് മേരീസ് ചെറിയ പള്ളി കോട്ടയം, യെരുശലേം മൗണ്ട് പള്ളി വാകത്താനം, സെന്റ് ജോൺസ് കത്തീഡ്രൽ പാമ്പാടി, സെഹിയോൻ പള്ളി കോത്തല, നിലയ്ക്കൽ പുതുപ്പള്ളി, വടക്കൻ മണ്ണൂർ സെന്റ് തോമസ് പള്ളി, സെന്റ് ജോൺസ് (മാംദാനി)(കുരോപ്പട, ജോർജിൻ പുതുപ്പള്ളി), മാർ അപ്രം പള്ളി തോട്ടയ്ക്കാട് എന്നീ പള്ളികളിലെ ദിവ്യബോധനം യൂണിറ്റുകളിൽ നിന്നുള്ള അമ്പത്തൊന്ന് അംഗങ്ങളാണ് പഠനയാത്രയിൽ പങ്കെടുത്തത്. ദിവ്യബോധനം ഡയറക്ടർ ശ്രീ ജേക്കബ് വറുഗീസ് പാമ്പാടി, ശ്രീ ജേക്കബ് കുര്യൻ പുതുപ്പള്ളി എന്നിവർ ചേർന്നു ആസൂത്രണം ചെയ്ത ഈ പഠനയാത്ര നയിച്ചത് ജോർജിയൻ തീർത്ഥാടന കേന്ദ്രം വികാരി റവ.ഫാ. കുര്യൻ ഉതുപ്പ് ആണ്. എറണകുളത്തു നിന്നും 16 മണിക്കൂർ കൊണ്ട് കൊങ്കൺ റയിവേയിലൂടെ ഞങ്ങൾ ഗോവയിലെത്തി. പോർത്തുഗീസ് അധിനിവേശത്തിന്റെ സ്മാരകങ്ങലും പഴയ പള്ളികളും ഞങ്ങൾ സന്ദർശിച്ചു. സെന്റ് ഫ്രാൻസിസ് സേവ്യറുടെ 400- ലധികം വർഷം പഴക്കമുള്ള തിരുശരീരം, പഴയ ഗോവയിലെ കരയുന്ന കുരിശ് **(Weeping Cross)** എന്നിവ വിസ്മയകരമായ അനുഭവങ്ങളായി. നൂറ്റാണ്ടുകൾ മുമ്പ്, അന്നത്തെ പാതിരിമാരുടെ അവിശുദ്ധ ജീവിതം കണ്ട് കൂരിശ് വിങ്ങിക്കരഞ്ഞു എന്നും പ്ലേഗു ബാധയാൽ ആ പ്രദേശം ശിക്ഷിക്കപ്പെട്ട്, നിവാസികൾ പലായനം ചെയ്തു എന്നും ചരിത്രം. ഇന്നും ആ പ്രദേശത്ത ജവവാസം കുറവാണ്.

പഞ്ചിമിലെ NAVTAR എന്ന സസ്യാഹാര ശാലയിലെ ഭക്ഷണം സംഘാംഗങ്ങൾക്ക് വളരെ താല്പര്യമായി. കമ്പാൽ ബീച്ച് റിസോർട്ട് ഉടമ ശ്രീ. പി. ജി. വർഗീസ്, സെന്റ് മേരീസ് പള്ളി വികാരി, ട്രസ്റ്റി എന്നിവർ സംഘത്തിന് വളരെ തുണയായി. 3-10-08 വെള്ളിയാഴ്ച രാവിലെ 8 മണിക്ക് കുര്യൻ ഉതുപ്പച്ചൻ, അൽവാറീസ് തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പഞ്ചിം സെന്റ് മേരീസ് പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. സംഘാംഗങ്ങളെ കൂടാതെ ഇടവകയിലെ അംഗങ്ങളും ദിവ്യബലിയിൽ സംബന്ധിച്ചു.

തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിക്കപ്പെട്ട ശേഷം അവിടം സന്ദർശിച്ചു പ്രാർത്ഥിക്കാനും അനുഗ്രഹം യാചിപ്പാനും അവസരം ലഭിച്ച പ്രഥമ തീർത്ഥാടന സംഘമാണ് കോട്ടയത്തു നിന്നുള്ള ദിവ്യബോധന പഠനസംഘം എന്നത്, അംഗങ്ങൾ ചാരിതാർത്ഥ്യത്തോടെ സ്മരിക്കുന്നു

**ഉപസംഹാരം**

പരിശുദ്ധനായ പാമ്പാടി തിരുമേനിയെക്കുറിച്ച് ശ്രീ. കെ. വി. മാമ്മൻ രചിച്ച "താബോറിലെ താപസവര്യൻ" എന്ന പുസ്തകത്തിന്റെ അവതാരികയിൽ ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ്പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യൻ ഇപ്രകാരം സൂചിപ്പിക്കുന്നു. "കഷ്ടത ദൈവകൃപാവാഹിയാണെന്നത് യേശുക്രിസ്തുവിന്റെയും അപ്പോസ്തലന്മാരുടെയും പിതാക്കന്മാരുടെയും ഉദാഹരണ

ങ്ങളുടെയും (ജീവിതത്തിന്റെയും) വാക്കുകളുടെയും അടിസ്ഥാനത്തിൽ പൗരസ്ത്യ ആദ്ധ്യാത്മീകത അടിവരയിടുന്ന വസ്തുതയാണ്. കഷ്ടതയെ ദൂരികരിക്കുന്ന ദൈവകൃപയല്ല, കഷ്ടതയിൽ തെളിയുന്ന ദൈവസാന്നിദ്ധ്യം സംവേദിപ്പിക്കുന്ന ദൈവകൃപയെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ഈ വെളിപ്പെടുത്തൽ സ്വജീവിതത്തിലെ കഷ്ടതകളിൽക്കൂടി നിറവേറ്റുവാൻ കഴിഞ്ഞ വ്യക്തിത്വമാണ് പാമ്പാടി തിരുമേനിയുടെത്." അൽവാറീസ് തിരുമേനിയുടെ ജീവിതവും ഈ വെളിപ്പെടുത്തലിന്റെ ഉത്തമോദാഹരണമാണ്. സന്മനസോടെ സ്വീകരിച്ച കഷ്ടതകളുടെ സാഗരത്തിൽ നീന്തിത്തുടിച്ച അപൂർവ്വ വ്യക്തിത്വമായിരുന്നു അദ്ദേഹം. തന്റെ ജീവനെ ബലി കൊടുത്ത് ആതുരർക്കും അഗതികൾക്കും തുണയായി ഒരു വിശുദ്ധ പുരോഗിതനായി തന്നത്താൻ മാറ്റപ്പെട്ടു. നീതിമാന്മാരുടെ നിരയിലേക്ക് ഉയർത്തപ്പെട്ടു

**റഫറൻസ്**


1, PATRIOT & SAINT BY CARMO AZEVEDO

2, താബോറിലെ താപസ വര്യർ BY.കെ.വി. മാമ്മൻ

3, ഗ്രിഗോറിയൻ മിറർ, പാലാരിവട്ടം. ഒക്ടോബർ ലക്കം 2008

4, പഞ്ചിം സെന്റ് മേരീസ് പള്ളി ലഘുലേഖ




# പ്രത്യാശയോടെ മുന്നോട്ട്...

## പ്രൊഫ. വർഗീസ് മാത്യു (സെൻട്രൽ ഓർഗനൈസർ)

മലങ്കര ഓർത്തഡോക്സ് വിശ്വാസികളെ വായനയുടേയും പഠനത്തിന്റെയും വിശ്വാസ ദാർഢ്യത്തിന്റെയും ചക്രവാളങ്ങളിലേക്കു ഉയർത്തുവാനുള്ള ശ്രമമാണു 1984-ൽ ആരംഭിച്ച ദിവ്യബോധനം പഠനപദ്ധതിയുടെ തുടക്കം കുറിച്ചത്. ക്രാന്തദർശിയായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി മലങ്കര സഭക്കു നൽകിയ ശ്രേഷ്ഠ ഉപഹാരമാണ്. അഭൂതപൂർവ്വമായ വളർച്ചയാണ് കഴിഞ്ഞ 25 വർഷങ്ങളിലായി ഈ പ്രസ്ഥാനം കൈവരിച്ചത്. ജൂബിലി വർഷമായ 2009-ൽ പല പുതിയ കർമ്മപരിപാടികൾക്കു തയ്യാറെടുക്കുന്നു.2009 ഒക്ടേബർ മാസം 24-ാം തീയതി പരുമല വച്ചു ദിവ്യബോധനം കുടുംബാഗംങ്ങളുടെ ഒരു മഹാസംഗമം ക്രമീകരിക്കപ്പെടുകയാണ്. അതിന്റെ മുന്നോടിയായി വിവിധ ഭദ്രാസനങ്ങളിൽ ജൂബിലി ആഘോഷങ്ങൾ നടത്തപ്പെടുകയാണ്. കൊച്ചി ഭദ്രാസനത്തിലേയും തൃശ്ശൂർ ഭദ്രാസനത്തിലേയും സമ്മേളനങ്ങൾ ഇതിനോടകം നടത്തപ്പെട്ടു കഴിഞ്ഞു.

2007-2009 ൽ പന്ത്രണ്ടാമത് ബാച്ചാണ് പഠനം പൂർത്തിയാക്കുന്നത്. 80 പഠന കേന്ദ്രങ്ങളിലായി 1500 വിദ്യാർത്ഥികൾ P.O.C.E. യ്ക്കും 40 കേന്ദ്രങ്ങളിലായി 350 പേർ D.O.C.E. യ്ക്കും പഠിച്ചു. തിരുവചനഭാഷ്യത്തിൽ 350 പഠിതാക്കളുണ്ട്. ഡിഗ്രി കോഴ്സിന്റെ (G.O.C.E.) മൂന്നാമതു ബാച്ചിൽ 75 വിദ്യാർത്ഥികൾ പഠനം നടത്തുന്നു.

മിക്ക ഭദ്രാസനങ്ങളും ദിവ്യബോധനം സജീവമാക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പുതുതായി നിയമിക്കപ്പെട്ട ശ്രീ. ജേക്കബ് വർഗീസിന്റെ ഉത്സാഹത്താൽ കോട്ടയം ഭദ്രാസനത്തിൽ ശക്തമായ വേരോട്ടം ലഭിച്ചു. സഭയിലെ അഭിവന്ദ്യ പിതാക്കന്മാർ, സെമിനാരി ഫാക്കൽട്ടി, ഭദ്രാസന ഓർഗനൈസർമാർ, ഇടവക വികാരിമാർ, അദ്ധ്യാപകർ, മറ്റു പ്രവർത്തകർ കേന്ദ്ര ഓഫീസ് ഇങ്ങനെ എല്ലാവരുടെയും സേവനങ്ങൾ നന്ദി പൂർവം സ്മരിക്കുന്നു.

സിൽവർ ജൂബിലിയിലേക്കു പ്രവേശിക്കുന്ന ദിവ്യബോധനത്തിന്റെ മാറ്റു വർദ്ധിപ്പിയ്ക്കുവാനും മാറ്റങ്ങൾ വരുത്തുവാനും നമുക്കു കഴിയണം. ഏവരുടെയും നിർദ്ദേശങ്ങളും സഹകരണവും സാദരം ക്ഷണിക്കുന്നു. പഠനം പൂർത്തിയാക്കിയവർ അവരവരുടെ കർമ്മമേഖലകൾ ഊർജ്ജഭരിതമാക്കുകയും ദിവ്യബോധനം യൂണിറ്റുകൾ സംഘടിപ്പിച്ച് അദ്ധ്യാപകരായി സേവനമനുഷ്ഠിക്കുകയും വേണം.

2009 മാർച്ചിൽ സമാരംഭിക്കുന്ന 13-ാം ബാച്ചിൽ കൂടുതൽ പഠിതാക്കൾ ഉണ്ടാകണം. അവരെ പ്രോത്സാഹിപ്പിക്കുവാൻ എല്ലാ സംവിധാനങ്ങളും ഉണരണം.

പഠനം ഒരു നിരന്തര പ്രക്രിയയാണ്. കാലപ്രവാഹത്തോടൊപ്പം ബോധനവും തുടരണം. ദിവ്യബോധനം കാലാതീതമായ നൈരന്തര്യമാണ് വാഗ്ദാനം ചെയ്യുന്നത്. ബോധനത്തിന്റെ ദിവ്യതീരങ്ങളിലേക്ക് ഏവരെയും ഒരിക്കൽ കൂടി സ്വാഗതം ചെയ്തുകൊണ്ട് ഉപസംഹരിക്കട്ടെ.



1. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.
2. ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.
3. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.
4. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.
5. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധി ഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?
6. ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.
7. രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.
8. സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാക കൊണ്ടായിരിക്കാം.
9. നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പരുമല മാർ ഗ്രിഗോറിയോസ്**

# ദിവ്യബോധനം: സെമിനാരി സ്ക്വാഡ് റിപ്പോർട്ട്

സഭയിലെ അൽമായർക്കു വേണ്ടിയുള്ള വിശ്വാസ പരിശീലന പദ്ധതിയായ 'ദിവ്യബോധനം' സെമിനാരി ഫാക്കൽറ്റിയുടെ നേതൃത്വത്തിൽ കൂടുതൽ ഉണർവോടെ പ്രവൃത്തിക്കുകയാണിപ്പോൾ. അതിന്റെ ഭാഗമായി സെമിനാരി വിദ്യാർത്ഥികളെ ഉൾപ്പെടുത്തി ഒരു 'ദിവ്യബോധനം സ്ക്വാഡ്' രൂപീകരിച്ച് പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞു. തിങ്കൾ മുതൽ വെള്ളി വരെ വൈകിട്ട് 4.15 - 5.15 വരെയും ശനിയാഴ്ച രാവിലെ 7.00- 8.00 വരെയുമാണ് സ്ക്വാഡ് വർക്കിന്റെ സമയം.

നാലാം വർഷ വിദ്യാർത്ഥി ഷിജു കെ. തങ്കച്ചന്റെ നേതൃത്വത്തിൽ പുതിയ സ്ക്വാഡ് അംഗങ്ങളായ ജോമോൻ വൈ., അസി. ലീഡർ (മൂന്നാം വർഷം), മാത്യു കെ മാത്യു, റിനു മോൻ, സിജു വി. കോശി, നിതീഷ്, നിതിൻ പ്രസാദ് കോശി, സാജൻ വി. രാജൻ (എല്ലാവരും ഒന്നാം വർഷം) എന്നിവരുടെ പ്രവർത്തനഫലമായി കേന്ദ്ര ഓഫീസിന്റെ മുഖഛായ തന്നെ ഇപ്പോൾ മാറിയിരിക്കുകയാണ്. അടുക്കും ചിട്ടയോടും കൂടി ഷെൽഫുകൾ ക്രമീകരിച്ച് ഓരോ കോഴ്സിന്റെയും പാഠപുസ്തകങ്ങൾ ഭംഗിയായി അടുക്കിവച്ചതിനാൽ ആവശ്യക്കാർക്ക് പെട്ടെന്നു തന്നെ പുസ്തകങ്ങൾ എടുത്തു നൽകുവാൻ സാധിക്കും. കൂടാതെ മാർക്ക് ലിസ്റ്റ് തയ്യാറാക്കുന്നതിലും മറ്റ് ഓഫീസ് കാര്യങ്ങളിലും ഓഫീസ് സെക്രട്ടറിയെ സ്ക്വാഡ് അംഗങ്ങൾ സഹായിക്കുന്നുണ്ട്.

ബഹു. ജോസ് ജോണച്ചന്റെയും ഓഫീസ് സെക്രട്ടറി ശ്രീ. വി. ഐ. ഏബ്രഹാമിന്റേയും നിർദ്ദേശങ്ങൾ അനുസരിച്ചാണ് സ്ക്വാഡ് പ്രവർത്തിക്കുന്നത്. ദിവ്യബോധനം സ്ക്വാഡിന്റെ പ്രവർത്തനം പൂർണ്ണമായി വിജയിച്ചു എന്ന് ഞങ്ങൾ അവകാശപ്പെടുന്നില്ല. എന്നാൽ തന്നെയും ഇപ്പോഴത്തെ ഓഫീസ് സജ്ജീകരണങ്ങൾ കണ്ട പലരുടെയും അഭിപ്രായത്തിൽനിന്നും സ്ക്വാഡിന്റെ പ്രവർത്തനങ്ങൾ വിജയത്തിന്റെ പാതയിലൂടെ സഞ്ചരിക്കുന്നു എന്ന് മനസിലാക്കുന്നു.

ഓർത്തഡോക്സ് സഭ 'സാധാരണജനങ്ങളെ' വിശ്വാസം പഠിപ്പിക്കുന്നില്ല എന്നുള്ളതിന് ശക്തമായ മറുപടിയാണ് 'ദിവ്യബോധനം'. ആയതിനാൽ ഇത് പഠിക്കുവാനും മറ്റുള്ളവരെ പഠിപ്പിക്കുവാനും സഭാവിശ്വാസികളായ ഓരോരുത്തർക്കും ചുമതലയുണ്ട്. അവസരങ്ങൾ തക്കത്തിൽ ഉപയോഗിച്ച് വിശ്വാസപഠനത്തിൽ മുന്നേറുവാൻ ഓരോരുത്തർക്കും സംഗതിയായി തീരട്ടെ എന്ന് ആശംസിക്കുന്നു.

ദിവ്യബോധനം സ്ക്വാഡിനുവേണ്ടി

**സാജൻ വി. രാജൻ**
(ഒന്നാം വർഷ വൈദിക വിദ്യാർത്ഥി)



**ദിവ്യബോധനം സ്ക്വാഡ്**

# ദിവ്യബോധനം കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ റിപ്പോർട്ട്

**ജേക്കബ് വർഗീസ് (ഡയറക്ടർ)**

“കൊയ്ത്ത് വളരെ ഉണ്ടു സത്യം, വേലക്കാരോ ചുരുക്കം” എന്ന ദൈവവചനം കോട്ടയം - കോട്ടയം സെൻട്രൽ ദിവ്യബോധനം പ്രവർത്തനത്തെ സംബന്ധിച്ചു യാഥാർത്ഥ്യമാണ്. കാരണം കഴിഞ്ഞ 6 വർഷത്തെ പ്രവത്തനത്തിനു ശേഷവും 16 പള്ളികളിൽ മാത്രമെ ദിവ്യബോധന പഠന യൂണിറ്റുകൾ പ്രവർത്തിക്കുവാൻ സാധിച്ചുള്ളു. ഇത് മേൽപ്പറഞ്ഞ ഭദ്രാസനങ്ങളിലെ ആകെ പള്ളികളുടെ എണ്ണത്തിന്റെ കാൽ ഭാഗം പോലുമില്ല എന്നതാണ് വാസ്തവം. ദിവ്യബോധനം D.O.C.E പാസ്സായവർ എണ്ണത്തിൽ ഒരു ഡസനിലധികമുണ്ടെങ്കിലും അവരുടെ സേവനം പൂർണ്ണമായി ലഭിച്ചില്ല അഥവാ ലഭ്യമാക്കിയില്ല എന്നതാണ് ഒരു കാരണം. സഭാംഗങ്ങളുടെ അനാസ്ഥതയും താല്പര്യമില്ലായ്മയും ഇടവകകളിൽ നിന്നു വേണ്ടത്ര പ്രോത്സാഹനം ലഭിക്കാത്തതും മറ്റൊരു കാരണം. ദിവ്യബോധനം 13-ാം മത് ബാച്ച് 2009 മെയ് മാസത്തിൽ ആരംഭിക്കുമ്പോൾ ഇതിനൊരു മാറ്റം അനിവാര്യമാണ്. അതിനായ് ദിവ്യബോധനം പഠിച്ചവരുടേയും ഇടവകാംഗങ്ങളുടേയും സഹായ സംഹകരണങ്ങൾ പ്രതീക്ഷിക്കുന്നു.

12-ാം മത് ബാച്ചിൽ പുതുതായി 7 യൂണിറ്റുകൾ കൂടി ആരംഭിക്കുവാൻ കഴിഞ്ഞു. അതുപോലെ P.O.C.E പഠനം പൂർത്തിയായ സ്ഥലത്ത് D.O.C.E യൂണിറ്റുകൾ ആരംഭിച്ചു. കൂടാതെ D.O.C.E പഠനം പൂർത്തിയാക്കപ്പെട്ട സെന്റ് ജോൺസ് കത്തീഡ്രൽ പാമ്പാടി, സെന്റ് തോമസ് ഓർത്തഡോക്സ് ചർച്ച് സൗത്ത് പാമ്പാടി എന്നീ യൂണിറ്റുകളിലെ 11 വിദ്യാർത്ഥികൾ G.O.C. E ക്കു ചേർന്നു പഠനം തുടരുന്നു.

12-ാമതു ബാച്ചിന്റെ ഉത്ഘാടന സമ്മേളനവും ആദ്യ സെമിനാറും 2007 ജൂൺ 27-ാം തീയതി ശനിയാഴ്ച്ച മാർ ഏലിയാ കത്തിഡ്രലിൽ വച്ച് നടത്തപ്പെട്ടു. രാവിലെ ഐക്കനോഗ്രാഫി (ക്രൈസ്തവ ചിത്രകല) ആസ്പദമാക്കി ഡമോൺസ്ട്രേഷനോടുകൂടി ഒരു സ്റ്റഡി ക്ലാസ്സ് ബഹു. തോമസ് പി. സഖറിയാ അച്ചന്റെ നേതൃത്വത്തിൽ നടത്തപ്പെട്ടു. തുടർന്ന് മലങ്കരസഭയുടെ ചരിത്രത്തെ ആസ്പദമാക്കി ഒരു പ്രഭാഷണം ഡോ. എം. കുര്യൻ തോമസ്സ് നടത്തി. ഉച്ചഭക്ഷണാനന്തരം നടത്തപ്പെട്ട P.O.C.E, D.O.C.E, സെമിനാറുകൾക്ക് ബഹു. റ്റി. ജെ. ജോഷ്വ അച്ചൻ നേതൃത്വം നൽകി. 2008 ഡിസംബർ മാസത്തിന് മുമ്പായി എല്ലാ പഠിതാക്കളെയും സംബന്ധിപ്പിച്ചു 9 സെമിനാറുകൾ നടത്തി. 2007 ആഗസ്റ്റ് 25-ന് ഡോ. ജോൺസ് ഏബ്രഹാം അച്ചന്റെ നേതൃത്വത്തിൽ കോട്ടയം ചെറിയപള്ളിയിൽ വച്ചും ഒക്ടോബർ 20-ന് ഡോ. മാത്യു ബേബി അച്ചന്റെയും ബഹു. അരവിന്ദ് കൃഷ്ണന്റേയും നേതൃത്വത്തിൽ പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ചു ഡിസംബർ 20-ാം തീയതി അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസു തിരുമേനിയുടേയും ബഹു. ഡോ. ജോൺ പണിക്കർ അച്ചന്റെയും നേതൃത്വത്തിൽ പഴയസെമിനാരിയിൽ വച്ചും 2008 മാർച്ച് 1-ാം തീയതി ഡോ. കെ. എം. ജോർജ്ജ് അച്ചന്റെ നേതൃത്വത്തിൽ പുതുപ്പള്ളി സെന്റ് ജോർജ്ജ് ദേവാലയത്തിൽ വച്ചും ഏപ്രിൽ 26-ന് ബഹു. സി. സി. ചെറിയാനച്ചന്റെ നേതൃത്വത്തിൽ തോട്ടയ്ക്കാട് അപ്രേം പള്ളിയിൽ വച്ചും ജൂൺ ജൂൺ 21-ാം തീയതി ബഹു. ഡോ. ജേക്കബ്ബ് കുര്യനച്ചന്റെ നേതൃത്വത്തിൽ കോത്തല സെഹിയോൻ പള്ളിയിൽ വച്ച് ആഗസ്റ്റ് 30-ാം തീയതി ബഹു. ഡോ. ബേബി വർഗീസച്ചന്റെ നേതൃത്വത്തിൽ സൗത്ത് പാമ്പാടി സെന്റ് തോമസ് പള്ളിയിൽ വച്ചും ഒക്ടോബർ 9-ാം തീയതി ബഹു. റഞ്ചു പി. കോശി ശെമ്മാശന്റെ നേതൃത്വത്തിൽ കൊല്ലാട് സെന്റ് പോൾസ് പള്ളിയിൽ വച്ചും ഡിസംബർ 13-ന് സജി അമയിൽ അച്ചന്റെ നേതൃത്വത്തിൽ വടക്കൻമണ്ണൂർ സെന്റ് തോമസ് പള്ളിയിൽ വച്ചു നടത്തപ്പെട്ടു. വടക്കൻമണ്ണൂർ പള്ളിയിൽ വച്ചു നടത്തപ്പെട്ട സെമിനാറിനോപ്പം ഒരു പൊതുസമ്മേളനവും പാഠപുസ്തകത്തെ ആധാരമാക്കി ക്വിസ്സ് മത്സരവും ആരാധനാ ഗീതാലാപന മത്സരവും നടത്തപ്പെട്ടു. സമ്മേളനത്തിൽ കേന്ദ്ര ഓർഗനൈസർ പ്രൊ. വറുഗീസ് മാത്യു നേതൃത്വം നൽകി.

ക്വിസ്സ് മത്സരത്തിൽ P.O.C.E. വിഭാഗത്തിൽ കോട്ടയം ചെറിയ പള്ളി ഒന്നാം സ്ഥാനവും വടക്കൻമണ്ണൂർ സെന്റ് തോമസ് രണ്ടാം സ്ഥാനവും കരസ്ഥമാക്കി. D.O.C.E. വിഭാഗത്തിൽ തോട്ടയ്ക്കാട് അപ്രേം പള്ളി ഒന്നാ സ്ഥാനവും കോത്തല സെഹിയോൻ പള്ളി രണ്ടാം സ്ഥാനവും കരസ്ഥമാക്കി.

ഗാനമത്സരത്തിൽ സൗത്ത് പാമ്പാടി സെന്റ് തോമസ് ഒന്നാം സ്ഥാനവും വാകത്താനം ജറുശലേം മൗണ്ട് സെന്റ് മേരീസ് രണ്ടാം സ്ഥാനവും കരസ്ഥമാക്കി. വിജയികൾക്ക് സമ്മാന ദാനം വികാരി കുരിയാക്കോസ് മാണി അച്ചൻ നിർവ്വഹിച്ചു.

വിവിധ യൂണിറ്റുകളിൽ നടത്തപ്പെടുന്ന പഠനക്ലാസ്സുകൾക്ക് Fr. Dr. Jacob Kurian, Jacob Varghese, P. U. George, O. A. Mathan, Vipin K. Varghese, C. J. Samuel എന്നിവർ നേതൃത്വം നൽകി.

12-ാം ബാച്ചിൽ കോട്ടയം- കോട്ടയം സെൻട്രൽ പഠിതാക്കളുടെ പഠനത്തിലുള്ള താല്പര്യം ഫല പ്രഖ്യാപനത്തിൽ തെളിഞ്ഞു കണ്ടു.

P.O.C.E ഒന്നാം വിഷയത്തിന് ശ്രീ. റ്റിജോ കുര്യാക്കോസ് സെന്റ് തോമസ് വടക്കൻമണ്ണൂർ ഒന്നാം സ്ഥാനവും ശ്രീ.

# ദിവ്യബോധനം മാവേലിക്കര ഭദ്രാസന റിപ്പോർട്ട്

വി. ഐ. ജോസഫ് (ഭദ്രാസന സെക്രട്ടറി)

ദൈവകൃപയാൽ മാവേലിക്കര ഭദ്രാസനം നിലവിൽ വന്ന ശേഷമുള്ള മൂന്നാമത് ബാച്ചിലെ കോഴ്സ് സ്തുത്യർഹമാം വിധം പൂർത്തികരിക്കുവാൻ സാധിച്ചതിൽ, അതിന് ആവശ്യമായ കൃപാവരങ്ങൾ ഒരുക്കിത്തന്ന ത്രീയേക ദൈവത്തെ സ്തുതിക്കുന്നു.

ഭദ്രാസന ഇടവകകൾ മൊത്തമായും ദിവ്യബോധന പഠനക്ലാസ്സുകൾ ആരംഭിക്കണമെന്ന താല്പര്യത്തോടു കൂടി ഭദ്രാസന മെത്രാപ്പോലീത്ത അഭി. പൗലോസ് മാർ പക്കോമിയോസ് തിരുമനസ്സു കൊണ്ട് എല്ലാ ദേവാലയങ്ങൾക്കും കല്പന നൽകുകയുണ്ടായി. പ്രസ്ഥാനം ഡയറക്ടറായി ഈ ഭദ്രാസനത്തിന്റെ പ്രാരംഭകാലം മുതൽ സ്തുത്യർഹ സേവനം അനുഷ്ഠിച്ചുവരുന്ന, സെമിനാരി അദ്ധ്യാപകൻ കൂടിയായ ഫാ. ഡോ. മാത്യു ബേബിയെ തുടർന്നും നിയമിക്കുകയുണ്ടായി. കോ-ഓർഡിനേറ്ററായി അബി വില്ലായിൽ ദിവ്യശ്രീ. തോമസ് പി. ജോൺ അച്ചനെയും, മേഖലാ വൈസ് പ്രസിഡന്റുമാരായി പ്രസാദ് മാത്യു, റോയി തങ്കച്ചൻ, വി. തോമസ്, വിൽസൺ ജോർജ്, ജോസഫ് ശാമുവേൽ ഏവൂർ എന്നീ ശ്രേഷ്ഠ വൈദികരെയും, സെക്രട്ടറിയായി പുത്തൻപുരയിൽ ശ്രീ വി. ഐ. ജോസഫിനേയും, ട്രഷററായി ശ്രീ. കെ. വർഗ്ഗീസിനേയും കൽപന മുഖാന്തിരം നിയമിക്കുകയുണ്ടായി. ശ്രീ. പി.റ്റി. വർഗ്ഗീസ് പത്തിച്ചിറയെ ഓർഗനൈസറായും എക്സിക്യൂട്ടിവ് കമ്മറ്റി അംഗങ്ങളായി സർവ്വ ശ്രീ. ജേക്കബ്. കെ. ഫിലിപ്പോസ്, എം.സി. ചെറിയാൻ, റ്റി. കെ. ജോർജ്ജ് അറയ്ക്കൻ, സജു ഫിലിപ്പ്, ശ്രീമതി സൂസൻ കോശി, ശ്രീമതി ഷീബാ ബി. മാത്യു എന്നിവരേയും ശ്രീ. ജോസഫ് ഉമ്മനെ ഓഡിറ്ററായും നിയമിക്കുകയുണ്ടായി.

ഇക്കാലയളവിലെ പ്രഥമ സെമിനാറിന്റെ ഉൽഘാടന കർമ്മം 2007 മേയ് 12ന് ശനിയാഴ്ച രാവിലെ 10.00 മണിക്ക് തഴക്കര എം.എസ്.സെമിനാരിപ്പള്ളിയിൽ മാവേലിക്കര ഭദ്രാസന സെക്രട്ടറി റവ. ഫാ. മത്തായി വിളനിലം പ്രാർത്ഥനാപൂർവ്വം നിർവ്വഹിക്കുകയും,തുടർന്ന് റവ. ഫാ. ജേക്കബ് ജോൺ കല്ലട, മിസ്സിസ് മേഴ്സി ജോൺ എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകുകയും ചെയ്തു. തദവസരത്തിൽ ദിവ്യബോധനം ഭരണസമിതിയിലെ മിക്കവരും സന്നിഹിതരായിരുന്നു. തുടർന്നുള്ള മറ്റ് 9 സെമിനാറുകളിൽ ഫാ. തോമസ് പി. ജോൺ, റവ. ഡോ. മാത്യൂ ബേബി, ഫാ. ഫിലൻ. പി. മാത്യൂ, റവ. ഡോ. ജോസ് ജോൺ, ഫാ. കെ. വൈ. ചാക്കോ, വെരി. റവ. നഥനയേൽ റമ്പാൻ, ഫാ. ജോസഫ് ശാമുവേൽ ഏവൂർ, ഫാ. റോയി തങ്കച്ചൻ, ഫാ. റ്റി. റ്റി. തോമസ്, ഡിക്കൻ റിൻജു. പി. കോശി, പ്രൊഫ. വർഗ്ഗീസ് മാത്യൂ, പ്രൊഫ. അരവിന്ദ് കൃഷ്ണൻ (യൂണി. കോളേജ്, തിരുവനന്തപുരം) എന്നിവർ അനുഗ്രഹീത ക്ലാസ്സുകൾക്ക് നേതൃത്വം നൽകുകയുണ്ടായി.

2007-2008 ദിവ്യബോധന പഠന പദ്ധതിയിൽ, നാലു വിനു ഐസക് ചെറിയപള്ളി കോട്ടയം മൂന്നാം വിഷയത്തിനും ഏഴാം വിഷയത്തിനും, ഒമ്പതാം വിഷയത്തിനും ഒന്നാം സ്ഥാനം അഖില മലങ്കര അടിസ്ഥാനത്തിൽ കരസ്ഥമാക്കി. അതുപോലെ ശ്രീമതി സിസി കുര്യൻ പുതുപ്പള്ളി സെന്റ് ജോർജ്ജ് പള്ളി D.O.C.E പത്താം വിഷയത്തിൽ രണ്ടാം സ്ഥാനം അഖില മലങ്കര അടിസ്ഥാനത്തിൽ കരസ്ഥമാക്കി. റാങ്ക് ജേതാക്കളെ പ്രത്യേകം അനുമോദിക്കുന്നു.

കഴിഞ്ഞ അദ്ധ്യായന കാലയളവിൽ 2008 ഫെബ്രുവരി 16-ന് ഒരു പഠനതീർത്ഥയാത്ര നടത്തപ്പെട്ടു. മൗണ്ട്ഹോറേബ് ആശ്രമം ശാസ്താംകോട്ട. തേവലക്കര മാർത്തമറിയം പള്ളി, കൊല്ലം കാദീശാ പള്ളി, ശുദ്ധീകരണമാതാവിന്റെ പള്ളി, സെന്റ് മേരീസ് (അരപള്ളി) തിരുവിതാംകോട് എന്നീ ദേവാലയങ്ങൾ സന്ദർശിച്ചു. മറ്റൊരു പഠന തീർത്ഥയാത്ര ഒക്ടോബറിൽ (ഒന്നാം തീയതി മുതൽ 4-ാം തീയതി വരെ) ഗോവായിലേയ്ക്ക് നടത്തപ്പെട്ടു. പരിശുദ്ധ അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ ഭൗതികാവശിഷ്ടം സ്ഥാപിച്ചിരിക്കുന്ന സെന്റ് മേരീസ് ചർച്ച് റയ്ബന്തറും, ഗോവയിലെ മറ്റ് പ്രസിദ്ധ ദേവാലയങ്ങളും മ്യൂസിയവും സന്ദർശിച്ചു. 2008 ഫെബ്രുവരി 23-ന് ഒരു പഠനതീർത്ഥയാത്ര കുന്നംകുളത്തിന് നടത്തപ്പെട്ടു. ആർത്താറ്റുപള്ളി, പാലയൂർപള്ളി, പറവൂർ പള്ളി, കൊടുങ്ങല്ലൂർ പള്ളി, തോഴിയൂർ സഭയുടെ ആസ്ഥാനം, തൃക്കുന്നത്ത് സെമിനാരി എന്നിവ സന്ദർശിച്ചു. പുതുപ്പള്ളി പള്ളി സഹ വികാരി ഫാ. കുര്യൻ ഉതുപ്പ് പഠനയാത്രയ്ക്ക് നേതൃത്വം നൽകി. 50-ൽപരം പഠിതാക്കൾ പഠനതീർത്ഥയാത്രയിൽ പങ്കെടുത്തു. കൂടാതെ 50-ൽപരം അംഗങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു ധ്യാനം പുതുപ്പള്ളി സെന്റ് ജോർജ്ജ് ദേവാലയത്തിൽ വച്ചു 2008 നവംബർ മാസം 8-ന് നടത്തപ്പെട്ടു. ഫാ. സഖറിയാ നൈനാൻ ചിറത്തലാട്ട് ധ്യാനം നയിച്ചു.

ദിവ്യബോധനം പ്രവർത്തനം പൂർവ്വാധികം കാര്യക്ഷമമായി നടത്തുന്നതിനായി ഒത്തൊരുമിച്ച് ശ്രമിക്കാം. വിവിധ യൂണിറ്റുകളിലെ ഓർഗനസറന്മാരുടെ നിസ്വാർത്ഥ സേവനവും വൈദികരുടേയും പള്ളി ഭരണസമിതി അംഗങ്ങളുടെ സഹകരണവും ദിവ്യബോധനം ഭാരവാഹികളുടേയും സെമിനാരി അദ്ധ്യാപകരുടെയും പ്രോത്സാഹനവും പഠിതാക്കളുടെ സഹകരണവും കഴിഞ്ഞ കാലയളവിൽ ഉണ്ടായിരുന്നതിനേക്കാൾ അധികമായി ലഭിക്കുന്നതിനായി പ്രാർത്ഥിച്ചു കൊണ്ട് ഈ റിപ്പോർട്ട് സമർപ്പിക്കുന്നു. ദൈവകൃപ നാമെല്ലാവരുടെമേലും വ്യാപരിക്കുമാറാകട്ടെ.



കോഴ്സുകളിലും ഈ ഭദ്രാസനത്തിൽ നിന്നും പഠിതാക്കൾ അഭ്യസിക്കുന്നതിൽ അത്യധികം സന്തോഷമുണ്ട്. എം.എസ്. സെമിനാരി പള്ളിയിലും, ചേർന്നുള്ള ഹൈസ്കൂളിലുമായി സെമിനാറുകൾക്ക് വേണ്ട ക്രമീകരണങ്ങൾ ഒരുക്കിത്തരുന്ന, ചുമതലപ്പെട്ട ഏവരോടുമുള്ള നിസീമമായ സ്നേഹാദരവുകൾ അർപ്പിച്ചുകൊള്ളുന്നു. സെമിനാറിൽ സംബന്ധിക്കുന്നവർക്ക് ചായയും ഉച്ചഭക്ഷണവും നൽക്കുന്നതിനായി സഹകരിച്ച എല്ലാ മാന്യ വ്യക്തികളെയും ദൈവം നന്മകളാൽ നിറക്കട്ടെയെന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്ന. ഇക്കഴിഞ്ഞ ഡിഗ്രി പരീക്ഷയിൽ അഖില മലങ്കരാടി സ്ഥാനത്തിൽ ഒന്നാം റാങ്ക് ജേതാവായ ശ്രീ. സി. ഒ. ഉമ്മനേയും, മികച്ച വിജയം കൈവരിച്ച റ്റി. കെ. ജോർജ് അറയ്ക്കനെയും നന്ദീപൂർവ്വം സ്മരിക്കുന്നു. ഈ കലണ്ടർ വർഷം മുതൽ G.O.C.E വിദ്യാഭ്യാസത്തിനായി മാവേലിക്കര കേന്ദ്രീകരിച്ച് ഒരു സെന്റർ ലഭ്യമായതിൽ അതിയായ സന്തോഷമുണ്ട്. ഇതിലേക്കുള്ള എല്ലാം ക്രമീകരണങ്ങളും വികാരിയുടെ ചുമതലയിൽ പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നുവരുന്നു. യൂണിറ്റിലെ ഷീബാ. ബി. മാത്യൂ “സഭയും സാമൂഹ്യ പ്രതിബദ്ധതയും,” “മതങ്ങളുടെ സന്ദേശം” എന്നീ വിഷയങ്ങളിൽ രണ്ടാം റാങ്കിന് അർഹയായിട്ടുണ്ട്. P.O.C.E, DOCE എന്നീ പാഠ്യപദ്ധതിയിൽ “വിശ്വാസ ദീപ്തി,” “ധർമ്മ ദീപ്തി” എന്നീ വിഷങ്ങളിൽ പത്തിച്ചിറ സെന്റ് ജോൺസ് വലിയ പള്ളിയിലെ ശ്രീമതി സൂസൻലാലൻ, ശ്രീമതി കുസുമം ചെറിയാൻ എന്നിവർ രണ്ടാം റാങ്ക് കരസ്ഥാനമാക്കിയിട്ടുണ്ട്. തഴക്കര എം . എസ്. സെമിനാരി യൂണിറ്റിലെ D.O.C.E വിദ്യാർത്ഥി പ്രൊഫ. അരവിന്ദ് കൃഷ്ണൻ മുൻപതിവുപോലെ ഫലം അറിഞ്ഞ എല്ലാ വിഷയങ്ങൾക്കും ഒന്നാം റാങ്ക് കരസ്ഥമാക്കിയെന്നതിൽ അത്യധികം സന്തോഷമുണ്ട്. മാവേലിക്കര ഭദ്രാസനത്തെ മലങ്കരയിലെ ഒന്നാംകിട ഭദ്രാസനമായി ഉയരുവാൻ തക്കവണ്ണം അക്ഷീണം പരിശ്രമിച്ച റാങ്കു ജേതാക്കളുടെ തീവ്രമായ ഉൽസാഹത്തെ മുക്തകണ്ഠം പ്രശംസിക്കുന്നു.

ഈ പഠനാപദ്ധതിക്ക് നേതൃത്വ നൽകിയവരിൽ ബഹു. ഫാ. ഡോ. എം. ജോൺ പണിക്കരും, ഫാ. ഡോ. മാത്യൂ ബേബിയും മേൽപട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടതിൽ മാവേലിക്കരയെ സംബന്ധിച്ചിടത്തോളം ഭദ്രാസന ഡയറക്ടറായിരുന്ന ഒരാളുടെ ഈ സ്ഥാനല്ബ്ദി അത്ഭുതപൂർവ്വമായ ഒരനുഗ്രഹമായി ഞങ്ങൾ ഇതിനെ കാണുന്നു. ഭദ്രാസനാധിപന്റെ അദ്ധ്യക്ഷതയിൽ കൂടിയ അനുമോദന സമ്മേളനത്തിൽ ഭദ്രാസന സെക്രട്ടറി റവ. ഫാ. മത്തായി വിളനിലത്തെ കൂടാതെ ഔദ്യോഗിക ഭാരവാഹികളും പഠിതാക്കളും നിയുക്തമെത്രാന് അഭിനന്ദനത്തിന്റെ പൂച്ചെണ്ടുകൾ അർപ്പിക്കുകയുണ്ടായി. റമ്പാൻ സ്ഥാനരോഹണ ചടങ്ങിൽ മാവേലിക്കരയിലെ വിവിധ യൂണിറ്റുകളിൽ നിന്നായി ധാരാളം പേർ സന്നിഹിതരായി, അനർഘ മുഹൂർത്തത്തിന് സാക്ഷ്യം വഹിച്ചു. 2009 ഫെബ്രുവരി 19 – ന് നടക്കുന്ന മേൽപ്പട്ടസ്ഥാനാരോഹണ ശുശ്രൂഷകൾ അനുഗ്രഹീതമായി തീരുവാൻ ദൈവത്തോട് പ്രാർത്ഥിക്കുകയും എഴുവരെയും ദൈവം സഭക്കും സമൂഹത്തിനും പ്രയോജനപ്പെടുത്തട്ടെയെന്ന് ഹൃദയംഗമായി പ്രാർത്ഥിക്കുകയു ചെയ്യുന്നു.

പ്രസ്ഥാനത്തിന്റെ സർവ്വേതോന്മുഖമായ അഭിവൃദ്ധിക്കായ് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഭദ്രാസന മെത്രാപ്പോലീത്ത സമയ ലഭ്യതക്കനുസൃതമായി സെമിനാറിൽ സംബന്ധിക്കാറുണ്ട്. തിരുമേനിയോടും പ്രസ്ഥാനത്തിന്റെ അഭ്യുന്നതിക്കായി പ്രവർത്തിച്ച അഭി. മത്തായി റമ്പാൻ, ഭദ്രാസന ഭാരവാഹികൾ, സെമിനാരിയിലെ ദിവ്യബോധന സ്ഥാനികൾ, ഓഫീസ് സെക്രട്ടറി ശ്രീ. വി. ഐ. ഏബ്രഹാം, സാമ്പത്തിക സഹായവും ഭക്ഷണവും മറ്റും നൽകിയവർ, സഹകരണ മനോഭാവം പുലർത്തിയവർ എന്നിവരോടുള്ള ഭക്ത്യാദരവുകൾ ലോഭമെന്യേ സ്നേഹത്തിന്റെ ഭാഷയിൽ അറിയിച്ചു കൊള്ളട്ടേ.

ഇപ്രകാരം പ്രസ്ഥാനത്തെ അനുഗ്രഹീതമാം വണ്ണം നയിക്കുകയും നടത്തുകയും ചെയ്തു പോരുന്ന സർവ്വ ശക്തനായ ദൈവത്തെ സ്തുതിക്കുകയും ഈ ഭദ്രാസനത്തിന്റെ സർവ്വതോന്മുഖമായ ഉന്നതിക്ക് ഇടയാക്കിയ വിദ്യാർത്ഥികളോടും അവർക്ക് നേതൃത്വം നൽകുകയും ക്ലാസ്സുകൾ നയിക്കുകയും ചെയ്ത ഏവരോടും സഹായഹസ്തം നീട്ടിയിട്ടുള്ളവരോടും പ്രസ്ഥാനം ഭാരവാഹികളോടുമുള്ള അകൈതവമായ സ്നേഹാദരവുകൾ ഇത്തുണത്തിൽ അറിയിക്കുന്നതോടോപ്പം ഈ പഠനപദ്ധതിയിലെ പഠിതാക്കൾക്കും അവർ പ്രതിനിധാനം ചെയ്യുന്ന ഇടവകകൾക്കും പ്രത്യേകാൽ മാവേലിക്കര ഭദ്രാസനത്തിനും പിന്നിൽ പ്രാവർത്തിച്ച ഏവർക്കും അനുഗ്രഹകരമായി തീരട്ടേയെന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്ത് കൊണ്ട് ഈ റിപ്പോർട്ട സവിനയം സമർപ്പിച്ചുകൊള്ളുന്നു. ❑

## ഇരട്ട വിജയം



കേന്ദ്രഗവൺമെന്റിനുവേണ്ടി കോളജ് വിദ്യാഭ്യാസ വകുപ്പ് 2008 ഒക്ടോബർ 2-ന് നടത്തിയ സംസ്ഥാന തല ഉപന്യാസ മത്സരത്തിൽ ഒന്നാം സ്ഥാനവും മാറിടം ഗ്രാമോത്സവ സമിതി ഡിസംബർ 31 ന് നടത്തിയ ആഗോള ലേഖന മത്സരത്തിൽ മൂന്നാം സ്ഥാനവും കരസ്ഥമാക്കിയ ടിജോ കുറിയാക്കോസ് മണലേൽ. “ജീവന്റെ അപ്പവും രക്ഷയുടെ കാസായും” എന്ന വി. കുർബാനാ വ്യാഖ്യാന ഗ്രന്ഥത്തിന്റെ രചയിതാവും ദിവ്യബോധനം റാങ്കു ജേതാവുമായ ടിജോ വടക്കൻമണ്ണൂർ പള്ളി ഇടവകാംഗമാണ്. ബസേലിയസ് കോളജ് മൂന്നാം വർഷ മലയാള ബിരുദ വിദ്യാർത്ഥിയാണ് ടിജോ.

# ദിവ്യബോധനം തുമ്പമൺ ഭദ്രാസന റിപ്പോർട്ട്

**പി. പി. ഡാനിയേൽ (ഭദ്രാസന ഡയറക്ടർ)**

മലങ്കര ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ചുമതലയിൽ നടന്നു വരുന്ന ഈ പഠന പദ്ധതിയിൽ ചേർന്നു പഠിക്കുന്നതിന് ഏവർക്കും സാധിക്കുന്നതാണ്. ബഹു. വൈദീകർ പഠിയ്ക്കുന്ന അതേ പുസ്തകങ്ങൾ സഭയിലെ എല്ലാവർക്കും പഠിക്കുന്നതിന് സാധിക്കുന്നത് ഓർത്തഡോക്സ് സഭയിൽ മാത്രം കാണുന്നുള്ളൂ. ഭദ്രാസനത്തിലെ വിവിധ കേന്ദ്രങ്ങളിൽ വച്ച് ക്ലാസ്സുകളും സെമിനാറുകളും നടന്നുവരുന്നു. വിവിധ കോഴ്സുകൾ പാസ്സായിട്ടുള്ളവർ അതാത് ഇടവകകളിൽ ആദ്ധ്യാത്മിക സംഘടനകളിലും മറ്റും പ്രവർത്തിക്കുന്നു. ഈ ഭദ്രാസനത്തിൽ നിന്നും ശ്രീ. ഡേവിഡ് ജോൺ (തുമ്പമൺ) DOCE 1st Rank. ശ്രീമതി ലില്ലിക്കുട്ടി ശമൂവേൽ (തുമ്പമൺ) POCE 2nd Rank നേടിയതിൽ അവരെ പ്രത്യേകം അഭിനന്ദിക്കുന്നു.

ഭദ്രാസനത്തിലെ എല്ലാ ഇടവകകളിലും യൂണീറ്റുകൾ ആരംഭിക്കുന്നതിന് ഭദ്രാസന ഡയറക്ടർ ഇടവകകൾ സന്ദർശിച്ചുവരുന്നു. പുതിയ ബാച്ചുകൾ ആരംഭിക്കുന്നതിന് മുന്നോടിയായി ഇടവക മെത്രാപ്പോലീത്ത തിരുമനസ്സിലെ കല്പന എല്ലാ പള്ളികൾക്കും അയയ്ക്കുന്നതാണ്. ഡിഗ്രി കോഴ്സുകൾ പാസ്സായിട്ടുള്ളവരുടെ സഹായം ലഭ്യമാണ്.

റവ.ഫാ. ജോർജ്ജ് വറുഗീസ് വട്ടപ്പറമ്പിൽ, റവ. ഫാ. ജോൺസൺ ഇടത്തിട്ട, റവ. ഫാ. വറുഗീസ് കളീക്കൽ, പ്രൊഫ. ജോസ്കുട്ടി കിഴത്തൂർ, ശ്രീ. ഡേവിഡ് ജോൺ തുമ്പമൺ, ശ്രീ. ജെ. ഉണ്ണുണ്ണി മായ്ക്കാംകുന്ന്, ശ്രീ കെ. വി. ജോയി മുളന്ത്ര, ശ്രീ. വറുഗീസ് മാത്യു (സെൻട്രൽ ഓർഗനൈസർ) എന്നിവർ വിവിധ സെമിനാറുകൾക്കും ക്ലാസ്സുകൾക്കും നേതൃത്വം നൽകുന്നു. ഇവരോടുള്ള നന്ദി പ്രത്യേകം അറിയിച്ചുകൊള്ളുന്നു.

സൺഡേസ്കൂൾ അദ്ധ്യാപകരും മറ്റ് ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കും തീർച്ചയായും ഈ പഠനപദ്ധതിയിൽ ചേർന്നു പഠിക്കുന്നത് വളരെ പ്രയോജനകരമായിരിക്കും. വൈദിക സെമിനാരിയിൽ പ്രവേശനം ആഗ്രഹിക്കുന്നവർക്കും മദ്ബഹായിൽ ശുശ്രൂഷിക്കുന്നവരും ഈ പഠനപദ്ധതിയിൽ ചേർന്നു പഠിച്ചാൽ വളരെ നന്നായിരുന്നു.

ദിവ്യബോധനം പഠനപദ്ധതിയിൽ വളരെ അധികം സഹായിച്ചിട്ടുള്ള ബ. വി.സി. ഐസക് സാർ (തുമ്പമൺ) ന്റെ അകാലനിര്യാണത്തിൽ ഭദ്രാസനത്തിനുള്ള അനുശോചനം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ പഠനപദ്ധതിയുടെ നടത്തിപ്പിൽ ആവശ്യമായ എല്ലാ പ്രോത്സാഹനങ്ങളും നൽകുന്ന ഇടവക മെത്രാപ്പോലീത്തായോടും, വൈസ് പ്രസിഡന്റ് റവ. ഫാ. ഷിജു ജോൺ മറ്റ് എല്ലാ ബഹു. വൈദികർ, കേന്ദ്രകമ്മിറ്റി അംഗങ്ങൾ, ഇടവകജനങ്ങൾ, ഭദ്രാസനകമ്മിറ്റി അംഗങ്ങൾ എല്ലാവരോടുമുള്ള നന്ദി പ്രത്യേകം അറിയിച്ചുകൊള്ളുന്നു.

# ദിവ്യബോധനം കുന്നംകുളം ഭദ്രാസനത്തിൽ

**സി. വി. ഉക്കുറുകുട്ടി കുന്നംകുളം**

കുന്നംകുളം ഭദ്രാസനത്തിൽ ദിവ്യബോധനം പഠനപദ്ധതി ആരംഭിച്ച കാലഘട്ടത്തിൽ തന്നെ യൂണിറ്റ് പ്രവർത്തിച്ചു തുടങ്ങിയിട്ടുണ്ട്. എന്നിരുന്നാലും ഭദ്രാസനത്തിന്റെ മുഴുവൻ പള്ളികളിലും യൂണിറ്റുകൾ ഇല്ല. നടപ്പുവർഷത്തിൽ പഠനം നടത്തി വരുന്ന യൂണീറ്റുകൾ (1) പഴഞ്ഞി സെന്റ് മേരീസ്, (2) മങ്ങാട് മാർ ഗ്രീഗോറിയോസ് (3) കുന്നംകുളം സെന്റ് ഗ്രീഗോറിയോസ് മെയിൻ റോഡ് എന്നീ പള്ളികളിൽ ആണ്. ഭദ്രാസനത്തിലെ ബഹുമാനപ്പെട്ട അച്ചന്മാർ ആത്മാർത്ഥതയോടെ പരിശ്രമിച്ചാൽ മുഴുവൻ പള്ളികളിലും യൂണിറ്റുകൾ ആരംഭിക്കുവാൻ വേണ്ട അദ്ധ്യാപകർ ഇപ്പോൾ ഉണ്ട്. ഈ വർഷം ജി. ഒ. സി. ഇ. പൂർത്തീകരിച്ച 6 പേർ അദ്ധ്യാപകരായി തുടരാം എന്ന് അറിയിച്ചിട്ടുണ്ട്.

നിലവിൽ പഠിക്കുന്നവർ 90% വും സണ്ടേ സ്കൂൾ അദ്ധ്യാപിക അദ്ധ്യാപകരാണ്. സണ്ടേ സ്കൂളിൽ പഠിപ്പിക്കുന്ന പ്രവർത്തകർ നിർബന്ധമായും ദിവ്യബോധന പഠനം നടത്തണമെന്ന് ഭദ്രാസന മെത്രാപ്പോലീത്ത തിരുമനസ് കൊണ്ട് കൽപന പുറപ്പെടുവിച്ചിട്ടുണ്ട്.

ഭദ്രാസനതലത്തിൽ സെമിനാറുകൾക്ക് നേതൃത്വം വഹിച്ച റവ. ഡോ. ജോൺ പണിക്കരച്ചൻ, റവ. ഡോ. തോമസ് അച്ചൻ, റവ. ഫാ. സണ്ണി ചാക്കോ, റവ. ഫാ-സ്റ്റീഫൻ ജോർജ്ജ്, ശ്രീ. കെ. സി. ലോപ്പസൻ, സ്റ്റീഫൻ പുലിക്കോട്ടിൽ, പഴഞ്ഞി മേഖലാ ഓർഗനൈസർ പി.വി. സണ്ണി മാസ്റ്റർ എന്നിവരോടുള്ള കൃതജ്ഞതയും ആദരവും അർപ്പിക്കുന്നു. സർവ്വോപരി സർവ്വശക്തനായ ദൈവത്തിന്റെ കൃപയിൽ ശരണപ്പെട്ടുകൊണ്ട് ഉപസംഹരിക്കുന്നു.

❑

# ദിവ്യബോധനം കൊച്ചി ഭദ്രാസന റിപ്പോർട്ട്

**എസ്. കെ. അടൂർ (കെ. സാംകുട്ടി)**
**കൊച്ചി ഭദ്രാസന ഡയറക്ടർ**

ഭാഗ്യസ്മരണാർഹനായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത തിരുമനസ്സുകൊണ്ട് കോട്ടയം തീയോളജിക്കൽ സെമിനാരിയിൽ പ്രിൻസിപ്പാളായിരിക്കുമ്പോൾ ഡൽഹി ഭദ്രാസനത്തിന്റെ അധിപനും ലോക പ്രശസ്തനായ വേദശാസ്ത്രപണ്ഡിതനും വേൾഡ് ക്രിസ്ത്യൻ കൗൺസിൽ പ്രസിഡന്റുമായിരുന്നു. കൊച്ചിഭദ്രാസനത്തിൽ ജനിച്ച ആ പിതാവിന്റെ പ്രത്യേക താല്പര്യമായിരുന്നു സഭയിൽ തന്റെ മക്കൾ ആത്മീയമായി ഉണർവ്വുള്ളവരായിത്തീരണം എന്നത്. അന്ന് തിയോളജിക്കൽ സെമിനാരിയിൽ ഉണ്ടായിരുന്ന അദ്ധ്യാപകരെ ആ പിതാവിന്റെ അഭിപ്രായവും താല്പര്യവും ഏല്പിച്ചു പി.ഒ.സി.യ്ക്ക് 10 പുസ്തകങ്ങളും തുടർന്നു ഡി. ഒ. സി.യ്ക്ക് 10 പുസ്തകവും തിരുവചനഭാഷ്യത്തിന് 15 പുസ്തകവും രചിച്ച് സെമിനാരി അദ്ധ്യാപകരെതന്നെ അതിന്റെ പഠനസെമിനാർ നടത്തിച്ചു. 1984 ൽ ഈ പ്രസ്ഥാനം തുടങ്ങുമ്പോൾ കൊച്ചി ഭദ്രാസനത്തിലും ആരംഭിച്ചിരുന്നു. അന്ന് കൊച്ചി ഭദ്രാസനത്തിൽ ഡയറക്ടർ അഥവ ഓർഗനൈസർ ഉണ്ടായിരുന്നില്ല. 1986 മുതൽ അങ്കമാലി കൊച്ചി കണ്ടനാടു ഭദ്രാസനങ്ങൾ ഒരുമിച്ചു വടക്കൻ സോണൽ ആയി പഠനം തുടർന്നു.

1988 ൽ കണ്ടനാടിന്റെ അഭിവന്ദ്യ ജോസഫ് മാർ പക്കാമിയോസ് മെത്രാപ്പോലീത്താ തിരുമേനിയും ദിവ്യബോധനം കേന്ദ്രത്തിലുള്ള വന്ദ്യ വൈദീകശ്രേഷ്ഠരായ റ്റി. ജെ. ജോഷാച്ചനും, സി.സി. ചെറിയാനച്ചനും, അഭി. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രോഗ്രാം സെക്രട്ടറി വന്ദ്യ റ്റി. പി. ഏലിയാസച്ചനും പ്രത്യേക താല്പര്യപ്രകാരം കൊച്ചിയുടെ ഡയറക്ടർ ആയി എസ്. കെ. അടൂരിനെ (കെ. സാംകുട്ടി) നാമനിർദ്ദേശം ചെയ്തു. അന്നത്തെ കൊച്ചി ഭദ്രാസനമെത്രാപ്പോലീത്ത യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയും അതിനുശേഷം കൊച്ചിയുടെ ചാർജ്ജുണ്ടായിരുന്ന കുന്നംകുളം ഭദ്രാസനത്തിന്റ അഭി. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി (ശ്രേഷ്ഠ നിയുക്ത കാതോലിക്കാ)യും 1991 മുതൽ ഭദ്രാസനാധിപനായി കൊച്ചിയെ നയിച്ചുകൊണ്ടിരിക്കുന്ന അഭി. സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്ത തിരുമേനിയും ഡയറക്ടർ എസ്. കെ. അടൂരിനെ തന്നെ തുടർന്നു ചുമതല ഏല്പിച്ചിരുന്നു.

ഇതേ സന്ദർഭത്തിൽ കൊച്ചി ഭദ്രാസനത്തിൽ അഭി. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ടു സ്ഥാപിച്ച മുളന്തുരുത്തി തലക്കോട് ബോയ്സ് ഹോമിൽ എസ്. കെ. അടൂർ സണ്ടേസ്കൂൾ ഇൻസ്പെക്ടർ ആയിരിക്കുമ്പോൾ മുളന്തുരുത്തി ഡിസ്ട്രിക്ടിന്റെ നിയന്ത്രണത്തിൽ ഒരു സണ്ടേസ്കൂളും സ്ഥാപിച്ചു. തലക്കോടു സണ്ടേസ്കൂൾ ഉണ്ടാക്കിയതിലും താൻ ജനിച്ച കൊച്ചിഭദ്രാസനത്തിൽ ദിവ്യബോധനം നിലയ്ക്കാതെ നടത്തിവരുന്നതിലും ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട് തലക്കോടുവച്ച് അഭിനന്ദിച്ച് ആശിർവദിച്ചു.

കഴിഞ്ഞ ബാച്ച് 16 യൂണിറ്റുകൾ നടത്തത്തക്കവിധം ഭദ്രാസനത്തിന്റെ മുളന്തുരുത്തി മുതൽ തേനിടുക്ക് വരെയുള്ള പള്ളികൾ രണ്ടിലധികം പ്രാവശ്യം സന്ദർശിച്ച് അനുകൂലമായ പരിതസ്ഥിതി സംഘടിപ്പിച്ചെങ്കിലും 9 പി. ഒ. സി. ഇ, 5 ഡി.ഒ.സി.ഇ, 15 പേരുള്ള ഒരു ജി. ഒ. സി.ഇ യൂണിറ്റുകൾ നടത്താൻ കഴിഞ്ഞു. വൈറ്റില യൂണിറ്റ് 22 പേർക്കുവേണ്ടി രജിസ്റ്റർ ചെയ്ത് പുസ്തകങ്ങളും മറ്റു സൗകര്യങ്ങളും എത്തിച്ചുവെങ്കിലും വളരെ താമസിച്ചു എന്നതിനാൽ പഠനം 2009 ബാച്ചിൽ നടത്തുന്നതിന് ബഹു. വികാരി റവ. ഫാ. പി. ഐ. വർഗ്ഗീസ് ഉത്തരവാദിത്വം ഏറ്റെടുത്തിട്ടുണ്ട്. ഭദ്രാസന സെക്രട്ടറി ബഹു. സണ്ണി വർഗ്ഗീസ് അച്ചനും, എടയ്ക്കാട്ടുവയൽ സെന്റ് മേരീസിൽ 24 പേരുടെ യൂണിറ്റ് ഇപ്പോൾ പി.ഒ.സി.ഇ. പൂർത്തിയാക്കി സീനിയർ വൈദികനായ ബഹു. ഒ.വി. ഏലിയാസച്ചൻ എറണാകുളത്തുള്ളപ്പോൾ ആദ്യ ബാച്ച് ആരംഭിച്ചെങ്കിൽ, അദ്ദേഹം പോകുന്നിടത്തെല്ലാം പുതിയ ബാച്ചുകൾ ആരംഭിച്ചു പി.ഒ.സി.ഇ. യും, ഡി.ഒ.സി. ഇ യും ചേർത്ത മുഴുവൻ പേരുടെയും പഠനം പൂർത്തീകരിച്ചു. ഭദ്രാസനത്തിന്റെ വൈസ്പ്രസിഡന്റ് ബഹു. കെ. റ്റി. ഫിലിപ്പച്ചൻ എവിടെയായിരുന്നാലും പുതിയ യൂണിറ്റ് നടത്തിയിരിക്കും. പാലാരിവട്ടം സെന്റ് ജോർജിൽ രണ്ടാമത് വന്നപ്പോളും പി. ഒ.സി. ഇ., ഡി.ഒ.സി.ഇ. ബാച്ചുകൾ പൂർത്തീകരിച്ചിരിക്കുകയാണ്.

മാന്തുരുത്തേൽ സെന്റ് ജോൺസ് ദി ബാപ്റ്റിസ് ചർച്ചിൽ പ്രാരംഭകാലത്ത് രണ്ടുബാച്ചുകൾ നടത്തിയുരുന്നെങ്കിലും റവ. ഫാ. കെ. റ്റി. ഫിലിപ്പ് ഇവിടെ വികാരിയായപ്പോൾ പുതിയ ബാച്ച് രൂപീകരിച്ച് രണ്ടു ബാച്ചുകൾ നടത്തിയതിനു പിന്നാലെ, ഭദ്രാസന മെത്രാപ്പോലീത്ത അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമനസ്സുകൊണ്ട് നേരിട്ട് വൈദികപരിശീലനം നൽകി പട്ടമേറ്റുവന്ന ജിയോ മട്ടമ്മേൽ അച്ചൻ വികാരിയായപ്പോൾ പഠനം തുടർന്ന് ജി. ഒ. സി. ഇ. 15 പേരെ പഠിപ്പിച്ചു. 2009 രജതജൂബിലിയുടെ നിറവിൽ ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും, ദയറാകളിലും, ചാപ്പലുകളിലും ഫ്ളക്സ് ബാനേഴ്സ് ഉയർത്തിയിട്ടുണ്ട്. ആ പള്ളികളിലെല്ലാം പുതിയ ബാച്ച് ആരംഭത്തെക്കുറിച്ച് ജൂബിലി ആഘോഷങ്ങളിൽ അറിയിപ്പുകൾ നൽകിയിരുന്നു. ഈ സ്ഥാനങ്ങളിലെല്ലാം രണ്ടുപ്രാവശ്യമെങ്കിലും സന്ദർശിച്ച് പഠനം ഏർപ്പെടുത്തുവാൻ ശ്രമിക്കുന്നു.

ബഹു. ഭദ്രാസന കോ-ഓർഡിനേറ്റർ പ്രൊഫ. ഒ. ജെ. ജേക്കബ്ബ് അച്ചന്റെ പ്രവർത്തനം, വൈസ്പ്രസിഡന്റ് അച്ചന്മാരുടേയും, സെക്രട്ടറിമാരുടേയും, കമ്മറ്റിയംഗങ്ങളുടേയും സഹകരണവും അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനിയോടൊപ്പം ലഭിക്കുന്നതിനാൽ മുളന്തുരുത്തി മുതൽ തേനിടുക്ക് വരെ 28 യൂണിറ്റുകൾ ആരംഭിക്കാമെന്ന് പ്രതീക്ഷിക്കുന്നു.

അടുത്തു സ്ഥാനമേൽക്കുന്ന ഭദ്രാസന മെത്രാപ്പോലീത്ത തിരുമേനിയുടെ താല്പര്യപൂർവ്വമായ കല്പനയിൽ പുതിയ കമ്മറ്റിയുടെ നിയമനവും ഉണ്ടായാൽ ദിവ്യബോധനപഠനത്തെക്കുറിച്ച് വിശ്വാസികൾക്കിടയിൽ ആവശ്യമുണ്ടാകും. ഇപ്പോഴത്തെ ബാച്ചിന്റെ ആരംഭത്തിൽ തന്നെ അഭിവന്ദ്യ തിരുമനസിലെ കല്പന ആദരപൂർവ്വം പ്രതീക്ഷിക്കുകയാണ്. താമസിച്ചാൽ ഈ ബാച്ചിന്റെ പ്രവർത്തനവും ചൂടും നിന്നുപോകാനിടയുണ്ട്. ഈ പഠനകോഴ്സ് സമ്മർദ്ദത്തിൽകൂടി മാത്രമേ ബോധവാന്മാരാക്കാൻ കഴിയൂ.

കൊച്ചി ഭദ്രാസനം കേരളത്തിനകത്തുള്ള ഒരു കേരള ഭൂപടം പോലെ ഭൂപ്രകൃതിപരമായി സ്ഥിതി ചെയ്യുന്നു. കണ്ടനാട്, അങ്കമാലി, തൃശ്ശൂർ, കുന്നംകുളം ഭദ്രാസനങ്ങൾ കയറിയിറങ്ങി പോകുന്ന നീണ്ട ഒരു ഭദ്രാസനമാണിത്. ഇതിനാൽ ഭദ്രാസന സന്ദർശനം ഒരു ഭാരിച്ച ചുമതലയാണ്. ഇതുവരെ അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമനസ്സിലെ പ്രത്ര്യേക താല്പര്യവും, സ്നേഹവും, ഉത്സാഹവും, എളിമയും, മാതൃകയും, ആത്മീയ സംഘടനകളോട് പ്രത്യേക വാത്സല്യവും തുടരെതുടരെയുള്ള അന്വേഷണവും, പതിവായ ഇടവകസന്ദർശനവും, കോ-ഓർഡിനേഷൻ കമ്മറ്റി വിളിച്ച് നേരത്തെയെടുക്കുന്ന പ്രോഗ്രാം തീരുമാനവും സെമിനാറുകളിലും കമ്മറ്റികളിലുംതിരുമേനി നേരിട്ടു ആദ്യ അവസാനം പങ്കെടുത്ത് നേതൃത്വവും നൽകുന്ന രീതിയൊന്നു പ്രത്യേകതതന്നെ. ഈ പ്രവർത്തനനേതൃത്വരീതി തളർച്ചയാകാതെ പ്രവർത്തനത്തിന് ഉത്സാഹം കൂട്ടുന്നു. സിൽവർ ജൂബിലി ആഘോഷം, മുളന്തുരുത്തി എം.ജി. ആശ്രമം, കരിപ്പക്കുന്ന് മാർ ബസേലിയോസ് എന്നിവിടങ്ങളിൽ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ നടത്തി സഭാ വൈദികട്രസ്റ്റി ഡോ. ജോൺസ് എബ്രഹാം അച്ചൻ, ഡോ. ഫാ. ജോസ് ജോൺ, പൊഫ. വർഗ്ഗീസ് മാത്യു എന്നിവർ നേതൃത്വംനൽകി. ആഘോഷ നടത്തിപ്പിന്റെ ചുമതല മുളന്തുരുത്തിയിലെ എം. ജി. ആശ്രമവും, കരിപ്പക്കുന്നിൽ മാർ ബസേലിയോസ് ഓർത്തഡോക്സ് ഇടവകയും ഏറ്റെടുത്തിരുന്നു. കരിപ്പക്കുന്നിൽ ഫാ ജോൺ ജോർജ്ജ്, ഫാ. സൈമൺ ജോസഫ്, ഫാ. റ്റി.പി.കുര്യൻ,കോട്ടയം ഭദ്രാസന ഡയറക്ടർ ശ്രീ. ജേക്കബ്ബ് വർഗ്ഗീസ്എന്നിവർ സംബന്ധിച്ചു.

മണലാരണ്യത്തിലെ മാർ അന്തോണിയോസ് വിശുദ്ധന്റെ മാതൃകാ ജീവിതം ഏറ്റെടുത്തിരിക്കുന്ന പിതാവ് നിശബ്ദ പ്രവർത്തനശൈലിയാണ് എത്തേണ്ടയിടങ്ങളിലെല്ലാം എത്തി, ആത്മീയ വെളിച്ചത്തിന്റെ തിരി പ്രകാശിപ്പിക്കുന്നതും. ഭദ്രാസനത്തിലെ മുൻഗാമികളായ പിതാക്കാന്മാരെപ്പോലെ ധ്യാനനിഷ്ടയിലും പ്രാർത്ഥനയിലും സമയംതെറ്റാതെ ജീവിത ചൈതന്യത്തെ വളർത്തി ആ പ്രകാശ ദീപ്തി സഭയുടെയും ഉപരി ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും നിദാനമായിത്തീർക്കുന്നു. ആത്മീകതയുടെ പാരമ്പര്യമുള്ള കൊച്ചി ഭദ്രാസനത്തിലെ ദിവ്യബോധന പഠനമികവ് ഭാവിയിൽ അസൂയാവഹമായിരിക്കുമെന്ന് കരുതാം. ഈ ദിവ്യതേജസ്സ് കൊല്ലത്തേയ്ക്ക് മാറുമ്പോൾ, പിൻഗാമിയുടെയും ഇതുപോലെയുള്ള സഹകരണവും നേതൃത്വവും പ്രതീക്ഷിക്കുന്നു. ദൈവം ഒരു മാലാഖയെ എല്ലാ നന്മയ്ക്കായും ഏർപ്പെടുത്തിയിരിക്കുമെന്ന് ആശിക്കുന്നു. സെക്രട്ടറിമാരായാ ശ്രീ. പോത്ത ഈപ്പനും ശ്രീ. കെ. ജെ. വർഗ്ഗീസും, ശ്രീ. ജോൺസൺ കെ. എബ്രഹാമും അതിരുകളില്ലാത്ത സഹകരണവും വിജയത്തിന് പാത തെളിക്കുന്നു.

ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും ഫ്ളക്സ് ബാനേഴ്സ് ഉയർന്നതോടെ ഭദ്രാസനത്തിന്റെ എല്ലാ ഭാഗങ്ങളിലും വീണ്ടും സഞ്ചരിച്ചു 28-ൽ കുറയാതെ പുതിയതും ഒപ്പം പഴയതും തുടർന്നും പഠനം സുഗമമാക്കാം എന്ന് പ്രതീക്ഷിക്കുന്നു. ഭദ്രാസന വൈസ് പ്രസിഡന്റ് ഭദ്രാസന ആത്മായ പ്രവർത്തകർ, ഭദ്രാസന കോ-ഓർഡിനേറ്റർ, കമ്മിറ്റിയംഗങ്ങൾ ഉൾപ്പെട്ട ഭദ്രാസന കമ്മിറ്റിയും , നോർത്തും സൗത്തും, സോണൽ കമ്മിറ്റികളും ഡയറക്ടറോടൊപ്പം ചേർന്നു പ്രവർത്തിക്കുമെന്ന് കരുതുന്നു. ഇതിനായി പുതിയതായി സ്ഥാനം ഏറ്റെടുക്കുന്ന അഭിവന്ദ്യ മെത്രാപ്പോലീത്ത തിരുമനസ്സുകൊണ്ട് പുതിയ കല്പനയുണ്ടായാൽ, ഈ പഠനം നിലയ്ക്കാതെ പുതിയ ബാച്ചു തുടരാമെന്നും പ്രതീക്ഷിക്കുന്നു.

ഈ ഭദ്രാസനത്തിൽ പഠിച്ചിട്ടുള്ളവരെ അതാതു സ്ഥാനങ്ങളിൽ, കമ്മിറ്റിയംഗങ്ങളായും, സെക്രട്ടറിമാരായും നിയമിക്കുന്നതിനാലും, അതാതു പള്ളികളിൽ പ്രവർത്തിച്ചു പുതിയ ബാച്ചുകൾ രൂപീകരിക്കുന്നതിനാലും പഠിച്ചിട്ടുള്ളവർക്ക് കൂടുതൽ പ്രവർത്തന സാഹചര്യമൊരുക്കുന്നു.

അടുത്തുള്ള ഭദ്രാസനത്തിൽ തൃശൂരിൽ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനിയും കണ്ടനാടു ഈസ്റ്റിൽ അഭിവന്ദ്യ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയും ദിവ്യബോധനപഠനം നടത്തുന്നതിന് കല്പനയായിട്ടുണ്ട്. ഈ രണ്ടു ഭദ്രാസനങ്ങളിലും കൊച്ചി ഭദ്രാസന ഡയറക്ടർ നേരിട്ടു അഭിവന്ദ്യ പിതാക്കന്മാരെ കണ്ടു സംസാരിച്ചതിനാൽ രണ്ടു ഭദ്രാസനങ്ങളിലും ഓരോ വൈദികരെ ദിവ്യബോധനത്തിനായി ചുമതലപ്പെടുത്തിയിട്ടുണ്ട്. തുടർന്ന് ഈ ഭദ്രാസനങ്ങൾ കോ-ഓർഡിനേറ്റു ചെയ്തു നിലവാരം മെച്ചപ്പെടുത്താമെന്ന് കരുതുന്നു. പഠനസെമിനാറുകൾക്കും കൂടുതൽ സൗകര്യമുണ്ടാകും.

ജൂബിലി നിറവിൽ പ്രസ്ഥാനം വളരുന്നതിന് സഭാ കേന്ദ്രത്തിൽ നൂതന പരിപാടികൾ ആസൂത്രണം ചെയ്യുമെന്നും പ്രതീക്ഷിക്കുന്നു. പരിശുദ്ധ ഓർത്തഡോക്സ് സഭയുടെ മക്കൾ ആത്മീയ ഉണർവുള്ളവരായി തീരട്ടെ. ഇതിനായി സഭാപിതാക്കന്മാർ കൂടുതൽ സഹായ സഹകരണങ്ങൾ നൽകുന്നതിനായിഅഭ്യർത്ഥിക്കുന്നു.നല്ല നാളേക്കായി നേതാക്കളെ വളർത്തുവാൻ ഇതു സഹായകമാകട്ടെ. ❑



# Developmet of Science and Christianity - an outlook

**K. Aravind Krishnan**

**(Department of Zoology, University College, Trivandrum)**

### Introduction

"SCIENCE" - the empirical and theoretical explanations can be traced back to ancient civilizations, the institution of science is a relatively new feature of western civilization. The inquiry into the field of "Science" from antiquity to "modern" scientific revolution was under the category of "natural philosophy." For example, physics was an important text in the writings of Aristotle where he documented series of cosmological and biological observations. But the modern use of the term "science" dates back to the nineteenth century. There are two general areas of science: Natural science and Social science. Main natural science include, Biology, Geology, Chemistry etc. and main social science include Anthropology, Political science, Geography, etc.

### The historic alliance of Christianity and Science

The influential British mathematician - philosopher Bertrand Russell once remarked, "I am as firmly convinced that religions do harm as I am that they are untrue." In his popular and controversial work "Why I AM Not A Christian," Russell leveled the charge that Christianity, in paticular, has served as an opponent of all intellectual progress, especially progress in science. Since Russell's time, other outspoken advocates of a naturalistic Worldview have echoed Russell's claim, asserting that Christianity is incompatible with - even hostile to-the findings of modern science. Many in our culture view Christianity as unscientific, at best, anti-scientific at worst.

Conflicts between scientific theories to be sure and the Christian faith have arisen through the centuries. However, the level of conflict has often been exaggerated, and Christianity's positive influence on scientific progress is seldom acknowledged.

Below mentioned points takes by arguing for Christianity's compatibility with - and furtherance of scientific endeavor and arguing the compatibility of naturalism and science.

(1) The intellectual climate that gave rise to modern science [roughly three ceturies ago] was decisively shaped by Christianity. Not only were most of the founding fathers of science themselves devout Christians but the Christian worldview provided a basis for modern science both to emerge and to flourish. Christian theism affirmed that an infinite, eternal, and personal God created the world ex nihilo. The creation, reflecting the rational nature of the Creator, was therefore orderly and uniform. Further, humankind was uniquely created in God's image [Gen. 1:26 - 7], thus capable of reasoning and of discovering the intelligibility of the created order. In effect, the Christian worldview supported the underlying principles that made scientific inquiry possible and desirable.

Eminent historian and philosopher of science Stanley Jacki has argued that science was "stillborn" in other great civilizations outside Europe because of prevailing ideas that stifled scientific development, e. g. , a cyclical approach to time, an astrological approach to the heavens, metaphysical views that either deified nature [animism] or denied it [idealism].

(2) The principles underlying the scientific method [testability, verification / falsification] arise from the Judeo - Christian Scriptures. The experimental method was clearly nurtured by Christian doctrine. Because the Christian founders of modern science believed that the heavens genuinely declare the glory of God [Ps. 19: 1], they possessed both the necessary conceptual framework and the spiritual incentive to boldly explore nature's mysteries. According to Christian theism,God has disclosed Himself in two dynamic ways: through special revelation [God's redemptive actions recorded in the Bible - "God's book"] and through general revelation [God's creative actions discoverable in nature - "God's world"]. Puritan Scientists in England and in America viewed the study of science as a sacred attempt to "think God's thoughts after Him."

While Chritians have plenty of room to grow in the virtues of discernment, reflection, and vigorous analysis, the wisdom literature of the Old Testament consis-

tently exhorts God's people to excercise them, and the New Testament teaches the same message [see Col. 2:8; 1;1 Thes5.2 1;1 Jn. 4:1]. These principles served as the backdrop for the emerging experimental method.

(3) Some of the philosophical presuppositions foundational to the study of science include the existence of an objectively real world, the comprehensibility of that world, the reliability of sense perception and human rationality, the orderliness and uniformity of nature, and the validity of mathematics and logic. These necessary preconditions of science are rooted in Christian theism's claims of an infinite, eternal, and personal creator who has carefully ordered the universe and provided man with a mind that corresponds to the universe's intelligibility. This Christian schema served as the intellectual breeding ground for modern science. It sustained science and enabled it to flourish.

Christian philosooher Greg L. Bahnsen argues not only that naturalism fails to justify its underlying presuppositions but also that naturalists illegitimately rest their scientific endeavors on Christian theistic principles. Naturalists borrow from Christianity. Considering this insightful observation by physicist and popular author Paul Davies remarks as:

People take it for granted that the physical world is both ordered and intelligible. The underlying order in nature- the laws of physics - are simply accepted as given, as brute facts. Nobody asks where they came from; at least they do not do so in polite company. However, even the most atheistic scientist accepts as an act of faith that the universe is not absurd, that there is a rational basis to physical existence manifested as law-like order in nature that is at least partly comprehensible to us . So science can proceed only if the scientist adopts an essentially theological worldview.

One may wonder if science would have arisen had the dominant metaphysical view of the time been naturalistic and materialistic. Would naturalism have been able to sustain the scientific enterprise that Christian theism generated? The eminent Christian philosopher Alvin Plantinga gives his opinion: " Modern science was conceived, and born, and flourished in the matrix of Christian theism. Only liberal doses of self-deception and double- think, will permit it to flourish in the context of  Darwinian naturalism

(4) The prevailing scientific notions of big bang cosmology and the emerging anthropic principle seem uniquely compatible with Christian theism. Since the universe had a singular beginning, we have a logical right and reason to inquire about its cause. Gottfried Leibniz's classic question, "Why is there something rather than nothing?" Is it more reasonable to believe that the universe came into existence from  nothing by nothing or that, as the Bible says , "In the beginning God created the heavens and the earth."

**Christanity and Science**

Christanity has exercised upon human intellect, and especially upon its scientific researches. Antichristian writers have combined to show the hostility which they think exists between religion and science,and have painted in glowing colours the hindrances which Christianity places before the advance of scientific ideas; but such attempts resemble the efforts of a man to kick down the ladder which has enabled him to reach the elevation on which he stands. Christianity didnot create philosophy nor science, and many of the earlier Christian theologians denounced in no measured terms the philosophies of Greece and Rome because of their connection with paganism, while philosophy on its side was the last remnant of  the old pagan civilization which withstood the Christian conquest. Soon, however, philosophy and Christianity came to terms, and in the writings of St. Augustine we find the noblest  platonism allied with the loftiest Christian theology. The science of paganism has never been on a par with its philosophical speculations and whether we examine the ancient civilizations  of Greece and Rome which have passed away, or those of India and China which remain, we seek in vain science and scientific knowledge in the modern sence of the term.

The truth seems to be that science requires to build on a foundation supplied by Christianity, and which paganism is unable to furnish, or at least  has never yet furnished. Science presupposes and rests on the idea of the oneness and uniformity of the universe, and this idea is , strictly speaking, a Christian conception. Aristotle, the most scientific of the ancients, was unable to conceive the uniformity of nature or the totality of things in anything like the sense which these phrases have to modern thinkers. His conceptions of matter and form, of potentiality and actuality, and so on, implied a subtle duality which effectually stood in the way of such a thought. The uniformity of nature, the capacity of the ideal to realize itself in actual things, was always apt to be thwarted by an inward stubbornness of matter which declined on occasions to submit itself to law. It was this idea which stood in the way of the modern thoughts of the uniformity of nature and of the totality of things

which are so essential to science. But such a stubborn ,formless matter as pagan philosophy and science delighted to speculate about was quite foreign to Christian speculation and was opposed to the deepest instincts of the Christian life-of trust in the Father who is in Heaven. Christianity did not propose to itself the solution or even the statement of scientific problems, but its yearning to get near God enabled it to see deeper into the problem of the basis of science than the whole of pagan thought had been able to do.

The Christian doctrine of creation and the Christian doctrine of providence furnish the foundations on which modern science rests. The Christian doctrine of creation states the absolute dependence of all things on God. He made them out of nothing; and the religious nerve of the doctrine consists in the feeling of absolute dependence on God which this implies. We and all things have our birth and being from God , and from nothing else. Practically, **God,** is all in all to us, for on Him all things depend for their origin, and they depend on Him alone. The Christian doctrine of providence presents the same thought in another form the nerve of this doctrine is that **God** can and does make all things work together for the good of His people. Here again is the idea of the absolute dependence of all things on **God**, not merely for their origin but also for their existence and endurance. In this way the thought of **God** as the creator and preserver of all things gives a complete unity to the universe which pagan thought never reached, and gave that basis for the thought of the uniformity of nature which science demands. It was long where Christianity could force this thought on the human intelligence , but until it had permeated the whole round of man's intellectual work it was vain to look for advaces in science. It was the task of the scholastic theology and philosophy to knead into human thought Christian ideas, and among the rest this idea of the unity and uniformity of nature. Antichristian critics have spoken of the deadness and uselessness of scholasticism, but its value for science and scientific inquiry can scarcely be overestimated; for it was scholasticism which worked Christianity into every department of human and intellectual activity, and so leavened them with it, that when its work was done, the intelligence of man was so thoroughly saturated with the Christian view of nature that it could never again forget it. When scholasticism had accomplished its task modern science sprang into being dependent for its very foundation on that Christianity to which it is supposed to be so bitterly hostile.

Science has shaped our lives dramatically. Because of science we now have great medical knowledge. We can travel in jets, automobiles , and trains over great distances. We can harness rivers ,predict storms, and use the power of the atom. By picking up a phone we can talk to almost anyone in the world. We can see anywhere on the planet via television and even gaze upon the surface of the moon and Mars. Like a giant flood gate that has been opened, what is flowing through its door is a wonderful technology of helps, advancements, relaxation, amusements, security, answered questions, and hope. No longer must we till the land with our hands, pray for life giving rain to water our crops, be subject to the whims of nature, and be helpless during times of sickness. In fact, science has become for many a new **God**

Before the time when science was looked to for explanations of the unknown, mankind turned to religion. History is full of stories, writings, and the influence of religious beliefs upon entire societies. Temples dedicated to various gods are all over the world. Even though science has not replaced religion in all areas, it offers an intellectually justifiable reason to deny God's sovereignty.Evolution is a good example.

When a society is powerless to control its future and is vulnerable to the elements of nature, it turns to that which is in control of those things: **god** [s]. In all religious systems, prayers are offered in the hopes of appeasing and convincing a god or gods to help in time of need. But now that we can provide irrigation to replace rain, medicine to cure diseases, weapons to protect our homes, and television to dull our minds and hearts, the need for a deity to pray to has given way to the need to obtain money in order to gain the benefits of technology: comfort, leisure, and security. The world offers a new kind of religion: **science**. The scientists are its priests and the general populace is the congregation.

**Christianity and Science - A relationship**

Among the historians of science, the standard opinion has been that a distinctively Christian worldview had inspired western scientific investigation. According to A. N. Whitehead, a philosopher, "In the frist place, there can be no living science unless there is a widespread instinctive conviction in the existence of an order of things. And, in particular, of an order of Nature The inexpugnable belief that every detailed occurrence can be correlated with its antecedents in a perfectly definite manner.... must come from the medieval insistence on the rationality of God...... My explanation is that the

faith in the possibility of sciece, generated antecedently to the development of modern scientific theory, is an unconscious derivative from medieval theology.”

Many of the great Scientists were devout Christians [Copernicus, Galileo, Newton etc].Furthermore, a biblical worldview encouraged the development of scientific investigation. Since God is the creator and sustainer of the universe and human beings are created in the image of God, Christian scientists believed they were being obedient to the commandment “tend and keep it.” [Genesis 2:15]. Furthermore, other scriptural passages such in the beginning God created the heaven and the earth [Ge. 1:1]; as heavens declare the glory of God provided a worldview that encouraged them to explore nature’s mysteries.

Christians are not to be shunned from scientific investigation but rather to fully engage with the cosmos knowig that God has revealed Himself in the word of God, fully through Jesus Christ and in nature. Therefore, through the modern science one is able to witness the “fingerprints” of God.

**Modern science -an outlook**

Modern science has grown out of Christian soil. This has been documented by many people, not necessarily Christians themselves. It was stressed by writers such as Alfred North Whitehead, the widely respected mathematician and philosopher, and J. Oppenheimer, who wrote on a wide range of subjects related to science after becoming Director of the Institute for Advaced Study at Princeton in 1947. More importantly, it has been amply substantiated within the new discipline of the history of science by scholars such as Duhem, Crombie, Jaki, Nebelsick and Kaiser.

**Conclusion**

However, in order to understand the influence of Christian thought in the development of modern science, it is necessary to give some space to understanding the weaknesses of earlier systems of thinking . To be on the right path no doubt, the science and Christianity go hand in hand in all levels and all walks of the life of every human being on the sphere on earth. Thus, it may be observed that the relevance of modern science is to be viewed seriously and protect them for the future generation as well. In this context yet anoter philosophy arise with ample occasion that is Religion v. Science.

**[Prepared in connection with Charles Darwins bicentenary celebrations]**

**“അഹങ്കാരമുള്ളിടത്ത് ദൈവമില്ല. ദൈവമുള്ളിടത്ത് അഹങ്കാരവും.”**

**- കബീർ**

**“തെറ്റ് മനുഷ്യസ്വഭാവമാണ്. ക്ഷമ ദൈവികവും.”**

**- അലക്സാണ്ടർ**

**“ഒരു തെറ്റിനെ കുറിച്ചും ബോധമില്ലാതിരിക്കുന്നതാണ് ഏറ്റവും വലിയ തെറ്റ്.”**

**- കാർലൈൻ**



# ഇവർ ചെയ്യുന്നതെന്തെന്ന് അറിയായ്കയാൽ....

ടിജോ മണലേൽ

നവീകരണ കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. വേദ പുസ്തക പരവും പാരമ്പര്യാധിഷ്ഠിതമായ വിശ്വാസ പ്രമാണങ്ങളിലാണ് ഈ നവീകരണം നടത്തുന്നത്. നവീകരണം എന്ന വാക്കിന് പുതുക്കം എന്നാണല്ലോ അർത്ഥം. പുതുക്കം പ്രാപിക്കുക. ആത്മീയ ചൈതന്യം വീണ്ടെടുക്കുണമെന്നുള്ള മോഹമാണ് ഈ നവീകരണത്തിന് നിദാനം. ജീവിത മൂല്യങ്ങൾ തകർന്നിരിക്കുന്നു ഈ ആധുനിക യുഗത്തിലെ ജീവിത ശൈലികൾ ഒരുവന്റെ ആത്മീയ ജിവിതത്തെ സാരമായി ബാധിച്ചിരിക്കുന്നു. ഈ സാഹചര്യത്തിലാണ് ആൾ ദൈവങ്ങളും നവീകരണ സമൂഹങ്ങളും യാത്രകളും വിരുന്നുകളും രൂപപ്പെടുന്നതും തഴച്ചു വളരുന്നതും.

ദൈവം ഏകനാണെന്നും സർവ്വ വ്യാപിയാണെന്നും എല്ലാ മതങ്ങളും അംഗീകരിക്കുന്നു. എങ്ങും ഒരു പോലെ നിറഞ്ഞു നിൽക്കുന്നതിനാൽ അരൂപിയും ആണ്. സർവ്വ ശക്തനുമാണ്. ഏതു കാര്യവും സാധ്യമാക്കുന്നതിന് പ്രാപ്തിയുള്ളവനുമാണ്. ആ ദൈവത്തിന്റെ പേരിലാണ് ഈ കച്ചവടം നടക്കുന്നത്. നിത്യമായ ആത്മാവിനെ രക്ഷിച്ചു തരാം എന്നു പറയുന്നവർ ബോധപൂർവ്വം ദൈവത്തിന്റെ പേരിൽ വഞ്ചിക്കുകയാണ്. യഥാർത്ഥ ദൈവ സ്വരൂപത്തിൽ നിന്നും അകറ്റി നിർത്തുക മാത്രമാണ് അവർ ചെയ്യുന്നത്.

ആത്മീയമായ അന്ധത വിൽക്കുന്ന 'ദിവ്യൻ' എന്ന് നടിക്കുന്ന ഒരു 'ദൈവത്തിന്റെ അനുയായി' വരങ്ങളുടെ പേരു പറഞ്ഞ് നമ്മുടെ രോഗശാന്തിക്ക് വേണ്ടി പ്രാർത്ഥിച്ചേക്കാം. തുടർന്ന് പല മോഹന വാഗ്ദാനങ്ങൾ നൽകിയെന്നു വരാം. അപ്പോൾ, ഭാവിയെ പരിപുഷ്ടമാക്കാനുള്ള ഒരു ത്വരനമ്മ ളിൽ സ്ഥാനം പിടിച്ചിരിക്കുന്നതിൽ കാപട്യത്തിന്റെ സുഖകരമായ വാഗ്ദനത്തിന് താല്കാലികമായി നമ്മൾ വശംവദരാക്കുന്നു. അങ്ങനെ സുഖം എന്ന തോന്നലിനു വേണ്ടി നമ്മൾ ആരെന്നു പോലും ചിന്തിക്കാതെ നമ്മളെ വിൽക്കുന്നു, നമ്മൾ ആരാണ് എന്ന ചോദ്യത്തിന് ഉത്തരം ആവർത്തനം 4:7- ൽ പറയുന്നു."നമ്മുടെ ദൈവമായ യഹോവയോട് നാം വിളിച്ചപേക്ഷിക്കുമ്പോഴൊക്കെയും അവൻ നമുക്ക് അടുത്തിരിക്കുന്നതു പോലെ ദൈവം ഇത്ര അടുത്തിരിക്കുന്ന ശ്രേഷ്ഠ ജാതി ഏതുള്ളു." യഹോവയാം ദൈവം സമീപസ്ഥായിരിക്കുന്ന ശ്രേഷ്ഠജാതിയാണ് തങ്ങളെ തന്നെ വിൽക്കുന്നത്.

ഒരു വ്യക്തിയുടെ ഭയവും, ദുഃഖവും ആവശ്യങ്ങളും കൊടിയ മരണ ഭീതിയും ദൈവത്തിന്റെ പ്രതിപുരുഷന്മാർ എന്ന് നടിക്കുന്ന ഈ ദിവ്യന്മാർക്ക് സമ്പത്ത് വർദ്ധിപ്പിക്കാനുള്ള മാർഗമായി തീരുന്നു. ശരീരത്തോടുള്ള മമതയും അതിന് നേരിടുന്ന രോഗങ്ങളും വിഷയങ്ങളോടുള്ള ഒടുങ്ങാത്ത തൃഷ്ണയും എല്ലാ പേറിക്കൊണ്ടാണ് നാം പ്രാർത്ഥനകൾ നടത്തുന്നത്. അതിനാൽ അത് എത്രത്തോളം ഫലവത്താകും. രക്ഷിക്കപ്പെടുവാൻ നടത്തുന്ന ഇന്നത്തെ പ്രാർത്ഥനകൾ കൊണ്ട് രക്ഷപെടുന്നത് ഇതിനു നേതൃത്വം നൽകുന്ന ദിവ്യന്മാർ മാത്രമാണ് എന്ന് സാമാന്യ ബുദ്ധി കൊണ്ട് ചിന്തിച്ചാൽ മനസിലാകും. അതു കൊണ്ട് അമിതമായ ആത്മീയ പരിവേഷങ്ങളിൽ നടത്തുന്ന ആത്മീയ പ്രസ്ഥാനങ്ങളെല്ലാം ധാർമ്മീക അധഃപതനവും ചൂഷണവുമാണ് സമൂഹത്തിൽ ചെയ്യുന്നത്. ഒരാൾക്ക് ദൈവാനുഭൂതി ഉണ്ടോ എന്ന് കണ്ടുപിടിക്കാൻ ഉപകരണങ്ങൾ ഒന്നുമില്ലാത്തതിനാൽ മനുഷ്യരുടെ അജ്ഞതയെ ചൂഷണം ചെയ്തു കൊണ്ട്. ഭൗതീകമായി വളരുന്ന പ്രസ്ഥാനങ്ങളിൽ നിന്നൊന്നും ശരിയായ ദൈവ ബോധം ലഭിക്കുകയില്ല.

ലോക വിപണിയിൽ ഇന്ന് ഏറ്റവുമധികം വിൽക്കപ്പെടുന്നത് മേൽ വിവരിച്ചതുപോലുള്ള ആദ്ധ്യാത്മീകാ ഭാസങ്ങളാണെന്നുള്ളതിൽ തർക്കമില്ല. പല വിരുന്നുകാരും നടത്തുന്ന പ്രാർത്ഥനകളും വാഗ്ദാനങ്ങളും കൗശല സ്വാന്തനങ്ങൾ മാത്രമാണ്. മതഗ്രന്ഥങ്ങൾ വായിലിട്ട് ചവച്ചു തുപ്പുക മാത്രമാണ്. അവർ ചെയ്യുന്നത്. അവർ പ്രചരിപ്പിക്കുന്ന ആത്മീയതയ്ക്ക് ഹൃദയവുമായി യാതൊരു ബന്ധവും ഇല്ല. വെറും പ്രകടനം മാത്രം. ഇവരെക്കുറിച്ച് കർത്താവ് മുൻകൂട്ടി പറഞ്ഞിരിക്കുന്നു."അന്നു ആരെങ്കിലും നിങ്ങളോട് ഇതാ ക്രിസ്തു ഇവിടെ എന്നോ അതാ അവിടെ എന്നോ പറഞ്ഞാൽ വിശ്വാസിക്കരുത്. കള്ള ക്രിസ്തുക്കളും കള്ള പ്രവാചകന്മാരും എഴുന്നേറ്റു കഴിയുമെങ്കിൽ വൃതന്മാരെയും തെറ്റിക്കുവാനായി അടയാളങ്ങളും അത്ഭുതങ്ങളും കാണിക്കു നിങ്ങളോ സൂക്ഷിക്കുവിൻ" (വി. മർക്കോസ് 13:21 -23) ഇവിടെ പറഞ്ഞിരിക്കുന്നതു പോലെയാണ് എക്കാലത്തും ഭക്തിയുടെ പരിവേഷമണിഞ്ഞ ആത്മീയ നവീകരണ പ്രസ്ഥാനങ്ങളും ദിവ്യന്മാരും മനുഷ്യരെ ചൂഷണം ചെയ്യുന്നത്.

ഇത്തരത്തിലുള്ള ആത്മീയ പ്രവണതകൾ സഭയിലും സമൂഹത്തിലും ഉണ്ടാകും എന്ന് മശിഹാ തമ്പുരാൻ മുന്നറിയിപ്പ് നൽകി."ഞാൻ ക്രിസ്തു എന്ന് പറഞ്ഞ് അനേകർ എന്റെ പേർ എടുത്ത് വന്നു പലരേയും പറ്റിക്കും" (വി. മത്തായി 24-5). പരിശുദ്ധനായ പൗലോസ് ശ്ലീഹായും ഇവരെപറ്റി വ്യക്തമായി എഴുതിയിരുന്ന തിമോയോസിനെഴുതിയ ലേഖനം മൂന്നാം അദ്ധ്യായം 1-7 വരെയുള്ള വാക്യങ്ങളിൽ ആണ് ഇവരെക്കുറിച്ച് വ്യക്തമാക്കുന്നത്. ഈ വിധത്തിലുള്ള ചൂഷണങ്ങൾ നമ്മുടെ ഇടയിൽ മാത്രമല്ല. മറ്റ് മത വിഭാഗങ്ങളിലും കാണുവാൻ സാധിക്കുന്നു. വി.വേദപുസ്തക

# ദിവ്യബോധനത്തിന്റെ തുടർച്ച

**ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ**

**(A 2296, സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി, പാലാരിവട്ടം, എറണാകുളം)**

നമ്മുടെ സഭ ശ്രേഷ്ഠമായ ഒട്ടനവധി ശുശ്രൂഷകൾ നടത്തുന്നുണ്ട്. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ ഇന്ന് നമ്മൾ വളരെയധികം മുൻപോട്ടുപോയിട്ടുണ്ട്. സാമൂഹ്യമേഖലയിൽ പലരംഗങ്ങളിലും വളരെ സജീവമാണ് സഭ. സൺഡേസ്കൂൾ, എം.ജി.ഒ.സി.എസ്.എം., യുവജനപ്രസ്ഥാനം, മർത്തമറിയം വനിതാസമാജം, ബാലസമാജം എന്നിങ്ങനെയുള്ള സംഘടിതപ്രവർത്തനങ്ങളും അവയ്ക്കൊപ്പം നിൽക്കുന്ന ദിവ്യബോധനം പഠനപദ്ധതിയും പ്രശംസ അർഹിക്കുന്നവയാണ്. ഈ ദൃശ്യപ്രവർത്തനങ്ങൾ ഒരു വഴിക്കുകൂടെ ഊർജ്ജമായി മുന്നറുമ്പോഴും ഒരു വലിയ "പക്ഷെ" നമ്മുടെ മുൻപിൽ ഉയർന്നു നിൽക്കുന്നുല്ലേ?

സഭ എന്നാൽ ഒരു കൂട്ടായ്മയാണ്. ഇംഗ്ലീഷിൽ ഫെലോഷിപ്പ് എന്ന വാക്കാണ് കൂട്ടായ്മ. ഈ വാക്കിനർത്ഥം 'സ്നേഹ ബന്ധത്തിൽ അധിഷ്ഠിതമായ ഒരു കൂട്ടം' എന്നു പറയാം. അങ്ങനെയുള്ള ഒരു കൂട്ടായ്മയുടെ കൊച്ചുകൊച്ചു ഘടകങ്ങളാണ് ഓരോ ഇടവകകളും. എന്നാൽ ഇടവകകളിൽ ഒരു കൂട്ടായ്മ നിലനിർത്തുവാൻ നമുക്ക് സാധിക്കുന്നുണ്ടോ? കൂട്ടായ്മ നിലനിൽക്കുന്നതിന്റെ പ്രത്യക്ഷമായ ലക്ഷണം ഒരു വ്യക്തിക്ക് തന്റെ സന്തോഷവും ദുഃഖവും തന്റെ ഇടവകയിലെ അംഗങ്ങളുമായി പങ്കുവെച്ച് ആ സന്തോഷം വർദ്ധിപ്പിക്കുവാനും ആ ദുഃഖം നിസാരമാക്കുവാനും സാധിക്കുക എന്നതാണ്. ഇത് പ്രായോഗികതലത്തിൽ സഭയിലോ ഇടവകയിലോ സാധിക്കുന്നില്ല. പലപ്പോഴും അങ്ങനെയുള്ള സാഹചര്യത്തിൽ അകപ്പെടുന്ന വ്യക്തികൾക്ക് ആശ്വാസം പകരുവാൻ മറ്റു ചില ഗ്രൂപ്പുകൾ പ്രത്യക്ഷപ്പെടുകയും ക്രമേണ ആ വ്യക്തിയുടെ ജീവിതത്തിൽ ആധിപത്യം സ്ഥാപിക്കുകയും ചെയ്യുന്നു. നാളുകൾ കഴിയുമ്പോൾ, പ്രസ്തുത വ്യക്തിയും കുടുംബവും ഇടവകയിൽ നിന്നും സഭയിൽ നിന്നും അകലുന്നു, പള്ളിയിൽ കാണാതെയാകുന്നു. കുറെനാളായി പള്ളിയിൽ കാണാതെ വരുമ്പോൾ ആരെങ്കിലും അവരെപ്പറ്റിത്തിരക്കുകയും അവർ ഇപ്പോൾ 'ഇന്ന ആരാധനക്കൂട്ടത്തിലാണ്' എന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഇന്ന് നമ്മുടെ സഭ നേരിടുന്ന ഏറ്റവും വലിയ പ്രതിസന്ധി ഇതാണ്. വ്യക്തമാക്കട്ടെ, പ്രതിസന്ധി എന്നു ഞാൻ പറയുന്നത് ജനങ്ങൾ സഭ വിട്ടു പോകുന്നതല്ല. മറിച്ച് ജനത്തെ സഭ എന്ന കൂട്ടായ്മയിൽ ചേർത്തുനിർത്തുവാൻ പരാജയപ്പെടുന്ന സംവിധാനമാണ്.

എന്തുകൊണ്ടാണ് നമ്മുടെ സഭാമക്കളെ സഭയിൽ ഒന്നിച്ചു നിർത്തുവാൻ നമുക്കുസാധിക്കാത്തത്?. പലരും ഒറ്റയടിക്ക് നടത്തുന്ന പ്രതികരണം വികാരിയച്ചന് ഇതിനൊന്നും സമയമില്ല എന്നാണ്. ഇത് അങ്ങേയറ്റം വിഡ്ഢിത്തമാണ്. സഭ അല്ലെങ്കിൽ ഇടവക എന്നുപറയുന്നത് പുരോഹിതൻ മാത്രമല്ല. സഭയുടെ അല്ലെങ്കിൽ ഇടവകയുടെ പരാജയത്തിന് പുരോഹിതൻ അല്ല ഉത്തരവാദി, ജനങ്ങൾ തന്നെയാണ്. ജനത്തെ കൂട്ടിനിർത്തുവാൻ നേതൃത്വം നൽകുക എന്ന ചുമതലയാണ് പുരോഹിതനുള്ളത്. വികാരിയച്ചൻ മാത്രമാണ് ഇടവക എന്ന് കരുതരുത്. തന്റെ അയൽവാസിക്ക് ഒരു പ്രശ്നം ഉണ്ടെങ്കിൽ അവിടെ കയറിച്ചെന്ന് ആ പ്രതിസന്ധിക്ക് അയവുവരുത്താൻ ഓരോരുത്തർക്കും സാധിക്കണം. ആ ഉത്തരവാദിത്വം ഓരോ വ്യക്തിയിലും അധിഷ്ഠിതമാണ്. നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്ന കൽപ്പനയുടെ സാരം ഇതുതന്നെയാണ്. എന്നാൽ ഇടവകാടിസ്ഥാനത്തിൽ സംഘടിതമായ ഒരു ശുശ്രൂഷ ഇത്തരം സാഹചര്യങ്ങളെ അതിജീവിക്കുവാൻ ആവശ്യമാണ്. അതിന് ഒരു സംവിധാനം ഓരോ ഇടവകയിലും രൂപം കൊള്ളുവാൻ എന്താണ് വഴി എന്ന് ആലോചിക്കേണ്ടിയിരിക്കുന്നു.

ജനം സഭവിട്ട് മറ്റു ചില കൂട്ടായ്മകളിൽ ചേക്കേറുമ്പോൾ സഭയിൽ സജീവമായി കൂടിനടക്കുന്നവർക്ക് പ്രയാസം തോന്നുന്നുവെങ്കിൽ അത് സ്വാഭാവികമാണ്. എന്നാൽ ഒരു പക്ഷെ അതിനേക്കാളും വലിയ മറ്റൊരു പ്രശ്നം ഇന്ന് സമൂഹം നേരിടുന്നുണ്ട്. സഭയിലും പുറത്തും രൂക്ഷമായിക്കൊണ്ടിരിക്കുന്ന ഈ പ്രശ്നവും നാം നേരിടേണ്ടിയിരിക്കുന്നു. അത് മറ്റൊന്നുമല്ല, അനുദിനം വഷളായിക്കൊണ്ടിരിക്കുന്ന സദാചാരമൂല്യങ്ങളാണ്. സോദോം, ഗോമോറാ

---

ത്തിലെ വചനങ്ങളെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് വ്യക്തികളെ അവരുടെ സത്യത്തിൽ നിന്ന്, ദൈവസ്നേഹത്തിന്റെയും രോഗശാന്തിയുടെയും പ്രശ്ന പരിഹാരത്തിന്റെയും രക്ഷ പ്രാപിക്കലിന്റെയും പേര് പറഞ്ഞ് ആത്മീയമായ യാത്രകളും വിരുന്നുകളും മറ്റും നടത്തുന്ന കാപട്യക്കാരെ തിരിച്ചറിയണം. ബൈബിളും മറ്റ് മത ഗ്രന്ഥങ്ങളും അച്ചടിക്കുന്നുണ്ടെങ്കിലും അതിലെ തത്ത്വങ്ങളൊന്നും അറിയാത്ത അച്ചടി യന്ത്രങ്ങളെപ്പോലെയാണ് പൂർവ്വികരുടെ പഠിപ്പിക്കലും ദൈവവചനവും ഒന്നും അല്പവും ഉൾക്കൊള്ളാതെ ഉരുവിട്ടു കൊണ്ടിരിക്കുന്ന ഇന്നത്തെ പുതിയ ആത്മീയ പണ്ഡിതന്മാർ. ഇത്തരം പണ്ഡിതന്മാരാൽ സാധാരണക്കാർ വഞ്ചിക്കപ്പെടുന്നു. ചൂഷണം ചെയ്യപ്പെടുന്നു അവർ പാടുന്ന ഈ ഗീതം എത്രയോ അർത്ഥവത്താണ് "നിന്റെ പേരിൽ ഞങ്ങൾ ചെയ്യും വേലകൾ തിരുനാമവും ധരിച്ചു ചെയ്യും ക്രിയകൾ."

കാലം ദുഷ്ക്കാലമാകയാൽ സമയം തക്കത്തിനുപയോഗിച്ചു കൊൾവിൻ ഈ വചനം ചിന്തിച്ച് നമ്മുടെ മുൻപിലെത്തുന്ന ഈ കാപട്യക്കാരെ തിരിച്ചറിഞ്ഞ് ദൈവ കൃപയിൽ ശരണപ്പെട്ട് ദൈവ പദ്ധതി നമ്മിൽ നടപ്പിലാകാൻ വേണ്ടി നമുക്ക് പ്രാർത്ഥിക്കാം.

പ്രദേശത്ത് എന്തു സംഭവിച്ചുവോ അത് ഇന്ന് നമ്മുടെ ഇടയിലും ധാരാളമായി സംഭവിച്ചുകൊണ്ടേയിരിക്കുന്നു. പത്രങ്ങളിൽ വരുന്ന വാർത്തകൾ ഒട്ടുമിക്കതും മനുഷ്യമനസാക്ഷിയെ ഞെട്ടിക്കുന്നതാണ്. ഇതിനോടു ചേർത്തുതന്നെ നമ്മെ ആശങ്കാകുലരാക്കുന്ന ഒന്നാണ് ജനങ്ങൾക്കിടയിൽ വർദ്ധിച്ചുവരുന്ന മദ്യാസക്തി. ക്രിസ്മസ് രാത്രിയിൽ പള്ളിയാരാധനയിൽ സംബന്ധിച്ചവരെക്കാൾ കൂടുതൽ ജനം ബിവറേജ് കോർപ്പറേഷന്റെ വിൽപനശാലയ്ക്കു മുൻപിൽ കാത്തുനിൽക്കുന്ന കാഴ്ച എത്രയോ സങ്കടകരമാണ്. സദാചാരമൂല്യങ്ങളുടെ അധഃപതനത്തിന് മദ്യപാനം ആക്കം കൂട്ടുമ്പോൾ മദ്യപാന ആസക്തിക്ക് സദാചാരമൂല്യങ്ങളുടെ തകർച്ച ആക്കം കൂട്ടുന്നു. രണ്ടും പരസ്പര പൂരകങ്ങൾ എന്നു പറയാം.

ഇതിനൊക്കെ എന്താണ് പ്രതിവിധി? ഈ ലേഖനത്തിന് കൊടുത്തിരിക്കുന്ന തലക്കെട്ട് 'ദിവ്യബോധനത്തിന്റെ തുടർച്ച...' എന്നാണല്ലൊ. ദിവ്യബോധനത്തിന് മേല്പറഞ്ഞ പ്രശ്നങ്ങളുമായി എങ്ങനെ ഇടപഴുകുവാൻ സാധിക്കും? എന്റെ മനസിൽ കടന്നുവരുന്ന ചില ആശയങ്ങൾ ഇവിടെ പങ്കുവെക്കട്ടെ.

ദിവ്യബോധന പ്രസ്ഥാനം സഭയിൽ ആരംഭിച്ചിട്ട് കാൽ നൂറ്റാണ്ട് കഴിഞ്ഞു. ഈ കാലഘട്ടത്തിൽ എത്രപേർ ഈ കോഴ്സ് പൂർത്തിയാക്കി എന്ന് കൃത്യമായ അറിവ് എനിക്കില്ല. എങ്കിലും ഓരോ ഇടവകയിലും ഏറെക്കുറെ അഞ്ചു ശതമാനം ആളുകൾ ഇത് പൂർത്തീകരിച്ചു കാണണം. എണ്ണം എത്രയുമാകട്ടെ, ചുരുങ്ങിയത് ഇരുപതോ, മുപ്പതോ ആളുകൾ ചെറിയ ഇടവകകളിൽപോലും കാണുവല്ലൊ. ദിവ്യബോധനം പഠനപദ്ധതിയിൽ തിരുവചന പഠനം നടക്കുന്നുണ്ട്. നമ്മുടെ ആരാധനാരീതിയും അനുഷ്ഠാനങ്ങളും അവയുടെ അർത്ഥങ്ങളും പ്രസക്തിയും പഠിക്കുന്നുണ്ട്. കുറച്ചൊക്കെ ദൈവശാസ്ത്രം പഠിക്കുന്നുണ്ട്, സഭാചരിത്രവും. നമ്മുടെ സഭയുടെ വളർച്ച ആദിമസഭയുമായി എങ്ങനെ ഇഴുകിച്ചേർന്നിരിക്കുന്നു എന്നും പഠിക്കുന്നുണ്ട്. എല്ലാത്തിലും ഉപരി ക്രസ്തുവിനെ അനുകരിക്കുന്നവൻ തന്റെ ക്രൂശ് എടുത്തു വേണം ക്രിസ്തുവിന്റെ പിന്നാലെ പോകുവാൻ എന്ന സത്യവും പഠിക്കുന്നു. ഇതൊക്കെ പഠിച്ച്, മനസിലാക്കുന്നവർ അവ സ്വന്തം ജീവിത മൂല്യങ്ങളും ക്രിസ്തീയതയും ശരിയായ വഴിയാലാക്കുവാൻ ശ്രമിക്കുന്നത് നല്ലതാണ്. എന്നാൽ അത് സ്വന്തം കാര്യത്തിലുപരി സഭയ്ക്ക്, ഇടവകയ്ക്ക് പ്രയോജനമുണ്ടാക്കുവാൻ ഒരു വഴി കണ്ടെത്തണം. ഇടവകയിൽ പ്രശ്നങ്ങളും പ്രയാസങ്ങളും അനുഭവിക്കുന്നവർക്ക് സ്വന്തം സഭയെക്കാൾ ആശ്വാസം ലഭിക്കുന്നത് ഇതര കൂട്ടായ്മകളിൽ നിന്നാണെന്ന ധാരണ, അനുഭവം തിരുത്തിക്കുറിക്കുവാൻ ദിവ്യബോധനം പഠിച്ചവർക്ക് സാധിക്കണം.പലപ്പോഴും നമ്മുടെ ദൈവ ശാസ്ത്രത്തെക്കുറിച്ചും അനുഷ്ഠാനങ്ങളുടെ ഉദ്ദേശത്തെക്കുറിച്ചും അവയുടെ അർത്ഥ വ്യാപ്തിയെക്കുറിച്ചും ഉള്ള അറിവുകേടാണ് സഭ വിട്ടുപോകാനുള്ള പ്രധാന കാരണം. മാർത്തോമാ സഭയിലെ ഒരു വൈദികൻ ഒരിക്കൽ ബാംഗ്ളൂരിലെ യു. റ്റി. സെമിനാരിയിൽ ഉപരിപഠത്തിനുപോയി. അവിടെവെച്ച് എല്ലാ സഭകളുടെയും ദൈവശാസ്ത്രം പഠിക്കുവാൻ ഇടയായി. അദ്ദേഹം ഇന്ന് ഓർത്തഡോക്സ് സഭയിലെ ഒരു വൈദികനാണ്. നമ്മുടെ ദൈവശാസ്ത്രം ഒരുവിധം മനസിലാക്കിയാൽ ഇതര കൂട്ടായ്മകളോടുള്ള ആകർഷണം ഇല്ലാതെയാകും.

പല ഭവനങ്ങളിലും പലപല പ്രശ്നങ്ങളും ഉണ്ടാകും. വികാരിയച്ചന് ഇവിടൊക്കെ സ്ഥിരമായി പോയി കാര്യങ്ങൾ അന്വേഷിക്കുവാനോ പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുവാനോ സാധിച്ചു എന്നു വരികില്ല. ദിവ്യബോധനം പഠിച്ചവർക്ക് ഇവിടെ അച്ചന് ഒരു താങ്ങു കൊടുക്കുവാൻ സാധിക്കും. അതുകൊണ്ട് എന്റെ ഒരു നിർദ്ദേശം ഇതാണ്, ദിവ്യബോധനം പൂർത്തിയാക്കിയവരുടെ ഒരു കോർഗ്രൂപ്പ് ഓരോ ഇടവകയിലും ഉണ്ടാകണം. ഇടവകയിലെ ഭൂമിശാസ്ത്രപരമായ സാഹചര്യം മനസിലിരുത്തിക്കൊണ്ടുള്ള പ്രാതിനിധ്യ സ്വഭാവം ഈ കോർഗ്രൂപ്പിനുണ്ടായാൽ നല്ലത്. ഈ ഗ്രൂപ്പിന്റെ ചുമതലയിൽ ഇടവകയിലെ ഓരോ ഭവനങ്ങളെയും പഠിക്കണം. സന്ദർശിക്കണം. ആ ഭവനങ്ങളിൽ ചെന്ന് പ്രർത്ഥിക്കണം. അനുകൂലസാഹചര്യങ്ങളിൽ സഭയെപ്പറ്റി, ദൈവശാസ്ത്രത്തെപ്പറ്റി പഠിപ്പിക്കണം. പോരായ്മകൾ മനസിലാക്കിക്കൊടുക്കണം. മാസത്തിലൊരിക്കൽ വികാരിയച്ചനുമായി അനുഭവങ്ങൾ പങ്കുവെയ്ക്കണം. അച്ചൻ നേരിട്ടു പോകേണ്ട ഭവനങ്ങൾ പറഞ്ഞുകൊടുക്കണം. അങ്ങനെ ഇടവകയെ ഒരു കൂട്ടായ്മയാക്കണം. എന്റെ നിർദ്ദേശങ്ങൾക്ക് പ്രായോഗിക ബുദ്ധിമുട്ടുകൾ കുറച്ചൊക്കെ കണ്ടേക്കാം. എങ്കിലും നമുക്ക് ഒന്നു ശ്രമിച്ചു കൂടെ? കുറെയൊക്കെ പ്രകാശം പരത്തുവാൻ നമുക്ക് സാധിക്കണ്ടേ?

❑



# യൗവനക്കാരാ നിന്റെ ഓട്ടം എങ്ങോട്ട്?

**ജോസ് എൽ. ഇടവട്ടം കൊല്ലം (DOCE. A. 2738 )**

വി. വേദപുസ്തകത്തിലെ പഴയനിയമ ഭാഗത്തെ 21-ാം പുസ്തകമായ സഭാ പ്രസംഗിയുടെ പുസ്തകം 12-ാം അദ്ധ്യായത്തിന്റെ ഒന്നും രണ്ടും വാക്യങ്ങൾ ഇപ്രകാരമാണ് "നിന്റെ യൗവനകാലത്ത് നിന്റെ സ്രഷ്ടാവിനെ ഓർത്തു കൊള്ളുക; ദുർദിവസങ്ങൾ വരികയും എനിക്ക് ഇഷ്ടമില്ല എന്നു നീ പറയുന്ന കാലം സമീപിക്കുകയും സൂര്യനും വെളിച്ചവും ചന്ദ്രനും നക്ഷത്രങ്ങളും ഇരുണ്ടു പോകുകയും മഴ പെയ്ത ശേഷം മേഘങ്ങൾ മടങ്ങി വരുകയും ചെയ്യുന്നതിനു മുമ്പേ തന്നെ". ആധുനിക തലമുറ പല ഭൗതിക നേട്ടങ്ങളും കൈക്കലാക്കാനുള്ള തത്രപ്പാടിൽ ഓടുകയാണ്. ഈ ഓട്ടത്തിൽ അവൻ സ്വസമൂഹത്തെയും സഹജീവികളെ പോലും മറന്നു പോകുന്നു. ഭൗതിക നേട്ടത്തിന്റെ പിറകേയുള്ള ഓട്ടത്തിൽ അവൻ തന്റെ ദൈവത്തോടും, കുടുംബത്തോടും, സമൂഹത്തോടുംമുള്ള ഉത്തരവാദിത്വം മറന്നു പോകുന്നു. യഥാർത്ഥ സമാധാനവും സന്തോഷവും സംതൃപ്തിയും അനുഭവിക്കുവാൻ സാധിക്കാതെ വരുന്നു. ഉള്ളതു കൊണ്ട് തൃപ്തിയാകാത്ത; ആധുനിക യുഗത്തിലെ മനുഷ്യന്റെ ആർത്തി പലവിധമായ അസ്വസ്ഥതകൾക്ക് കാരണമാകുന്നു. പാപം ചെയ്തതിനു ശേഷം ആദ്യമക്കൾക്ക്, വിശിഷ്യാ, കയീനുണ്ടായ അസൂയ തന്റെ സഹോദരന്റെ കൊലപാതകത്തിൽ അവസാനിക്കുന്നതായി നാം കാണുന്നു. ലിയോ ടോൾസ്റ്റോയിയുടെ ഒരു ചെറുകഥയിൽ ഭൂമി ആവുവോളം കൈക്കലാക്കുവാൻ ശ്രമിച്ച ഒരു യൗവനക്കാരനെ ചിത്രീകരിക്കുന്നുണ്ട്. ആ കഥ ഇപ്രകാരമാണ്.

യൗവനക്കാരൻ കഠിനമായ തപസ് (പ്രാർത്ഥന) ചെയ്ത് ഈശ്വരനെ പ്രീതിപ്പെടുത്തി ഒരു വരം നേടി. സൂര്യനസ്തമിക്കുന്നതിനുമുമ്പ് എത്രയും ഭൂമി (ദൂരം) ഓടി തീർക്കുന്നുവോ അത്രയും സ്ഥലം കൈവശപ്പെടുത്താൻ ദൈവം അയ്യാളെ അനുവദിച്ചു. രാവിലെ ഓട്ടം തുടങ്ങിയ ആ മനുഷ്യൻ വിളഭൂമിയിലൂടെയും ഫലഭൂയിഷ്ടമായ സ്ഥലങ്ങളിലൊക്കെ കൂടിയും ഓടുകയാണ്. കൂടുതൽ കൂടുതൽ ഫലഭൂയിഷ്ടിമായ ഭൂമി കാണുന്തോറും അയാൾക്ക് പിൻമാറാൻ സാധിക്കുന്നില്ല. എത്ര ദൂരം ഓടിയാലും സൂര്യൻ അസ്തമിക്കുന്നതിനു മുമ്പ് ഓട്ടം തുടങ്ങിയ അതേ സ്ഥത്ത് തിരികെ എത്തണം എന്നതായിരുന്നു ദൈവം മുമ്പോട്ട് വച്ച ഉടമ്പടി. നിർഭാഗ്യവശാൽ ഓടി തുടങ്ങിയ സ്ഥലത്ത് തിരിച്ചെത്താൻ ആ യുവാവിന് സാധിച്ചില്ല എന്നു മാത്രമല്ല, സൂര്യൻ അസ്തമിക്കുന്നതു കൊണ്ട് തന്റെ ഓട്ടം പൂർത്തിയാക്കാൻ സാധിക്കാതെ വലിയ നിരാശ ബാധിച്ച് കുഴഞ്ഞ് വീണ് ആ യുവാവ് മരിക്കുകയും ചെയ്തു. ഒടുവിൽ ലഭിച്ചത് ആറടി മണ്ണ് മാത്രം.

സമ്പത്തിനോടുള്ള ആർത്തിയും ലോകമോഹങ്ങളോടുള്ള അതിരുകവിഞ്ഞ പ്രതിപത്തിയും ഇന്നു മനുഷ്യനെ പലവിധ മാനസിക - ശാരീരിക രോഗങ്ങളിലേക്ക് നയിക്കുന്നു. ഉത്സാഹത്തോടെ പഠിക്കുന്നത് വളരെ ആവശ്യമായ ഒന്നാണ്. എന്നാൽ കുട്ടികൾ തമ്മിൽ പഠനത്തിൽ അനാരോഗ്യകരമായ മത്സരങ്ങൾ ഉണ്ടാകുന്നതും: മറ്റുള്ള കുട്ടികളുടെ വിജയത്തെ അസൂയയോടും, വിദ്വേഷത്തോടും നോക്കിക്കാണുന്നത് കുട്ടികളിൽ ശാരീരികവും മാനസികവുമായ അസ്വസ്ഥതകൾ സൃഷ്ടിക്കുന്നു.

വാർദ്ധ്യകൃത്തിലെത്തിയവർ അവഗണിക്കപ്പെടുന്നത് ഇന്ന് കാണാൻ സാധിക്കുന്നു. ഉടനെ അതിനൊരു പരിഹാരം ഇന്ന് കാണാൻ സാധിക്കുന്നത് പാശ്ചാത്യരുടേതു പോലെ നമ്മുടെ നാട്ടിലും വൃദ്ധ ഭവനങ്ങൾ ആരംഭിച്ചിരിക്കുന്നു എന്നതാണ്. അനാഥരെയും വിധവമാരെയും, സംരക്ഷിക്കുന്നതിനല്ലല്ലോ ഈ വൃദ്ധഭവനങ്ങൾ. 'വീടിനേക്കാൾ വലിയ പറിപ്പുര' എന്നു പറഞ്ഞതുപോലെ തങ്ങളുടെ കുഞ്ഞുങ്ങൾ തങ്ങളേക്കാളും പഠിപ്പിലും, ഉദ്ദ്യോഗ നിലവാരത്തിലും സമ്പത്തിലുമൊക്കെ വളരെ വലുതായപ്പോൾ മാതാപിതാക്കൾക്ക് നൽകുന്ന പ്രത്യുപകാരമാണ് എയർ കണ്ടീഷൻസ് വൃദ്ധഭവനങ്ങളിലെ താമസം. അന്ധമായ പാശ്ചാത്യാനുകരണമല്ലാതെ അതിന്റെ പിന്നിൽ യാതൊരു ക്രിസ്തീയ മൂല്യവും കണ്ടെത്താൻ കഴിയുകയില്ല. "നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്തു നിനക്കു ദീർഘായുസ്സുണ്ടാകാൻ നിന്റെ അപ്പനെയും അമ്മയേയും ബഹുമാനിക്ക" (പുറ. 20:12). ഈ കൽപ്പനയ്ക്ക് യാതൊരൊഴിവും ആരും വരുത്തിയിട്ടില്ല. 'മക്കളെ, നിങ്ങളുടെ അമ്മയപ്പന്മാരെ കർത്താവിൽ അനുസരിപ്പിൻ അതു ന്യായമല്ലോ' (എഫേ. 6:1) എന്ന് പൗലോസ് ശ്ലീഹായും അരുളി ചെയ്യുന്നു. നമ്മുടെ കർത്താവു തന്നെ ക്രൂശിന്റെ ചുവട്ടിൽ തന്റെ മാതാവിനെ, വി. യോഹന്നാനെ ഏൽപ്പിക്കുന്നതായി കാണുന്നു.

ഉന്നത മൂല്യങ്ങൾക്കായി കുറച്ചു കഷ്ടനഷ്ടങ്ങൾ സഹിക്കുവാൻ ഇന്നത്തെ യുവതലമുറയ്ക്ക് സാധിക്കണം. ദൈവത്തിങ്കലേക്ക് നോക്കി ദൈവഹിതം മനസ്സിലാക്കി പ്രവർത്തിക്കുവാൻ അങ്ങനെ ഒരു നല്ല കുടുംബം, സഭാസമൂഹം സൃഷടിക്കുവാൻ ഇന്നത്തെ യുവതലമുറയ്ക്ക് സാദ്ധ്യമാകട്ടെ എന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.

# മലങ്കരസഭ ഒരു പടി മുന്നോട്ട്

**മേരി ജേക്കബ് (DOCE) മുണ്ടാക്കൽ തുരുത്തേൽ**

**(Reg. No. A. 2273 സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കൊല്ലാട്, കോട്ടയം)**

ഒരു കാലത്ത് പള്ളികളിലും ദയറാകളിലും പുരോഹിത ഭവനങ്ങളിലുമായിരുന്നു വൈദിക പഠനം നടത്തി വന്നിരുന്നത്. ദീർഘവീക്ഷണമുള്ള നമ്മുടെ പിതാക്കന്മാരുടെ അക്ഷീണ പരിശ്രമത്തിന്റെ ഫലമായി വൈദിക സെമിനാരികൾ സ്ഥാപിക്കുന്നതിനും ഇന്ന് അന്തർദേശീയ അംഗീകാരമുള്ള വൈദിക സർവ്വകലാശാലയായി രൂപാന്തരപ്പെടുത്തുന്നതിനും ഓർത്തഡോക്സ് സഭയ്ക്ക് കഴിഞ്ഞിട്ടുണ്ട്.

ഓർത്തഡോക്സ് സഭ, വൈദിക സെമിനാരിയുടെ കീഴിൽ സഭാമക്കൾക്ക് വേദപുസ്തക പരിജ്ഞാനം വളർത്തുന്നതിനും സഭാവിശ്വാസം ആഴത്തിൽ പഠിക്കുന്നതിനും വേണ്ടി 1984-ൽ രൂപം കൊണ്ട പഠന വിഭാഗമാണ് ദിവ്യബോധനം. ഇതിൽ സർട്ടിഫിക്കറ്റ് കോഴ്സ് പാസാക്കുന്നതിനും തുടർന്ന് ഡിപ്ലോമാ കോഴ്സിൽ പഠിക്കുന്നതിനും സാധിച്ചതിൽ പരമകാരുണ്യവാനായ മഹോന്നതനെ സ്തുതിക്കുന്നു. ആദ്യപഠനത്തിൽ തന്നെ വി: വേദപുസ്തകം പരിചയപ്പെടുന്നതിനും പഴയനിയമവും പുതിയനിയമവും തമ്മിലുള്ള ബന്ധത്തെ പറ്റി വിശദമായി മനസിലാക്കുന്നതിനും കഷ്ടതകളും പീഡനങ്ങളും സഹിച്ച് രക്തസാക്ഷിത്വത്തിൽ കൂടി ക്രിസ്തുവിന്റെ സന്ദേശം ലോകം മുഴുവൻ അറിയിച്ച അനശ്വരന്മാരായ നമ്മുടെ പരിശുദ്ധ പിതാക്കന്മാരെപ്പറ്റി പഠിക്കുന്നതിനും ദിവ്യബോധന പഠനകളരിയിലൂടെ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്. നോമ്പിന്റേയും ഉപവാസത്തിന്റേയും പ്രാർത്ഥനയുടേയും പ്രസക്തി എന്താണന്ന് അവരുടെ വചനങ്ങളിലൂടെ നമ്മെ പഠിപ്പിച്ചു.

വേദശാസ്ത്ര പഠനമെന്ന നിലയിൽ വി: വേദപുസ്തകത്തെ അപഗ്രഥിച്ച് ആഴത്തിൽ വിശകലനം ചെയ്യുന്നതിനും ക്രിസ്തീയ ദർശനങ്ങളുടെ ഉൾക്കാഴ്ചയും ഇതരമതങ്ങളുടെ അന്തസത്തയും തമ്മിൽ തുലനം ചെയ്യുവാനും ഈ പഠനത്തിൽ കൂടി കഴിഞ്ഞിട്ടുണ്ട്. നിരവധി തവണ ഊതിക്കാച്ചിയ സ്വർണ്ണം പോലെ ലക്ഷ്യവും മാർഗ്ഗവും സംശുദ്ധമായ ഒരു ദർശനം ക്രിസ്തു വീക്ഷണത്തിലല്ലാതെ മറ്റെങ്ങും കാണുവാൻ സാധിക്കുകയില്ല.

പഠനത്തിനായി ക്രമീകരിക്കപ്പെട്ട എല്ലാ പാഠ്യപുസ്തകങ്ങളും അനർഘങ്ങളും ഈടുറ്റതുമാണ്. ക്രിസ്തുയേശുവിൽ പ്രകടമാകുന്ന ദൈവകൃപയുടെ പ്രാധാന്യവും പ്രസക്തിയും എന്താണന്ന് വിശദമായി വിചിന്തനം ചെയ്തു കൊണ്ട് യഹൂദമതത്തേയും ക്രിസ്തമതത്തേയും വേർതിരിച്ചു കാണിക്കുന്ന പ. പൗലൂസ് അപ്പോസ്തോലന്റെ ലേഖനങ്ങളിലും കത്തുകളിലും പ്രകടമാകുന്നുണ്ട്. ഗമാലിയേലിന്റെ ശിക്ഷണത്തിൽ ന്യായപ്രമാണത്തെ വിശകലനം ചെയ്തിട്ടുള്ള പൗലൂസ് ക്രിസ്തുവിന്റെ ദാർശിനികതയിൽ ആകൃഷ്ടനായി കാണുന്നു. യഹൂദമതത്തിന് ന്യായപ്രമാണത്തിന്റെ അനുഷ്ഠാനമാണ് ആദ്ധ്യാത്മിക ജീവിതത്തിന്റെ പൂർണ്ണത. ഇതിന് വളരെ പരിമിതികളുണ്ട്. ഇതിനു വിരുദ്ധമായി പ്രവർത്തിക്കുന്നവരെ പാപിയെന്നും മരണാർഹനെന്നും വിധിച്ച് ശാപഗ്രസ്തനായി നിർത്തുന്നതിനു മാത്രമേ കഴിയുകയുള്ളു. എന്നാൽ രക്ഷയുടെ പ്രത്യാശ യേശുക്രിസ്തുവിലൂടെ വെളിപ്പെട്ട സ്നേഹത്താലും ദൈവകൃപയാലും പാപികളെ സംരക്ഷിക്കുവാൻ കഴിയുമെന്നുള്ള ക്രൈസ്തവ ദർശനത്തിലുള്ളതായി പ: പൗലൂസ് നമ്മെ വ്യക്തമായും പഠിപ്പിക്കുന്നു. പൗലൂസിന്റെ ലേഖനങ്ങളും കത്തുകളും ക്രൈസ്തവ സന്ദേശത്തിന് പുതിയ മാനവും പ്രകാശവും നൽകുന്നു. അതുപോലെ യോഹന്നാന്റെ വെളിപാടു പുസ്തകം ലളിതമായി സമാന്യജനങ്ങൾക്ക് മനസിലാകുന്ന രീതിയിൽ പ്രസിദ്ധീകരിക്കുന്നതിൽ ദിവ്യബോധന പ്രസിദ്ധീകരണങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്.

ദാഹിക്കുന്നവർ ദാഹജലം തേടി പരക്കം പായുന്നു ഈ കാലഘട്ടത്തിൽ അവർക്ക് തണ്ണീർതടങ്ങൾ ചൂണ്ടിക്കാണിക്കുവാൻ ദിവ്യബോധന പഠിതാക്കൾ പ്രാപ്തരാണ്. അതിലേക്കായി അവരെ നിയോഗിക്കുന്നതിൽ അലംഭാവം ഉണ്ടാകാതിരിക്കട്ടെ.

❑

"ഞാൻ ധ്യാനിക്കുന്നത് എന്റെ കർത്താവിന്റെ മഹത്വത്തിനാണ്. എന്റെ ജീവിതശുദ്ധീകരണത്തേക്കാൾ എന്റെ കർത്താവിന്റെ മഹത്വം കൂടുതൽ പ്രാധാന്യമുള്ളതത്രേ. ചുരുക്കിപ്പറഞ്ഞാൽ ദൈവത്തെ ശുശ്രൂഷിക്കുക, ദൈവത്തെ സേവിക്കുക, ദൈവത്തിനു സ്തോത്രം നൽകുക, ദൈവത്തിനു മഹത്വം നൽകുക; ഇത് മാത്രമാണ് എന്റെ ധ്യാനോദ്ദേശ്യം. ഇത് സാധിക്കുമ്പോൾ എന്റെ ജീവിതം തന്നെ, താനേ ശുദ്ധീകരിക്കപ്പെടും."

**– മൈലപ്ര മാത്യൂസ് റമ്പാൻ**



# പരീക്ഷയിൽ അകപ്പെടരുത്

**സാറാമ്മ ഉമ്മൻ D.O.C.E**

പരീക്ഷണങ്ങളേയും, പ്രതിസന്ധികളേയും നേരിട്ട് വിജയിച്ച് പരിശുദ്ധാത്മാവോടു കൂടി ഉപവാസ പ്രാർത്ഥനകൾ പൂർത്തിയാക്കി പറത്തുവരുമ്പോൾ, ഇനിയും ഒരിക്കലും പരീക്ഷകളെ ഭയപ്പെടേണ്ട എന്ന മനോഭാവമാണ് പലർക്കും ഉള്ളത്. നാം പരിശുദ്ധാത്മാവിനാൽ നിറയുമ്പോൾ, അത് നഷ്ടപ്പെടുത്തുവാൻ ശ്രമിക്കുന്ന പിശാചിന്റെ പരീക്ഷണങ്ങളേയും നേരിടേണ്ടി വരുമെന്ന് കർത്താവിന്റെ അനുഭവം നമ്മെ പഠിപ്പിക്കുന്നു. (മത്തായി. 4:1)

പരിശുദ്ധാത്മാവ് നിറഞ്ഞവനായ കർത്താവ് പരീക്ഷിക്കപ്പെടുവാനായി പരിശുദ്ധാത്മാവിനാൽ മരുഭൂമിയിലേക്ക് നയിക്കപ്പെട്ടു. ഒന്നാം ആദത്തെ സാത്താൻ തോല്പിച്ചു. രണ്ടാം ആദാമായ കർത്താവ്, അവനെ തോല്പിക്കണമെങ്കിൽ പരീക്ഷിക്കപ്പെട്ടെ മതിയാവൂ. യോഹന്നാൻശ്ലീഹാ അത് വ്യക്തമാക്കുന്നു.

പിശാചിന്റെ പ്രവർത്തികളെ അഴിപ്പാൻ കഴിയണമെങ്കിൽ അവന്റെ പരീക്ഷകളെ ജയിക്കണം. അവൻ നമ്മുടെ ബലഹീനമായ അവസ്ഥകളെ മുതലെടുക്കുവാൻ ആവോളം ശ്രമിക്കും. നാം പരിശുദ്ധാത്മാവിനാൽ പുതിയ സൃഷ്ടികളായി തീരുമ്പോൾ അത് ഉപവാസ പ്രാർത്ഥനകളിലോ, ഉപവാസ പൂർത്തീകരണത്തിനു ശേഷമോ ഉപവാസം ഇല്ലാതെയോ ഉള്ള ഏതവസ്ഥയിൽ ആയിരുന്നാലും നമ്മിലെ മാനുഷിക ബലഹീനതകൾ സടകുടഞ്ഞെഴുന്നേറ്റ് നമ്മെ വിഴുങ്ങുവാനായി കടന്നുവരും. നമ്മുടെ പ്രതിഷ്ഠയിൽ നിന്നും നമ്മെ തെറ്റിക്കുവാൻ പരീക്ഷണങ്ങളുമായി അവൻ കടന്നു വരും, മനുഷ്യന്റെ ജഡീക ആസക്തികളെ ചൂഷണം ചെയ്തു വീഴ്ത്തുവാൻ പരിശ്രമിക്കും.

കർത്താവിന് വിശപ്പുണ്ടോ എന്ന് നാല്പതു രാവും, നാല്പതു പകലും ഉപവസിച്ച കർത്താവിനോട് സാത്താൻ ചോദിച്ചില്ല. പ്രത്യുത ബലഹീനമായ പരിഹാരത്തിലൂടെ കർത്താവിനെ തോല്പിക്കുവാൻ ശ്രമിയ്ക്കുകയാണ്. (മത്തായി 4:3) ദൈവത്തിന്റെ അത്യുന്നതമായ കൃപകൾ വ്യക്തിപരമായ ആവശ്യങ്ങൾക്കല്ല ഉപയുക്തമാക്കേണ്ടത് എന്ന് യഹോവയാം ദൈവം തന്റെ ജനത്തോട് അരുളിച്ചെയ്ത വാക്കുകൾ ഉദ്ധരിച്ചു കൊണ്ട് കർത്താവു സാത്താനെ തോല്പിക്കുകയാണ് ചെയ്തത് (ആവ: 8:3).

സാത്താന്റെ ശാരീരികവും ഭൗതീകവും ആത്മീയവുമായ പരീക്ഷകൾ  കർത്താവു തകർത്തപ്പോൾ അവൻ യേശുവിനെ വിട്ടുപോയി (മത്താ: 4:11). ഉപവസിച്ച് പരീക്ഷകളെ ജയിച്ചശേഷമാണ് കർത്താവിനെ ദൈവപുത്രൻ ആയിട്ടു പോലും ശുശ്രൂഷിപ്പാൻ ദൂതന്മാർ അയയ്ക്കപ്പെട്ടത്. എന്തെന്നാൽ സാത്താൻ മുൻപോട്ടു വെച്ച ഉപാധികൾ സ്വീകരിപ്പാൻ കർത്താവിന് സമ്പൂർണ്ണമായ സ്വാതന്ത്ര്യം ഉണ്ടായിരുന്നു. പിശാചിന്റെ സർവ്വതന്ത്രങ്ങളേയും തകർത്തപ്പോഴാണ് അവനെ ശുശ്രൂഷിപ്പാൻ ദൂതന്മാർ കടന്നുവന്നതും.

നമ്മുടെ ദൈനംദിന ജീവിതത്തിൽ നിരന്തരം കടന്നു വരുന്ന പരീക്ഷകളെ നേരിട്ടു വിജയിക്കുമ്പോഴാണ് നാം പ്രാപിച്ച പരിശുദ്ധാത്മാവ് നമ്മിൽ നിലനിന്ന് നാം കർത്താവിൽ വളരുന്നത്. നമ്മുടെ ആത്മീയ ജീവിതത്തിൽ, കർത്താവു നേരിട്ട പരീക്ഷകളെ ഓർത്ത് ജാഗരൂകരായി, പിശാചിന്റെ തന്ത്രങ്ങളെ തകർക്കുവാൻ ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കുന്നു.

"നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്നു നാം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പറ്റി നാം മുമ്പിനാലേ നിങ്ങൾക്ക് എഴുതിയിട്ടുള്ളതാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെയിടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവു തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും."

**– പ. ഗീവർഗീസ് ദ്വിതീയൻ ബാവാ**



# "ഞാനും എന്റെ കുടുംബവും"

സാറാമ്മ ജോർജ്ജ്. മെഴുവേലി (Reg. No. 254.)

മനുഷ്യൻ ഒരു സാമൂഹ്യജീവിയാണ്. മറ്റുള്ള എല്ലാ ജീവ ജാലങ്ങളിൽ നിന്നും വ്യത്യസ്ഥമാണവന്റെ ജീവിതരീതി. സൃഷ്ടാവ് തന്റെ സ്വന്തസാദൃശ്യത്തിൽ അവനെ സൃഷ്ടിച്ചു. അവനെ സൃഷ്ടിച്ചത് തന്നെ സ്വർഗ്ഗീയ കുടുംബത്തിന്റെ ആലോചനപ്രകാരമാണ്. ഉല്പ: 2:18. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല എന്നുകണ്ട് ദൈവം അവന് ഒരു തുണയെ സൃഷ്ടിച്ചു. അതും മറ്റുള്ള ജീവികളുടെ ഇണയിൽ നിന്നും വ്യത്യസ്തമായരീതിയിൽ ആണ് സൃഷ്ടിക്കപ്പെട്ടത്. "ദൈവം അവരെ അനുഗ്രഹിച്ചു. നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞ് അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവ ജാതിയിന്മേലും സകല ഭൂചരജന്തുവിന്മേലും വാഴുവിൻ" എന്ന് അവരോട് കല്പിച്ചു. (ഉല്പ. 1:28). ആദിമുതൽ മനുഷ്യൻ കുടുംബജീവിതം നയിച്ചുവരികയാണ്. മാതാപിതാക്കൾ, ഭാര്യ, മക്കൾ തുടങ്ങിയ വിവിധ പ്രയാണത്തിലുള്ള സ്ത്രീപുരുഷന്മാർ അടങ്ങിയതാണ് ഓരോ കുടുംബവും. മുൻപൊക്കെ നമ്മുടെ കുടുംബം അംഗസംഖ്യ അധികമുള്ള കുടുംബങ്ങളായിരുന്നു. എന്നാൽ ഇന്ന് അംഗസംഖ്യ കുറഞ്ഞ ന്യൂക്ലിയർ കുടുംബങ്ങളാണ് സാധാരണയായി എവിടെയും കണ്ടുവരുന്നത്. ഒരു മനുഷ്യന്റെ പ്രവർത്തി നല്ലതായാലും ചീത്തയായാലും ഗുണമായാലും ദോഷമായാലും അതിന്റെ ഫലം അവൻ മാത്രമല്ല അവന്റെ കുടുംബംകൂടി അനുഭവിക്കും എന്നാണ് വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നത്. വേദപുസ്തകത്തിന്റെ പഴയനിയമത്തിലും പുതിയ നിയമത്തിലും ഇതിന് അനേകം ഉദാഹരണങ്ങൾ കാണാൻ കഴിയും.

ജെറിക്കോവിലെ ഒരു ധനാഢ്യനും ചുങ്കക്കാരുടെ തലവനുമായിരുന്നു സക്കായി ഒരു ദിവസം യേശുവിനെ കൂട്ടിക്കൊണ്ട് അവന്റെ വീട്ടിൽ എത്തി. അവൻ പാപിയായ മനുഷ്യനോടൊന്നിച്ച് പാർപ്പാൻ പോയി എന്ന് പിറുപിറുത്ത ജനങ്ങൾ കേൾക്കെ അവൻ പറഞ്ഞത് "ഇവനും അബ്രഹാമിന്റെ മകനാകയാൽ ഇന്ന് ഈ വീടിന് രക്ഷ വന്നിരിക്കുന്നു." എന്നാണ്. പൗലോസ് പറഞ്ഞത് ശ്രദ്ധിക്കുക. ഫിലിപ്യയിലെ കാരാഗ്രഹപ്രമാണിയോട് കർത്താവായ യേശുവിൽ വിശ്വസിക്കുക. എന്നാൽ നീയും നിന്റെ കുടുംബവും രക്ഷ പ്രാപിക്കും. (പ്രവ. 16:31). ഒരുവൻ കർത്താവിനെ തന്റെ രക്ഷിതാവായി അംഗീകരിച്ചാൽ ഉള്ള ഗുണം, അവൻ മാത്രമല്ല അവന്റെ കുടുംബവും രക്ഷ പ്രാപിക്കും. അടിമത്തത്തിൽ നിന്നും യിസ്രയേലിനെ വിടുവിച്ച് പാലും തേനും ഒഴുകുന്ന കനാൻ നാട്ടിലേക്ക് നടത്തികൊണ്ടുവന്ന മോശ ലക്ഷ്യസ്ഥാനത്ത് അവരെ എത്തിക്കുന്നതിനുമുമ്പ് മരണം വഴിയായി കടന്നുപോയി. തുടർന്ന് ഈ ഭാരിച്ച ഉത്തരവാദിത്വം യോശുവയുടെ ചുമലിൽ ആയി. മോശയെപ്പോലെ ഉന്നത വിദ്യാഭ്യാസം ലഭിച്ചവനോ രാജകീയ ചുറ്റുപാടിൽ വളർന്നവനോ ആയിരുന്നില്ല യോശുവാ. മോശയെപ്പോലെ ദൈവത്തെ മുഖാമുഖമായി കണ്ടിട്ടുമില്ല. യോശുവ, മോശയുടെ ഒരു ബാല്യക്കാരൻ മാത്രമായിരുന്നു. എന്നാൽ ദൈവിക നിർദ്ദേശപ്രകാരം താൻ ഏറ്റെടുത്ത ഭാരിച്ച ഉത്തരവാദിത്വം സത്യസന്ധതയോടും ഉത്തമബോധ്യത്തോടും അവൻ ഇസ്രയേൽ മൂപ്പന്മാർക്ക് നൽകിയ അന്ത്യ സന്ദേശം പ്രത്യേകം ശ്രദ്ധിക്കുക. "ഞാനും എന്റെ കുടുംബവും" ഞങ്ങൾ യഹോവയെ സേവിക്കും. (യേശുവ 24:15) ദൈവത്തെ വരുംകാലങ്ങളിലും സേവിക്കേണ്ടതിന്റെ ആവശ്യകതയെ ഊന്നിപ്പറഞ്ഞശേഷം അവനും അവന്റെ കുടുംബവും എടുത്ത തീരുമാനം അവൻ പ്രസ്താവിക്കുകയായിരുന്നു.

അതുപോലെ തന്നെ പലരും തങ്ങൾ ചെയ്ത അനീതിയുടെ ഫലമായി തങ്ങളുടെ കുടുംബത്തിന് വരുത്തുവെച്ച ദോഷങ്ങളും വേദപുസ്തകത്തിൽ ധാരാളമായി കാണാൻ കഴിയും. ഒന്നു രണ്ടു സംഭവങ്ങൾ നമുക്ക് പരിശോധിക്കാം, ഇസ്രയേലിലെ പ്രവാചകന്മാരിൽ പ്രമുഖനായിരുന്ന ഏലീശാ അവന്റെ ബാല്യക്കാരനായിരുന്ന ഗേഹാസി പ്രവാചകനൊന്നിച്ച് സദാ സഞ്ചരിക്കുകയും പ്രവാചകന്റെ പ്രഭാഷണങ്ങൾ കേൾക്കുകയും പ്രവർത്തികൾ കാണുകയും ചെയ്യുന്നതിനുള്ള അവസരങ്ങൾ അദ്ദേഹത്തിന് ധാരാളം ഉണ്ടായിട്ടുണ്ട്. പ്രവാചകനിൽ സ്വാധീനം ഉണ്ടായിരുന്ന ഗേഹാസി അദ്ദേഹത്തിന് നിർദ്ദേശങ്ങൾ കൊടുക്കാനും കഴിയുന്നവനായിരുന്നു. ഒരിക്കൽ അരാം രാജാവിന്റെ സേനാനായകനായ നയമാൻ തനിക്കു ലഭിച്ച കുഷ്ഠരോഗസൗഖ്യത്തിന്റെ സന്തോഷമായി പ്രവാചകനു നൽകിയ പാരിതോഷികങ്ങൾ അദ്ദേഹം നിരസിക്കുന്നതു കണ്ട ഗേഹാസിയിൽ ഉൾക്കൊണ്ടിരുന്ന ദ്രവ്യാഗ്രഹം തലപൊക്കുകയും നയമാനെ പിൻതുടർന്ന് അതിൽ ഒരംശം കൈവശമാക്കുകയും ചെയ്തു. വിവരം ഗ്രഹിച്ച പ്രവാചകൻ ഗേഹാസിയോടു പറഞ്ഞ വാക്കുകൾ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്."ആകയാൽ നയമാന്റെ കുഷ്ഠം നിനക്കും നിന്റെ സന്തതിക്കും എന്നേക്കും പിടിച്ചിരിക്കും" എന്ന് അവനോടു പറഞ്ഞു. അതുപോലെ തന്നെ മോശയ്ക്ക് എതിരായി പിറുപിറുത്ത കോരഹിനും കൂട്ടർക്കും ഉണ്ടായ നാശവും നമുക്ക് കാണുവാൻ കഴിയും. ചുരുക്കത്തിൽ ഒരു മനുഷ്യന്റെ പ്രവർത്തി നല്ലതായാൽ അതിന്റെ ഗുണവും, തീയതായാൽ അതിന്റെ

# വിശുദ്ധിയുടെ കാവൽഭടൻ

**വി. കെ. തമ്പി, അടൂർ (Reg: No.9288)**

മുളന്തുരുത്തിയിൽ ചാത്തുരുത്തി കൊച്ചു മത്തായിയുടെയും കൊച്ചുമറിയാമ്മയുടെയും ഇളയ പുത്രനായി 1848 ജൂൺ 15 ന് ജനിച്ച കൊച്ചയ് പോര എന്ന ബാലൻ ദൈവനിയോഗത്താൽ പില്ക്കാത്ത് പരുമല തിരുമേനി എന്ന പേരിൽ മലങ്കരയുടെ അഭിമാനമായി വളർന്ന് വർത്തമാനകാല ചരിത്രത്തിന്റെ ഭാഗമായിത്തീർന്നത് അത്ഭുതാദരവുകളോടെ മാത്രമേ കാണുവാൻ സാധിക്കുകയുള്ളു. 1902 നവംമ്പർ 3 തിങ്കാഴ്ച്ച രാത്രി 1 മണിക്ക് കാലം ചെയ്ത അദ്ദേഹം 54-ൽ പരം വർഷം മാത്രമേ ഈ ലോകത്ത് ജീവിച്ചിരുന്നുള്ളു. തിരുമേനി ഇഹലോകവാസം വെടിഞ്ഞിട്ട് ഒരു നൂറ്റാണ്ടിലേറെ കഴിഞ്ഞിട്ടും ആ ഓർമ്മ ഇന്നും ജനഹൃദയങ്ങളിൽ സജീവമായി നിലകൊള്ളുന്നത് അദ്ദേഹത്തോടുള്ള ജനങ്ങളുടെ ആദരവിന്റെ പ്രകടമായ തെളിവാണ്. പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ ഒരു വ്യക്തിയെ വിശുദ്ധനോ, വിശുദ്ധയോ ആയി പ്രഖ്യാപിക്കുക പതിവുള്ളതല്ല. എന്നാൽ സകല നിയമങ്ങളും പാരമ്പര്യങ്ങളും ജനങ്ങളുടെ അംഗീകാരത്തിനും സമ്മതത്തിനും താഴെയാണെന്നു തെളിയിച്ചു കൊണ്ട് 1947 നവംമ്പർ 2-ന് പരുമല തിരുമേനിയെ വിശുദ്ധനായി മലങ്കര സഭ പ്രഖ്യാപിച്ചു. അദ്ദേഹത്തിന്റെ കറ പുരളാത്ത ജീവിത്തതിനും മനുഷ്യ സ്നേഹത്തിനും ഭക്തിക്കും ജനങ്ങൾ നൽകിയ ആദരവിനെ പരിഗണിച്ചാണ് മലങ്കര സഭാ പാരമ്പര്യത്തിൽ നിന്നും വ്യതി ചലിച്ച് സഭ പരുമല തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചത്.

പരുമല തിരുമേനിയും പരുമലയിലെ ആദ്ധ്യാത്മിക ചൈതന്യവും മലങ്കര സഭയുടെ സ്വത്തും അഭിമാനവുമാണ്. എന്നാൽ പരുമല തിരുമേനി ഏതെങ്കിലും ഒരു പ്രത്യേക മത വിഭാഗത്തിന്റെ മാത്രമല്ല വിവിധ ജാതി മതസ്ഥരായ അനേകരുടെ ആശയും അത്താണിയുമാണെന്ന് പരുമലയിലേക്കുള്ള നാനാ ജാതിമതസ്ഥാരുടെ ഒഴുക്ക് നമ്മെ ഓർമ്മിപ്പിക്കുന്നു. സന്യാസത്തിന്റെ ആഴമുള്ള അർത്ഥതലങ്ങളിലേക്കു കടന്ന പുരോഹിത ശ്രേഷ്ഠൻ, സാഹിത്യകാരൻ, പ്രേഷിതപ്രവർത്തകൻ, സാമൂഹ്യപരിഷ്ക്കർത്താവ് എന്നീ നിലകളിലെല്ലാം തിരുമേനി തിളങ്ങി. മനനത്തിലൂടെയും ധ്യാനത്തിലൂടെയും ജീവിത വിശുദ്ധിയിലൂടെയും ആർജിച്ചെടുത്ത ആദ്ധ്യാത്മികതയുടെ കരുത്തും പൗരോഹിത്യത്തിന്റെ വരങ്ങളും ഒത്തുചേർന്ന് തിരുമേനിയുടെ മുഖത്ത് അഭൗമമായ ഒരു തേജസ്സ് വലയം ചെയ്തതിൽ അത്ഭുതപ്പെടാനാവില്ല. ശാന്തമായി ഒഴുകുന്ന ഒരു നദിയിലെ തെളിനീരു പോലെ നിർമ്മലമായ ആ പ്രാർത്ഥനാ ജീവിതം പിന്നീട് അനേകായിരങ്ങൾ നെഞ്ചിലേറ്റി സ്വീകരിച്ചതിന്റെ തെളിവണ് പരുമലയിലേക്കുള്ള ജനപ്രവാഹം. ക്രിസ്തീയ പാരമ്പര്യം അനുശാസിക്കുന്നത് വിശുദ്ധവ്യക്തികളുടെ ജീവിതം നിശബ്ദവും മറ്റുള്ളവർക്ക് സൗഖ്യദായകവുമായിരിക്കുണമെന്നാണ്. സൗഖ്യദാനത്തിന്റെ നൂറു നൂറു അനുഭവ സാക്ഷ്യങ്ങളാണ് പലർക്കും പറയുവാനുള്ളത്. എന്നാൽ രോഗസൗഖ്യം കൊട്ടിഘോഷിക്കപ്പെടുകയോ ഒരു പ്രചരണോപാധിയായി മാറ്റിയെടുക്കുകയോചെയ്യുന്നത് ഓർത്തഡോക്സ് പാരമ്പര്യത്തിൽപ്പെട്ടതല്ലാത്തതു കൊണ്ടാണ് അത് അനുഭവസ്ഥരുടെ മനസ്സിൽ മാത്രം ഒതുക്കി നിർത്തിയിരിക്കുന്നത്.

ഒരു എഴുത്തുകാരനെന്ന നിലയിലും തിരുമേനി സാഹിത്യലോകത്ത് അറിയപ്പെടുന്നു. ധാരാളം ചിന്തിക്കുക, കുറച്ചു സംസാരിക്കുക, വളരെ ക്കുറച്ചു മാത്രം എഴുതുക എന്ന ഫ്രഞ്ച് പഴഞ്ചൊല്ല് തിരുമേനിയെ സംബന്ധിച്ച് അന്വർത്ഥമാണ്. തിരുമേനി വളരെക്കുറച്ചേ എഴുതിയിട്ടുള്ളു വെങ്കിലും എഴുതിയവ ഇന്നും സാഹിത്യത്തിന് ഒരു മുതൽക്കൂട്ടായി പരിണമിച്ചിരിക്കുന്നു. പാറേമാക്കൽ തോമ്മാക്കത്തനാർ രചിച്ച, 'വർത്തമാനപ്പുസ്തകം അഥവാ റോമായാത്ര (1876)' ആണ് മലയാളത്തിലെ ആദ്യ സഞ്ചാര സാഹിത്യകൃതി. ലിസ്ബണിൽ വച്ച് കൊടുങ്ങല്ലൂരെ മെത്രാപ്പോലീത്തായായി അഭിഷിക്തനായ ഡോ. ജോസഫ് കരിയാറ്റിയും തോമ്മാക്കത്തനാരും കൂടി നടത്തിയ റോമായാത്രയാണ് പ്രതിപാദ്യം. എന്നാൽ ആദ്യം അച്ചടിച്ചത് (1895) പരുമലതിരുമേനിയുടെ ഊർശ്ലേം യാത്രാ വിവരണമാണ്. ഊർശ്ലേമിലെ ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ ക്ഷണപ്രകാരം 1895- ൽ പരുമല

---

ദോഷവും അവൻ മാത്രമല്ല അവന്റെ കുടുംബവും അനുഭവിക്കും എന്നാണ് തിരുവചനം നമ്മെ പഠിപ്പിക്കുന്നത്. അതുകൊണ്ട് നാം നമ്മുടെ പ്രവർത്തികൾ അതീവ ശ്രദ്ധയോടും കരുതലോടുംകൂടി ചെയ്യേണ്ടിയിരിക്കുന്നു.

128-ാം സങ്കീർത്തനം നമ്മെ പഠിപ്പിക്കുന്നത് ഒരു ഭാഗ്യവാന്റെ അവസ്ഥയാണ്. യഹോവയെ ഭയപ്പെടുന്നവന്റെ വഴികളിൽ നടക്കുന്നവനാണ് ഭാഗ്യവാൻ. അവനുണ്ടാകുന്ന ദീർഘായുസ്സ്, സൗഭാഗ്യവതിയായ ഭാര്യ, അനുഗ്രഹീതരായ മക്കൾ, കൊച്ചുമക്കൾ, കൈകളുടെ അദ്ധ്വാനഫലം അനുഭവിക്കാനുള്ള അവസരം ഇതൊക്കെ ലഭിക്കുന്നതായി കാണാം. ഒരുത്തൻ ദൈവത്തെ ഭയപ്പെട്ട് അവന്റെ വഴികളിൽ നടന്നാൽ ഉണ്ടാകുന്ന ഭാഗ്യം അവനു മാത്രമല്ല, അവന്റെ കുടുംബത്തിനും കൂടിയുള്ളതാണെന്ന് കാണാൻ കഴിയും. ചുരുക്കത്തിൽ ഒരു സാമൂഹ്യജീവിയായ മനുഷ്യൻ ശ്രദ്ധിക്കേണ്ട ഒരു വസ്തുത, താൻ ചെയ്യുന്ന പ്രവർത്തികളുടെ ഫലം നന്മയായാലും തിന്മയായാലും അത് അവൻ മാത്രമല്ല അവന്റെ കുടുംബവും അനുഭവിക്കേണ്ടതാണ്. തൻ നിമിത്തം നാം ഓരോന്നും പ്രവർത്തിക്കുമ്പോഴും, അതിന്റെ ഫലം നമ്മുടെ തലമുറയെയും ബാധിക്കുന്നതാണ് എന്നുള്ള കരുതൽ ഉണ്ടായിരിക്കണം. നീതിമാന്റെ സന്തതി അനുഗ്രഹിക്കപ്പെടുന്നു.

യിൽ നിന്നും യാത്ര ചെയ്തു ഊർശ്ലേമിൽ എത്തി കഷ്ട ാനുഭവ ആഴ്ച ആ വിശുദ്ധ നഗരത്തിൽ ചെലവഴിച്ച് തിരിച്ചു പരുമലയിൽ എത്തിച്ചേർന്ന 18 ദിവസത്തെ യാത്രയിൽ കണ്ടതും കേട്ടതുമായ അനുഭവങ്ങളുടെ വിവരണമാണ് ഊർശ്ലേം യാത്രാ വിവരണത്തിൽ അടങ്ങിയിരിക്കുന്നത്. മല യാള ഭാഷയും സാഹിത്യവും ഇന്നത്തേതുപോലെ വികാസം പ്രാപിച്ചിട്ടില്ലാത്ത അക്കാലത്ത് പ്രചാരത്തിലിരുന്ന മിഷന റി ഗദ്യത്തിൽ ലളിതമായ ഗ്രാമ്യവ്യവഹാര ഭാഷയുടെ സൗരഭ്യം അദ്ദേഹത്തിന്റെ രചനയിലുടനീളം കാണാം. വ്യക്തി ബന്ധങ്ങളിൽ ഉറച്ചു വിശ്വസിച്ചിരുന്ന തിരുമേനി ബന്ധങ്ങൾ നിലനിർത്തുന്നതിനും പരിപോഷിപ്പിക്കുന്നതി നുമായി ധാരാളം കത്തുകൾ എഴുതിയിരുന്നു. കത്തുകൾ ആത്മാവിന്റെ സ്പന്ദനങ്ങളാണ്. സ്വന്തം കയ്പ്പടയിലെഴു തുന്ന കത്തിലെ അക്ഷരങ്ങളുടെ ഓരോ വളവിലും ചെരു വിലും കുടികൊള്ളുന്നത് എഴുത്തുകാരന്റെ മനോവ്യാപാര ങ്ങളാണ്. സാഹിത്യാരമത്തിന്റെ വേലിപ്പുറത്ത് നിൽക്കുന്ന കാട്ടുചെടിയായിട്ടാണ് സ്വകാര്യകത്തുകളെ സാഹിത്യ ലോകം കാണുന്നത്. എന്നാൽ തിരുമേനിയുടെ കത്തുകൾ ഒരുപടി മുന്നോട്ടു കടന്ന് പൂന്തോട്ടത്തിനുള്ളിൽത്തന്നെ സ്ഥാനം പിടിച്ചിരിക്കുകയാണ്. പരുമലത്തിരുമേനി എഴുതി യിട്ടുള്ള ഡയറിക്കുറുപ്പുകൾ ഇടവകപ്പളികളുടെ ചരിത്രമ ന്വേഷിക്കുന്നവർക്ക് എന്നും ഒരു മുതൽക്കൂട്ടാണ്.

ജാതിയുടെയും മതത്തിന്റെയും പേരു പറഞ്ഞ് മനുഷ്യർ പരസ്പരം അകന്നും അകറ്റിയും കഴിഞ്ഞിരുന്ന ഒരു കാല ഘട്ടത്തിൽ ജാതി ചിന്തയുടെ വേലിക്കെട്ടുകളെ തകർത്തു കൊണ്ട് തിരുമേനി പല കർമ്മ പദ്ധതികൾക്കും രൂപം നൽകി. താഴ്ന്ന ജാതിയിൽ നിന്നും സഭയിൽ ചേർന്നവർക്ക് പള്ളികൾ നിർമ്മിച്ചു നല്കി. ദളിതരുടെ ഉന്നമനം ലക്ഷ്യ മാക്കി പല പ്രവർത്തനങ്ങളും ആരംഭിച്ചു. ജനങ്ങളുടെ വിദ്യാഭ്യാസത്തിൽ കൂടി മാത്രമേ സാമൂഹ്യ അനാചാര ങ്ങൾക്ക് പരിഹാരമുണ്ടാവുകയുള്ളു എന്നു മനസ്സിലാക്കി അദ്ദേഹം നാട്ടിൽ ഇംഗ്ലീഷു വിദ്യാഭ്യാസത്തിനു പ്രചാരം നൽകുന്നതിനായി സ്കൂളുകൾ സ്ഥാപിച്ചു. മലങ്കര സഭയിൽ മിഷൻ പ്രവർത്തനത്തിനു തുടക്കമിട്ടതും തിരുമേനിയാണ്.

ഗ്രിഗോറിയോസ് എന്ന പദത്തിന്റെ അർത്ഥം 'ഉണർന്നി രിക്കുന്നവൻ' എന്നാണ്. ഉപമയിൽ പറഞ്ഞിരിക്കുന്ന ബുദ്ധി യുള്ള കന്യകമാരേപ്പോലെ തിരുമേനി തന്റെ ജീവിതകാലം ഉണർന്നും പ്രാർത്ഥിച്ചു പ്രവർത്തിച്ചും ജീവിച്ചു. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളിൽ മാത്രം അദ്ദേഹം തന്റെ ഭക്തിയെ ഒതുക്കി നിർത്തിയില്ല. സഹജീവികളുടെ കഷ്ടതകളും പ്രയാസങ്ങളും ഏറ്റെടുത്ത് അവർക്ക് ആശ്വാസം പകരുന്ന തിന് സദായത്നിച്ച തിരുമേനി അങ്ങനെ തന്റെ സാമൂഹ്യ പ്രതിബദ്ധത വെളിപ്പെടുത്തി. നന്മ നിറഞ്ഞവരുടെ ഒരു ലോകം സ്വപ്നം കണ്ടിരുന്ന തിരുമേനി കാലം ചെയ്തിട്ട് വർഷങ്ങൾ കഴിഞ്ഞു. അനേകായിരങ്ങൾ തീർത്ഥാടകരായിട്ട് പരുമലയിലേക്ക് ഇന്നും പ്രവഹിക്കുകയാണ്. കേരളത്തിൽ പദയാത്രയായി ഏറ്റവും കൂടുതൽ തീർത്ഥാനകരെത്തുന്ന പുണ്യകേന്ദ്രമായി പരുമല വികസിച്ചിരിക്കുന്നകയാണ്. തീർത്ഥാടനം ശരീരം കൊണ്ടുള്ള വെറുമൊരു വ്യായാമം മാത്രമല്ല പ്രത്യുത മനസ്സു കൊണ്ടുള്ള യാത്രകൂടിയാണെന്നു മനസ്സിലാക്കി ആ പരിശുദ്ധന്റെ കബറിങ്കലേക്കു ചെല്ലുന്ന വർക്ക് അനുഗ്രഹം ലഭിക്കും എന്നതിനു സംശയമില്ല. ❑

# ദിവ്യബോധനം പഠിതാവിന് എത്യോപ്യൻ ഓർത്തഡോക്സ് സഭാതലവന്റെ സമ്മാനം



**എത്യോപ്യൻ ഓർത്തഡോക്സ് സഭാതലവൻ പ. ആബുനാ പൗലോസ് I 29-12-08 മുതൽ 31-12-08 വരെ കേരളത്തിൽ ശ്ലൈഹിക സന്ദർശനം നടത്തിയ അവസരത്തിൽ സംസ്ഥാന സർക്കാരിന്റെ അതിഥി എന്ന നിലയിൽ അദ്ദേഹത്തിന്റെ PSO (Personal security Officer) ഡ്യൂട്ടിക്ക് നിയോഗിച്ചത് കൂരോപ്പട സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി ഇട വകാംഗവും ദിവ്യബോധനം POCE പഠിതാവുമായ കോട്ടയം എ. ആർ ക്യാമ്പ്. ഹെഡ് കോൺസ്റ്റബിളുമായ എ. എസ്. ഏബ്രഹാമിനെയാണ് വന്ദ്യ പിതാവ് തന്റെ ശ്ലൈഹിക സന്ദർശനം കഴിഞ്ഞ് മടങ്ങി പോകുന്നതിന് മുമ്പ് പഴയ സെമിനാരിയിൽ വച്ചു നടന്ന ചടങ്ങിൽ അദ്ദേഹത്തിന്റെ കൈയൊപ്പ് രേഖപ്പെടുത്തിയ വി. വേദപുസ്തകം സമ്മാനമായി നൽകി. ഏബ്രഹാമിന്റെ ആവശ്യാനുസരണം പുതുവത്സര ദിനത്തിൽ വി. കുർബ്ബാനാനന്തരം ആശംസിക്കുവാൻ ഒരു പുതു വത്സര സന്ദേശവും പള്ളിയുടെ Letter head-ൽ നൽകുകയുണ്ടായി.**

# സ്നേഹത്തിന്റെ ദൈവശാസ്ത്രം

ഡി. മേരിക്കുട്ടി GOCE

ദൈവത്തെക്കുറിച്ച് വി. യോഹന്നാൻ ശ്ലീഹാ നൽകുന്ന വിവരങ്ങൾ ശ്രദ്ധേയമാണ്.

1. ദൈവം ആത്മാവാകുന്നു. 2. ദൈവം പ്രകാശമാകുന്നു. 3. ദൈവം സ്നേഹമാകുന്നു. അപ്പന് മക്കളോടെന്നപ്പോലെയാണ് ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം. സ്നേഹം നിറഞ്ഞ വാത്സല്യ പിതാവിന്റെ വാത്സല്യ മക്കളായി നാം തീരേണ്ടതാണ്.

"തന്റെ ഏക ജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യ ജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." (വി. യോഹ. 3:16) ദൈവ സ്നേഹത്തിന്റെ പാരമ്യത പുത്രൻ ക്രൂശിൽ മരിച്ചതിൽ പ്രകടമാണെന്നും ആ പുത്രനിലുള്ള വിശ്വാസം രക്ഷയിലേക്കും പുത്രനെ നിരസിക്കുന്നത് ശിക്ഷാവിധിയിലേയ്ക്കും നയിക്കുന്നു എന്ന വാസ്തവം നാം മനസ്സിലാക്കേണ്ടതാണ്.

പുത്രന്റെ പ്രേഷിതത്വത്തിനും മരണത്തിലും പ്രകടമാകുന്നത് ദൈവ സ്നേഹമാണ്. അളവില്ലാത്ത ആ സ്നേഹം ലോകം മുഴുവൻ വ്യാപരിപ്പിക്കുന്നു. ഇതാണ് 'ലോകത്തെ സ്നേഹിച്ചു'എന്നതിനു അർത്ഥം കാണുന്നത്. 'എന്നാൽ ലോകം' എന്നതിന് മറ്റൊര് അർത്ഥം കൂടിയുണ്ട്. ദൈവത്തിൽ നിന്നും അന്യമായി ആത്മീയ മൂല്യങ്ങളോടെ തിർത്തു നിൽക്കുന്ന ഒരു വ്യവസ്ഥിതിയെ അത് കുറിക്കുന്നു.

ദൈവസ്നേഹം കേവലം ഒരു ആശയമായി സ്ഥിതി ചെയ്യുകയായിരുന്നില്ല. പുത്രനെ നൽകിയ പ്രവൃത്തിയിലൂടെ അത് വെളിപ്പെടുത്തുകയായിരുന്നു പുത്രന്റെ മരണം. ദൈവ സ്നേഹത്തിന്റെ ആഴവും വ്യാപ്തിയും നമ്മുക്ക് വെളിപ്പെടുത്തിത്തരുന്നു. നാം പാപികളായിരിക്കെ ക്രിസ്തു നമ്മുക്ക് വേണ്ടി മരിച്ചു. ഇങ്ങനെ ദൈവം നമ്മോടുള്ള സ്നേഹം പ്രകടമാക്കിയിരിക്കുന്നു. (റോമർ.5:8) വെള്ളിപ്പെട്ട സ്നേഹത്തോട് മനുഷ്യന്റെ പ്രതികരണത്തെ ആശ്രയിച്ചായിരിക്കും രക്ഷ സ്വായത്വമാക്കുന്നത്.യേശുക്രിസ്തുവിന്റെ മഹാ പുരോഹിത പ്രാർത്ഥനയിൽ (വി. യോഹ.17) പ്രധാന വിഷയം ഐക്യമാണ്. ശിഷ്യന്മാർ തമ്മിൽ ഉണ്ടാകേണ്ട ഐക്യം പിതാവും പുത്രനും തമ്മിലുള്ള ഐക്യത്തിന്റെ മാതൃകയാണ് അതിനുള്ളത്. പിതാവും പുത്രനും തമ്മിലുള്ള സ്നേഹമാണ് അതിന്റെ ഉറവിടവും പ്രചോദനവും സ്നേഹമെന്ന ആശയം ഈ പ്രാർത്ഥനയുടെ സ്ഥായീഭാവമാണ്. പുത്രൻതമ്പുരാന്റെ ക്രൂശു മരണം തന്റെ മഹത്വീകരണത്തിന് മുഖാന്തരമാണ്. ക്രൂശിന്മേൽ കാണുന്നത്. ദൈവ ദൈവ സ്നേഹത്തിന്റെ പൂർണ്ണമായ വെളിപ്പാടും ദൈവ മഹത്വത്തിന്റെ അനാവരണവുമാണ്.

ദൈവത്തിന്റെ യഥാർത്ഥ സ്വഭാവം സ്നേഹമാണ്. ആ സ്നേഹം കാൽവറിയിലെ ആത്മ ത്യാഗത്താൽ പ്രകടിതമായി. അതിന് ശേഷവും ആദി മുതൽ തനിക്കുണ്ടായിരിക്കേണ്ടായിരുന്ന മഹത്വത്തിലേയ്ക്ക് തന്നെ നയിക്കണമെ എന്ന് മഹാ പുരോഹിത പ്രാർത്ഥനയിൽ പ്രാർത്ഥിക്കുന്നു.

ക്രുശിൽ കിടന്ന് താഴേയ്ക്ക് നോക്കുന്ന കർത്താവ് കാണുന്നത് തന്റെ ക്രൂശിന്റെ ചുവട്ടിലിരുന്ന കരയുന്ന മാതാവിനെയും തന്നെ ശ്രദ്ധിച്ചു നിൽക്കുന്ന ഭക്ത സമൂഹത്തെയുമാണ്. വേദനയുടെ നടുവിലും തന്റെ മാതാവിനെക്കുറിച്ചുള്ള ചിന്ത കർത്താവിനുണ്ടായി. വാത്സല്യ ശിഷ്യനായ യോഹന്നാനെ തന്റെ മാതാവിന്റെ ചുമതല ഏൽപ്പിച്ചു. മാതാവിനെ സഭയുടെ പ്രതീകമായി കാണാം വാത്സല്യ ശിഷ്യൻ കർത്താവിനെ പിൻപ്പറ്റുന്ന വിശ്വാസികളുടെ പ്രതിനിധിയും. സഭയെ സ്നേഹിച്ച് അതിനെ സംരക്ഷിക്കാനുള്ള ചുമതല ക്രിസ്തുവിന്റെ വാത്സല്യ ശിഷ്യരായ സഭാമക്കൾക്കുള്ളതാണ്.

'സ്നേഹം ഭയത്തെ പുറത്താക്കുന്നു (1. യോഹ: 4:18). ആരെയും ഒന്നിനെയും ഭയപ്പെടാതെ അതിരാവിലെ ഇരുട്ടുള്ളപ്പോൾ തന്നെ കല്ലറയിൽ എത്തുവാൻ മറിയയെ പ്രേരിപ്പിച്ചത് ഉള്ളിൽ തിങ്ങിവിങ്ങുന്ന സ്നേഹമായിരുന്നു. താൻ ഉത്ഥിതനായ വിവരം ശിഷ്യന്മാരെ അറിയിക്കാൻ കർത്താവ് മറിയാമിനെ ഏല്പിക്കുന്നു. ഇനി തന്നെ സ്നേഹിക്കുന്നവർ തുടരേണ്ട ബന്ധം സ്വർഗ്ഗീയ തലത്തിലുള്ളതാണ്. അതിനായ് അവിടുന്ന് പിതൃസന്നിധിയിലേയ്ക്ക് പോകേണ്ടിയിരിക്കുന്നു എന്ന് അറിയിച്ചു.

ദൈവത്തിന്റെ ജീവൻ അഥവാ ജീവനെക്കുറിച്ചാണ് നിത്യജീവൻ എന്നു പറയുന്നത്. യഥാർത്ഥത്തിൽ ജീവനുള്ളവൻ സ്നേഹമുള്ളവനാകുന്നു. ദൈവത്തിലാണ് സ്നേഹത്തിന്റെ പൂർണ്ണത കാണുന്നത്. നാം മരണംവിട്ട് ജീവനിൽ കടന്നിരിക്കുന്നു എന്ന് സഹോദരനെ സ്നേഹിക്കുന്നതിനാൽ നമ്മുക്കറിയാം. സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു.(യോഹ.3:14) ഇവിടെ മരണം എന്നുദ്ദേശിക്കുന്നത് ആത്മീയ മരണമാണ്. ആദിമ സഭ പരിശുദ്ധാത്മാവിലൂടെ സ്നേഹ നിറവുള്ളവരായിരുന്നു. അതുകൊണ്ട് അവരുടെ പ്രത്യേക അനുഭവമായിരുന്നു കൂട്ടായ്മ. (അ. പ്ര. 2:44 – 47, 4:32 – 35). ദൈവത്തോടുള്ള സ്നേഹത്താൽ നിറഞ്ഞതിന്റെ ഫലമായി അവർ കുട്ടായ്മയിൽ വന്നു ചേർന്നു.

ക്രിസ്തുമതത്തിന്റെ സത്ത സ്നേഹത്തിൽ അധിഷ്ഠിതമായ സന്തോഷമാണ്. എന്റെ സന്തോഷം നിങ്ങളിൽ ഇരിയ്ക്കുവാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും ഞാൻ ഇത് നിങ്ങളോട് സംസാരിച്ചിരിക്കുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ

സ്നേഹിക്കണമെന്നാകുന്ന എന്റെ കല്പന. (യോഹ. 15:11, 12) യഥാർത്ഥ സ്നേഹമുള്ളവൻ മറ്റുള്ളവരെ യഥാർത്ഥ സന്തോഷത്തിലേയ്ക്ക് കൊണ്ടു വരുന്നു. നാം ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുകയും സഹോദരനെ പക യ്ക്കുകയും ചെയ്യുന്നു. (യോ: 4.20) കാണപ്പെടുന്ന സഹോ ദരനെ സ്നേഹിക്കാത്തവർക്ക് കാണപ്പെടാത്ത ദൈവത്തെ സ്നേഹിപ്പാൻ എങ്ങനെ കഴിയും?

സ്നേഹത്തിന്റെ അപ്പോസ്തേലനായ വി. യോഹന്നാൻ തന്റെ ലേഖനങ്ങളിൽ പ്രിയമുള്ളവരേ, കുഞ്ഞുങ്ങളേ (1. യോഹ. 2:1-17) എന്നീ സംബോധനകൾ പല പ്രാവശ്യം ഉപയോഗിച്ചു കാണുന്നുണ്ട്. അദ്ദേഹത്തിന്റെ ഉപദേശം പല പ്പോഴും 'മക്കളെ നിങ്ങൾ പരസ്പരം സ്നേഹിക്കണ'മെന്ന ഒറ്റ വാചകമായിരുന്നുവത്രേ. നേരത്തേ ഇടിമക്കൾ എന്ന പേരിന് അർഹരാത്തക്കവണ്ണം കോപിഷ്ഠരും തീഷ്ണ ബുദ്ധിക്കാരുമായിരുന്നു ഇദ്ദേഹവും സഹോദരനായ യാക്കോബും കർത്താവ് യോഹന്നാനെ രൂപാന്തരപ്പെടുത്തി പരിശുദ്ധാത്മാവിൽ നിറച്ചതുകൊണ്ട് അദ്ദേഹത്തിന് 'കുഞ്ഞുമക്കളേ' എന്ന വാത്സല്യം നിറഞ്ഞ വിളി സാധ്യ മായി.

ദൈവസ്നേഹം ദർശിക്കുന്തോറും നമ്മുക്ക് പാപം ചെയ്യാതിരിക്കാനുള്ള പ്രേരണയുണ്ടാകും. നാം പാപം ചെയ്യുമ്പോൾ നമ്മെ സ്നേഹിക്കുന്ന കർത്താവിനെ വേദനി പ്പിക്കുകയാണ് ചെയ്യുന്നത്. ദൈവത്തെ അറിയുകയെന്നത് കേവലം ബുദ്ധിപരമായ അറിവല്ല. തിന്മകളിൽ നിന്നൊഴിഞ്ഞ്, ദൈവത്തിൽ വിശ്വസിച്ച്, ദൈവത്തെ സ്നേ ഹിച്ച്, ദൈവത്തെ മഹത്വപ്പെടുത്തുകയാണ്. നന്ദിയോടും, ഉത്സാഹത്തോടും പ്രതിഫലേഛ കൂടാതെയും ദൈവത്തെ സ്നേഹിക്കുകയാണ് ദൈവത്തെ അറിയാനുള്ള മാർഗ്ഗം.

'പ്രിയപ്പെട്ടവരേ' എന്നത് വാത്സല്യം നിറഞ്ഞ ഒരു സംബോധനയാണ്. സ്നേഹത്തിന്റെ കല്പന നൽകുന്നതും സ്നേഹത്തിന്റെ ആത്മാവിലാണ്. യോഹന്നാനിൽ സ്നേഹ സ്വഭാവം രൂഢമൂലമായിരുന്നു. സ്നേഹത്തിൽ കൂടെ വേണം ഉപദേശം നൽകേണ്ടതെന്ന് ഇതിൽ നിന്ന് മനസ്സി ലാക്കുന്നു.'സ്നേഹത്തിൽ സംസാരിക്ക'ണമെന്ന് പൗലോസ് ശ്ലീഹായും ഓർമ്മിപ്പിക്കുന്നു.(എഫേ.4:15)ഇത് പ്രാസംഗി കനും, അദ്ധ്യാപകരും, മാതാപിതാക്കളും വളരെയധികം ശ്രദ്ധിക്കേണ്ട കാര്യമാണ്.

സ്നേഹിക്കണമെന്ന കല്പന പഴയ നിയമ കാലം മുത ലുണ്ട്. എന്നാൽ കർത്താവ് ആ കല്പനയ്ക്ക് പുതുമ നൽകി യിരിക്കുന്നു. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹി ക്കണം (ലേവ്യാ. 19:15) നിങ്ങളോടുടെ പാർക്കുന്ന പരദേശി നിങ്ങൾക്ക് സ്വദേശിയെപ്പോലെയിരിക്കണം (ലേവ്യാ 19:34, ആവർത്തനം.15:7-10). ശത്രുവിന് വിശക്കുന്നുവെങ്കിൽ അവന് തിന്മാൻ കൊടുക്ക. ദാഹിക്കുന്നുവെങ്കിൽ അവന് കുടിപ്പാൻ കൊടുക്ക (സദൃ. 25:21).

ഇനി പുതിയ കല്പന എന്തെന്ന് നോക്കാം. തന്റെ ജീവി തം മുഴുവനും തന്റെ ജീവനും സ്നേഹത്തിൽകൂടി സമർ പ്പിച്ച കർത്താവ് താൻ സ്നേഹിച്ചതുപോലെ നാമും പര സ്പരം സ്നേഹിക്കണമെന്ന് കല്പിച്ചിരിക്കുന്നു. ഇത് ഒരു പുതിയ കല്പനയാണ്. ഇതിന് പ്രത്യക പുതുമയും പ്രത്യേക അർത്ഥവുമുണ്ട്.

കർത്താവിൽ ഉണ്ടായിരുന്ന സ്നേഹത്തിന്റെ ആഴം പരിശോധിക്കാം. മനുഷ്യ പുത്രൻ ശുശ്രുഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനും അനേകർക്ക് വേണ്ടി തന്റെ ജീവനെ മറു വിലയായ് കൊടുപ്പാനുമത്രേ വന്നത്.(മർക്കോ 10:45) ക്രിസ്തുവോ നാം പാപികളായിരിക്കുമ്പോൾ തന്നെ നമുക്കു വേണ്ടി മരിക്കുകയാൽ ദൈവം തനിക്ക് നമ്മോടുള്ള സ്നേ ഹത്തെ പ്രദർശിപ്പിച്ചിരിക്കുന്നു (റോമർ 5:8) തന്നെ ക്രൂശി ച്ചവർക്കുവേണ്ടി കർത്താവ് പ്രാർത്ഥിച്ചു. പിതാവേ ഇവർ ചെയ്യുന്നത് ഇന്നതെന്നറിയായ്കയാൽ ഇവരോട് ക്ഷമിക്കേ ണമേ (ലൂക്കോ. 23:34) ഈ സ്നേഹമാണ് നമ്മിലും ഉണ്ടാ കേണ്ടത്. താൻ നമ്മെ സ്നേഹിച്ചതുപോലെ നമ്മിൽ ഉണ്ടാ കേണ്ടത്. താൻ നമ്മെ സ്നേഹിച്ചതുപോലെ നാമും തമ്മിൽ തമ്മിൽ സ്നേഹിക്കേണമെന്ന് കർത്താവ് കല്പിച്ചിരിക്കു ന്നു (യോഹ. 13:34,15:12)

യഥാർത്ഥമായി ദൈവം നമ്മെ സ്നേഹിച്ചതിനാൽ നമു ക്ക് തന്നെ സ്നേഹിക്കാതിരിപ്പാൻ സാധ്യമല്ല. ഈ സ്നേഹ ത്തിൽ കർത്താവിനോടുള്ള വ്യക്തിപരമായ കടപ്പാടും അട ങ്ങിയിരിക്കുന്നതിനാൽ, ഈ കല്പന ആ നിലയിൽ പുതിയ താണ്. അവൻ നമ്മുക്ക് വേണ്ടി തന്റെ പ്രാണനെ വച്ചു കൊടുത്തതിനാൽ നാം സ്നേഹമെന്തെന്നറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്ക് വേണ്ടി പ്രാണനെ വച്ച് കൊടു ക്കേണ്ടതാകുന്നു (1 യോഹ. 3:16). പ്രിയമുള്ളവരേ! ദൈവം ഇങ്ങനെ നമ്മെ സ്നേഹിച്ചുവെങ്കിൽ നാമും അന്യോന്യം സ്നേഹിക്കേണ്ടതാകുന്നു (1 യോഹ. 4:11) എന്ന് യോഹ ന്നാൻ ശ്ലീഹാ പറയുന്നു.

ദൈവം സൃഷ്ടിച്ച ലോകത്തെ അവൻ സ്നേഹിക്കുന്നു. സകലവും അവൻ മുഖാന്തിരം ഉളവായി (യോഹ. 1:9). ലോകം പാപത്തിൽ വീണു എങ്കിലും ദൈവം ലോകത്തെ സ്നേഹിച്ചതിനാലാണ് സ്വപുത്രനെ ലോകം രക്ഷിപ്പാൻ വേണ്ടി അയച്ചത്.പാപത്തെ വെറുക്കുകയും പാപിയെ സ്നേ ഹിക്കുകയും ചെയ്യുന്ന ദൈവമാണ് നമുക്കുള്ളത്. ഏവനും നന്മയുണ്ടാകണമെന്ന സ്നേഹമനോഭാവമാണ് യഥാർത്ഥ നീതി.നീതി പ്രവർത്തിക്കാത്തവൻ ദൈവത്തിൽ നിന്നുള്ള വനല്ല. നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയ ത്തോടും പൂർണ്ണാത്മാവോടും പൂർണ്ണ മനസ്സോടും സ്നേഹി ക്കണം. ഇതാകുന്നു വലിയതും ഒന്നാമത്തതുമായ കല്പന (മത്തായി 22:37). ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എന്റെ കല്പന (യോഹ. 15:12) എന്ന് കർത്താവ് അരുളി ചെയ്തിരിക്കുന്നു. ഈ കല്പന വേണ്ടും വണ്ണം പാലിക്കുന്ന ആരുമില്ല എന്നത് ഒരു ദുഃഖസത്യമാണ്.

സ്നേഹിക്കാത്തവൻ മരണത്തിൽ വസിക്കുന്നു. മരിച്ച വന് സ്വയം അപകടങ്ങളിൽ നിന്ന് രക്ഷപ്പെടുവാൻ സാധ്യ മല്ലല്ലോ. ദൈവത്തിന്റെ സ്നേഹം നമ്മെ സ്നേഹത്തി ലേയ്ക്ക് വഴി നടത്തുമെന്ന് യോഹന്നാൻ ശ്ലീഹാ പറയുന്നു.

പ്രതിഫലേച്ഛയില്ലാത്ത യഥാർത്ഥ സ്നേഹം നമ്മിൽ വളർത്തിയെടുക്കാൻ ശ്രമിക്കണം അനിതുവേണ്ടി

1. സ്നേഹം കൊണ്ട് നമ്മെ നിറയ്ക്കുന്ന പരിശുദ്ധാത്മാവിനായി (റോമാ.5:5) നാം പ്രാർത്ഥിക്കണം.

2. ദൈവത്തിന്റെ പൊതുവായ സ്നേഹത്തെക്കുറിച്ചും വ്യക്തിപരമായി നാം ഓരോരുത്തർക്കും നൽകുന്ന സ്നേഹത്തെക്കുറിച്ചും ബോധവാൻമാരാകണം.

3. സ്നേഹപ്രവർത്തികളിൽ വ്യാപൃതരാകണം.

പ്രവൃത്തികളിൽ കൂടിയാണ് സ്നേഹം വളരുന്നത്. നമുക്ക് മറ്റുള്ളവരോടുള്ള എല്ലാ പ്രവൃത്തികളും ചിന്തകളും സ്നേഹം നിറഞ്ഞതായിരിക്കണം. നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്യുവിൻ (1 കോരി. 16:41) എന്ന് പൗലോസ് ശ്ലീഹാ പറയുന്നു.

കർത്താവിന്റെ സ്നേഹത്തോട് നമുക്കുണ്ടാകേണ്ട പ്രതികരണം നിസ്വാർത്ഥ സ്നേഹമാണ്. ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു. എല്ലാ വർക്കുവേണ്ടി ഒരു വൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചും എന്നു ജീവിക്കുന്നവർ ഇതി തങ്ങൾക്കായിട്ടല്ല, തങ്ങൾക്കുവേണ്ടി മരിച്ചുയർത്തവാനായിട്ടു തന്നെ ജീവിക്കേണ്ടതിന് അവൻ എല്ലാവർക്കും വേണ്ടി മരിച്ചു വെന്ന് ഞങ്ങൾ നിർണ്ണയിച്ചിരിക്കുന്നു. (2.കോരി. 5:14-15) എന്നും എന്നെ സ്നേഹിച്ച് എനിക്ക് വേണ്ടി തന്നത്താൻ ഏല്പിച്ചുകൊടുത്ത ദൈവ പുത്രങ്കലുള്ള വിശ്വാസത്താലത്രെ ഞാൻ ജീവിക്കുന്നത്.(ഗലാ. 2:20) എന്നു പൗലോസ് ശ്ലീഹാ പറയുന്നു.

ദൈവത്തോടുള്ള ഈ സ്നേഹം നാം പ്രകാശിപ്പിക്കേണ്ടതും വളർത്തേണ്ടതും സഹോദര സ്നേഹത്തിലൂടെയാണ് .ദൈവം സ്നേഹിച്ച സ്നേഹത്തിനു പകരമായി തന്നെ സ്നേഹിക്കുമ്പോൾ തന്റെ മക്കളെയും സ്നേഹിക്കാതിരിക്കാനാവില്ല. ദൈവം നമ്മുക്ക് വേണ്ടി ജീവൻ വച്ചു തന്നു എങ്കിൽ നാമും ദൈവത്തിനും ദൈവ മക്കൾക്കും വേണ്ടി ജീവൻ കൊടുക്കേണ്ടതാണ്. ധനവാൻ മുട്ടുള്ള സഹോദരന് മുട്ടു നീക്കുന്ന ത്യാഗം കാണിക്കുന്നില്ലെങ്കിൽ ദൈവ സ്നേഹം അവനിൽ ഉണ്ടെന്ന് വിചാരിക്കാനാവില്ല.

നീ എന്നെ സ്നേഹിക്കുന്നുവോ എന്ന് മൂന്നു പ്രാവശ്യം ചോദിച്ചിട്ട് തന്റെ കുഞ്ഞാടുകളെയും മുട്ടാടുകളെയും പെണ്ണാടുകളെയും മേയ്ക്കാൻ പത്രോസിനോടരുളി ചെയ്ത കർത്താവും (യോഹ. 20:15-17) ദൈവത്തോടുള്ള സ്നേഹത്തോട് സഹോദര സ്നേഹം അഭേദ്യമായി ബന്ധിക്കപ്പെട്ടിരിക്കുന്നതായി പറയുന്നു. സ്നേഹത്തിനും അനുസരണത്തിലും കൂടിയാണ് വിശ്വാസി ദൈവത്തോടുള്ള ഉറ്റ ബന്ധത്തിൽ വരുന്നത്. ദൈവത്തെ സ്നേഹിക്കുന്നവക്ക് ദൈവം എല്ലാം നന്മക്കായി ചെയ്യുന്നു. സ്നേഹത്തിന്റെ ഉറവിടം ദൈവമാണ്. സ്നേഹിക്കുന്നവൻ ദൈവത്തിൽ നിന്നു ജനിച്ചവനും ദൈവത്തെ അറിയുന്നവനും ആകുന്നു (1 യോഹ. 4:7, 8). അദൃശനായ ദൈവത്തെ അറിയാനുള്ള വഴി അന്യോന്യം സ്നേഹിക്കുന്നവർക്കായാണ് (1 യോഹ. 4:12) ദൈവസ്നേഹം കൊടുക്കുന്ന സ്നേഹമാണ്. അവൻ നമ്മെ സ്നേഹിച്ചു തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തമായി അയച്ചു തന്ന സാക്ഷാൽ സ്നേഹമാകുന്നു (1. യോഹ. 4:10). അർഹതയില്ലാത്ത പാപികളോട് ദൈവം കാണിച്ച സ്നേഹമാണിത്.

പിതാവിന്റെ മനുഷ്യരോടുള്ള സ്നേഹമാണ് മനുഷ്യർ തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതിന് പ്രേരകമാകേണ്ടത്. (1 യോഹ 4:11) ക്രിസ്തുവിന്റെ സ്വയ ത്യാഗസ്നേഹം നമ്മെ പരസ്പര സ്നേഹത്തിലേയ്ക്ക് നയിക്കുമെന്ന യോഹന്നാൻ ശ്ലീഹാ പറയുന്നു. നാം പരസ്പരം സ്നേഹിക്കുമ്പോൾ ദൈവസ്നേഹം നമ്മുക്ക് ലഭിക്കുമെന്നുറപ്പുണ്ടാകും. ദൈവസ്നേഹത്തിന്റെ ആഴം നാം അറിയുംതോറും ദൈവത്തെക്കുറിച്ചുള്ള ഭയത്തിന് അടിസ്ഥാനമില്ലാതാകും. മറ്റുള്ളവരെ ആഴമായി സ്നേഹിക്കുമ്പോൾ മനുഷ്യരെയും ഭയപ്പെടേണ്ട ആവശ്യമില്ലാതായിത്തീരുന്നു.

ദൈവം സ്നേഹമാകുന്നു. ദൈവത്തിന്റെ കർമ്മ സ്ഥിതിക്കാണിവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നത്. സത്വപരമായ ഒരാശയമല്ല പ്രായോഗിക തലത്തിലെ ഒരാശയമാണിത്. ദൈവം വെളിച്ചമാകുന്നു (1 യോഹ. 1:5) എന്നു പറഞ്ഞ യോഹന്നാൻ ദൈവം സ്നേഹമാണെന്ന് വെളിപ്പെടുത്തുന്നു. ദൈവം ആത്മാണെന്ന് സുവിശേഷത്തിലും പറയുന്നു (യോഹ. 4:24). ദൈവത്തിന്റെ സർവ്വശക്തിയും സ്നേഹത്തിന് കീഴ്പ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ സകല പ്രവർത്തനങ്ങളും സ്നേഹത്തിൽ നിന്നുളവാകുന്നതും സ്നേഹത്തിൽ കൂടി വ്യാപരിക്കുന്നതും സ്നേഹത്തിലേയ്ക്ക് നയിക്കുന്നതുമാണ്. മനുഷ്യ സൃഷ്ടി സ്വാതന്ത്ര്യ ദാനം, പരിപാലനം, രക്ഷ, പരലോക വാഗ്ദാനം ഇവയെല്ലാം സ്നേഹത്തിന്റെ പ്രദർശനങ്ങളാണ്.

മനുഷ്യനെ സ്വന്തം സാദൃശ്യത്തിൽ സൃഷ്ടിച്ചത് തനിക്ക് സ്നേഹിക്കുന്നതിനും തന്നെ തന്നെ നൽകുന്നതിനും മനുഷ്യനെ നിത്യ ജീവനിൽ പങ്കാളിയാക്കുവാനുമാണ്. മനുഷ്യനെ ദൈവത്തിന്റെ നന്മയ്ക്ക് അവകാശിയാക്കുവാൻ സൃഷ്ടിച്ച് മനുഷ്യന് സ്വാതന്ത്ര്യം നൽകിയത് മനുഷ്യൻ യഥാർത്ഥ സ്നേഹം മനസ്സിലാക്കി സ്വമേധയാ സ്നേഹത്തിൽ നിറയുന്നതിനാണ്. സ്വാതന്ത്ര്യ ബുദ്ധിയില്ലെങ്കിൽ യഥാർത്ഥ സ്നേഹം മനസ്സിലാക്കാൻ സാധ്യമല്ലല്ലോ. അങ്ങനെ സ്നേഹത്തിൽ നിറഞ്ഞു സ്വർഗ്ഗീയ അനുഭവത്തിലേയ്ക്ക് വരുന്നതിനായി ദൈവം മനുഷ്യനെ സ്വാതന്ത്ര്യ ബുദ്ധിയോടെ സൃഷ്ടിച്ചു. സ്വർഗ്ഗം ദൈവത്തിന്റേത് മാത്രമായിരിപ്പാൻ സ്നേഹവാനായ ദൈവം ഇഷ്ടപ്പെടുകയില്ലല്ലോ.

ദൈവം നമ്മെ സ്നേഹിക്കുന്നതിനാൽ നാം നിത്യ രക്ഷയിൽ ദൈവത്തോടുകൂടെ ആയിരിക്കണമെന്ന് തന്റെ പരിപൂർണ്ണതയിൽ നാമെല്ലവരും എത്തിച്ചേരണമെന്നും ദൈവം ആഗ്രഹിക്കുന്നു.

ദൈവത്തെ അറിയുന്നതിനും താനുമായുള്ള ബന്ധം പുലർത്തുന്നതിനും ദൈവ സ്നേഹമല്ലാതെ മറ്റൊരു മാർഗ്ഗവുമില്ല ദൈവത്തെ അറിയുന്തോറും കൂടുതലായി സ്നേഹിക്കും. "എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം

പ്രമാണിക്കും. (യോഹന്നാൻ 14:23) സ്നേഹത്തിൽ അനുസരിക്കുന്നവന് അനുസരണം ഒരു ഭാരമല്ല മറിച്ച് സന്തോഷമായിരിക്കും സ്നേഹത്തോടെ ചെയ്യുന്ന വേല മൂലം ക്ഷീണമുണ്ടാകില്ല. മാത്രമല്ല, അത് ഭക്ഷണം പോലെ കൂടുതൽ ശക്തിയും സന്തോഷവും നൽകും.

സ്നേഹത്തെപ്പറ്റി മനോഹരമായ ഒരു കാവ്യ രചനയാണ് പൗലോസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. മൂല ഭാഷയിൽ സ്നേഹമെന്ന പദത്തിന് *അഗപ്പെ* എന്ന വാക്കാണുള്ളത്. സ്വയം ശൂന്യമാക്കുന്ന സ്വയം ത്യജിക്കുന്ന ദൈവീക സ്നേഹമാണത് ഇത് നമ്മുടെ ഹൃദയങ്ങളിൽ കോരിച്ചൊരിയുന്നത് പരിശുദ്ധാത്മാവാണ്. ഈ സ്നേഹമില്ലെങ്കിൽ പൗലോസ് ശ്ലീഹാ പറയുന്നതുപോലെ മനുഷ്യരുടെയും മാലാഖമാരുടെയും ഭാഷകളിൽ സംസാരിച്ചാലും വലിയ പ്രവചന നൽവരവും ദർശന നൽവരവും ഉണ്ടായാലും അത്ഭുതങ്ങൾ പ്രവർത്തിപ്പാൻ കഴിവ് ഉള്ള ഉറച്ച വിശ്വാസം ഉണ്ടായിരുന്നാൽ പോലും എത്ര തന്നെ ത്യാഗം ചെയ്താലും അനേകം മണിക്കൂറുകൾ പ്രാർത്ഥനയിൽ കഴിച്ചാലും പ്രയോജനമില്ല. (1കോരി.13:1–3) സ്വന്തം ഇഷ്ടം നോക്കണമെന്ന് നിർബന്ധിക്കാത്തതാണ് യഥാർത്ഥ സ്നേഹം. സ്നേഹത്തിന് അഹങ്കാരമില്ല. അത് മറ്റുള്ളവരെ പുച്ഛിച്ച് പുറന്തള്ളുന്നില്ല.

പ്രവചന നൽവരം നീങ്ങിപ്പോകും. മറ്റ് ഭാഷകളും അറിവും നീങ്ങിപോകും (1കോരി.13:8–9) സ്നേഹം മാത്രമേ നിലനിൽക്കുന്നതായുള്ളു യഥാർത്ഥ സ്നേഹം ക്രിസ്തു നമ്മോടു കാണിച്ചതുപോലെയുള്ള തുറന്ന സ്നേഹം ഇല്ലാത്തിടത്ത് പരിശുദ്ധാത്മാവിന്റെ അടിസ്ഥാനപരമായ അഭിഷേകം പാപം മൂലം മറഞ്ഞിരിക്കുന്നു എന്നാണ് ഗ്രീഗോറിയോസ് തിരുമേനിയുടെ അഭിപ്രായം. പരിശുദ്ധാത്മാവ് മനുഷ്യസ്നേഹിയും നന്മകൾ പ്രവർത്തിക്കുന്നവനും ആകയാൽ അങ്ങനെയുള്ള പ്രവൃത്തികളും മനുഷ്യരോടുള്ള സ്നേഹവും ഇല്ലാത്ത ഏതു പ്രസ്ഥാനവും പരിശുദ്ധാത്മാവിന്റേതല്ലെന്ന് വ്യക്തമാണ്. ദൈവീക നൽവരങ്ങൾ വാഞ്ചിക്കുന്നവക്കുണ്ടായിരിക്കേണ്ട പ്രഥമവും പ്രധാനവുമായ ഗുണം ‘സ്നേഹം’ ആണ്.

സ്നേഹം ശാശ്വതമാണ്. അത് പക്വതയുടെ ലക്ഷണവുമാണ് മനോഹരമായ ഈ സ്നേഹ ഗീതം അവസാനിക്കുന്നത്. വിശ്വാസം, പ്രത്യാശ, സ്നേഹം എന്നീ ഗുണങ്ങളെപ്പറ്റി പറഞ്ഞുകൊണ്ടാണ്. ഇതിൽ ശ്രേഷ്ഠമായതാണ് സ്നേഹം. വിശ്വാസം പ്രത്യാശയും മാനുഷിക ഗുണങ്ങളാണ്. സ്നേഹം ദൈവികവും.

❑

“നമ്മുടെ സഭയിൽ സംഭവിച്ചിട്ടുള്ള വൻകാര്യങ്ങളെല്ലാം തന്നെ നമ്മുടെ ബുദ്ധിശക്തി കൊണ്ടോ ഭരണവൈഭവം കൊണ്ടോ ആണെന്നു നമുക്ക് അവകാശപ്പെടാൻ നിവൃത്തിയില്ല. നമ്മുടെ നിലനില്പിനു തന്നെയും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ഈടുറ്റ സഹായമാണ്.”

**– പൗലോസ് മാർ ഗ്രിഗോറിയോസ്**



# വിശ്വാസസത്യങ്ങൾ പഠിക്കുന്നതിൽ സഭ പിന്നോട്ടോ?

എം. സി. ജോൺ (ഡയറക്ടർ, ദിവ്യബോധനം, നിരണം ഭദ്രാസനം)

വിശ്വാസ സത്യങ്ങൾ കുറെയെങ്കിലും അറിയുന്ന ജനതതി, സഭയെ സംബന്ധിച്ചിടത്തോളം അത്യാവശ്യമാണ്. ഇവ പഠിക്കുന്നതിൽ സഭ കുറെയെങ്കിലും പിന്നോക്കം പോയിരിക്കുന്നു. ആത്മീയ പ്രസ്ഥാനങ്ങളുടെ എണ്ണം വളരെ ഉണ്ടെങ്കിലും, ഇവയൊക്കെ കേവലം നാമമാത്രമായ പ്രവർത്തനങ്ങൾ മാത്രമേ കാഴ്ച്ചവെയ്ക്കുന്നുള്ളു. ഒരു സൺഡേസ്ക്കൂൾ അദ്ധ്യാപിക വിശ്വാസം ഉപേഷിച്ച് "പെന്തക്കോസ്ത്" ക്ലബ്ബിൽ ചേർന്നത് മുകളിൽ ചൂണ്ടികാട്ടിയ ആക്ഷേപത്തെ ബലപ്പെടുത്തുന്നു. നമ്മുടെ സണ്ടേസ്ക്കൂളുകളിലെ അധികം അദ്ധ്യാപികമാരും കാര്യമായ സണ്ടേസ്ക്കൂൾ വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്തവരാണ്. അതുകൊണ്ട് തന്നെ അടിസ്ഥാന വിശ്വാസസത്യങ്ങളെപ്പറ്റി പഠിപ്പിക്കുവാൻ ഇവർ അശക്തരുമാണ്.

പരിശുദ്ധ ബാവാ തിരുമേനിമാരുടെ കല്പനകൾ പലതും ഉണ്ടായിട്ടും ദിവ്യബോധനം യൂണിറ്റുകൾ ആരംഭിക്കുന്നതിൽ കടുത്ത വിമുഖത കാട്ടുന്ന വികാരി അച്ചന്മാർ ധാരാളം ഉണ്ട്. സണ്ടേസ്കൂളുകളിൽ നിന്ന് ലഭ്യമല്ലാതിരിക്കുന്ന എത്രയോ വിശ്വാസസത്യങ്ങൾ ദിവ്യബോധനം പഠന പദ്ധതിവഴി ലഭ്യമാണ് സണ്ടേസ്കൂൾ അദ്ധ്യാപകരെങ്കിലും നിർബന്ധമായി ദിവ്യബോധനം പഠനപദ്ധതിയിൽ ചേർന്ന് പഠിക്കണമെന്ന് നിർദ്ദേശിച്ചുകൂടെ?

ദേവാലയങ്ങളിലെ പ്രബോധനങ്ങൾ വഴിയായും, തുടരെയുള്ള ക്ലാസ്സുകൾ വഴിയായു മറ്റും സഭകൾ അവരുടെ വിശ്വാസത്തെ ഊട്ടിയുറപ്പിക്കുമ്പോൾ നമ്മൾ മാത്രം എന്തേ ഈക്കാര്യത്തിൽ പിന്നോക്കം പോകുന്നു?. വി. കുർബ്ബാന മദ്ധ്യേ, ഏവൻഗേലിയോ ഭാഗത്തെ ഉദ്ധരിച്ച് പ്രസംഗിക്കുമ്പോൾ "നിർമ്മല സുവിശേഷം"അവസാനിപ്പിച്ച് പരിശുദ്ധ സഭയുടെ വിശ്വാസത്തെ സംബന്ധിച്ച് പ്രസംഗിച്ചു കൂടെ? മോശെ, ചെങ്കടലിനെ വിഭാഗിച്ച് ഇസ്രയേൽ ജനത്തെ വഴി നടത്തിയ വസ്തുത കേട്ടപ്പോൾ "ഇങ്ങനെയൊക്കെ ബൈബിളിൽ ഉണ്ടോ" എന്ന് ചോദിച്ച് വിശ്വാസിയെ ലേഖകന് നേരിട്ടറിയാം.

ബഹുമാനപ്പെട്ട വികാരിയച്ചൻ കൃത്യസമയത്ത് തന്നെ എത്തി വിവാഹത്തിന് മകനെ "പ്രാർത്ഥിച്ച് ഇറക്കണമെന്ന നിർബന്ധം പിടിച്ച ഗൃഹനാഥൻ "എത്രയും ചുരുക്കി വിവാഹകൂദാശ തീർത്തു കൊടുക്കണമെന്ന് പറയുന്നതു കേട്ടിട്ടുണ്ട്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം 'പ്രാർത്ഥിച്ചിറക്കു'ന്നതിലാണ് കാര്യം, വിവാഹ കൂദാശയിലല്ല. കേവലം 12 മിനിറ്റ് കൊണ്ട് വി. മാമോദിസ ശുശ്രൂഷ തീർത്തു കൊടുത്ത സംഭവവും അറിയാം. ഇത്തരം കാര്യങ്ങളിൽ മറ്റു സഭകൾ, നമ്മെക്കാൾ എത്രയോ മുമ്പിലാണ്, സഭയിലെ പ്രവർത്തനങ്ങളെ ശുശ്രുഷയായി കണക്കാക്കുവാൻ നമുക്ക് ആളില്ല എന്നുള്ളതാണ് പരാജയത്തിന് കാരണം. കൺവൻഷൻ പ്രസംഗങ്ങളിൽ സഭയുടെ അടിസ്ഥാന വിശ്വാസത്തെപ്പറ്റി പ്രസംഗിക്കുന്ന വളരെ ചുരുങ്ങിയ പ്രഭാഷകർ മാത്രമെ നമുക്കുള്ളൂ. "പരീശനും ചുങ്കക്കാരനും പ്രാർത്ഥിച്ചതിനെപ്പറ്റി, പരിശുദ്ധ സഭയുടെ വിശ്വാസത്തെ അടിസ്ഥാനമാക്കി പ്രസംഗിച്ച ഒരു അവൈദികനെ, വേദികൾ നിഷേധിച്ച് ശിക്ഷിച്ച സംഭവം നേരിട്ടറിയാം. "ഇക്കാലത്ത് ആർക്കു വേണം പരീശനെയും ചുങ്കക്കാരനെയും" എന്നാണ് അദ്ദേഹത്തോട് ചോദിച്ചത്.

ബിരുദാനന്തര ബിരുദവും പ്രൊഫഷണൽ വിദ്യാഭ്യാസ യോഗ്യതയുമുള്ള ഒരു അവൈദികൻ ''പരീശീലനക്കളരി''ക്കു പുറത്ത് നിന്ന് വേദശാസ്ത്രം പഠിച്ചാൽ, വിശ്വാസ സത്യങ്ങൾ പ്രസംഗിക്കുമ്പോൾ പരിഹാസത്തോടെ വീക്ഷിക്കുന്ന ദുഃസ്ഥിതിയാണ് ഇന്നുള്ളത്. പ്രസംഗിക്കേണ്ടവർ പഠിപ്പിക്കുന്നില്ല താനും.

ഓരോ കൂദാശയും അനുഷ്ഠിക്കുമ്പോൾ അതിന്റെ പ്രാധാന്യത്തെപ്പറ്റി വന്നു കൂടിയിരിക്കുന്നവരോട് പ്രബോധിപ്പിക്കുന്നത് നല്ലതാണ്. ഇത്രയും ശ്രേഷ്ഠമായ ആചാരാനുഷ്ഠാനങ്ങൾ ഉള്ള സഭ മറ്റൊന്നില്ലാ എന്ന സത്യം അവശേഷിക്കുമ്പോൾ അവയെ പരിപാലിച്ചുകൊണ്ടു പോകുവാൻ നമുക്ക് ശ്രദ്ധയില്ല. "ശാലോം" ചാനൽ വഴിയായി നമുക്ക് വിശ്വാസം പഠിപ്പിച്ചു കൂടെ? അതും പ്രസംഗങ്ങൾ വഴിയായി.

ഓരോ വർഷം കഴിയുന്തോറും വിശ്വാസം അറിയുന്നവരുടെ എണ്ണം കുറയുന്നു. അതുകൊണ്ടാണ് 'മുറി' വാക്യങ്ങളുമായി വരുന്ന അപ്പോസ്തലന്മാർ നമ്മുടെ ഇടവകകളിൽ കത്തിക്കയറുന്നത്, പ്രതിരോധിക്കുവാൻ ആവനാഴിയിൽ അസ്ത്രങ്ങളില്ല താനും. എന്തൊരു ദുരവസ്ഥ!!

ഇതൊന്നും ചെവിക്കൊള്ളുവാൻ ആരുമില്ല. നമ്മുടെ വരന്മാരുടെ 'വധുക്കൾ' വർഷങ്ങൾ കഴിഞ്ഞിട്ടും ഇന്നും "മാർത്തോമാ"ക്കാരും "സി. എസ്. ഐ." ക്കാരും "കത്തോലിക്ക"രുമായി തുടരുന്നു. ഇവരൊക്കെയാണ് നമ്മുടെ ആത്മീയ പ്രസ്ഥാനങ്ങൾ കൊണ്ടു നടക്കുന്നതും. എന്ന് വിശ്വാസം പഠിക്കും?

ദൈവത്തിന്റെ പരിശുദ്ധാത്മാവ് പ്രവർത്തിക്കട്ടെ എന്ന് പ്രാർത്ഥിച്ചു നിർത്തുന്നു.



# ഇൻഡ്യൻ ഓർത്തഡോക്സ് സഭ ഇരുപത്തിഒന്നാം നൂറ്റാണ്ടിലേക്ക്

**സി. ഒ. ഉമ്മൻ തഴക്കര (GOCE 7578)**

ഓം സ്വയം ഭൂവെ നമ
ഓം പവിത്രാത്മജനേ നമ
ഓം നരദേവായ നമ
ഓം ശാന്തി ശാന്തി ശാന്തി

"ലോകാ സമസ്താ സുഖിനോ ഭവന്തു" (അഖില ലോകവും സുഖമായി കഴിയട്ടെ) എന്ന ഭാരതീയ ദർശനത്തിൽ നിന്നും തുലോം വിഭിന്നമായി പ്രയാണം ചെയ്യുകയായിരുന്നു കഴിഞ്ഞ നൂറ്റാണ്ടുകൾ. പരിഷ്കാരത്തിന്റെ പരമകാഷ്ഠയിലെത്തിയെന്നഭിമാനിക്കുന്ന ഇരുപതാം നൂറ്റാണ്ടു പോലും ഇതിനൊരപവാദമല്ല. വർഗ്ഗീയതയും സ്വാർത്ഥതയും കൊലപാതകരാഷ്ട്രീയവും താണ്ഡവനൃത്തം ചെയ്യുന്ന ഈ യുഗം ഭൗതികതയുടെ അതിപ്രസരണത്തിലും ലൈംഗിക അരാജകത്വത്തിലും ആണ്ടിരിക്കുന്നു. ഈ സ്ഥിതിവിശേഷത്തിൽ നിന്നും ഇരുപത്തിയൊന്നാം നൂറ്റാണ്ടിനു മോചനം ലഭ്യമായില്ലെങ്കിൽ നാഗരികതയുടെയും ധാർമ്മികതയുടെയും അന്ത്യം കുറിക്കുകയായിരിക്കും ഫലം.

നന്മതിന്മകളുടെ വിമോചനത്തിൽ ആധുനികലോകം പരാജയപ്പെട്ടിരിക്കുന്നു. പാപബോധമില്ലാത്ത ഒരു ജനതയെയാണ് നാമിന്നു കാണുക. എല്ലാം പ്രകൃതിയുടെ ലീലാവിലാസങ്ങളായി കാണുകയും മനുഷ്യൻ താൻ മനുഷ്യനീശ്വരനെന്ന അഹന്തയുമായി പ്രയാണം ചെയ്യുകയുമാണ്. മനുഷ്യരെ ബോധമുള്ളവരാക്കിയില്ലെങ്കിൽ ജീവിതം തന്നെ തകർന്നു തരിപ്പണമാകുവാനാണ് സാധ്യത. ഇപ്പറഞ്ഞതിൽ നിന്ന് എല്ലാവരും ഈശ്വരവിശ്വാസികളാകണമെന്ന് നിർബന്ധമില്ല. അതേസമയം ധാർമ്മികമൂല്യങ്ങളിൽ വിശ്വസിക്കണമെന്നേയുള്ളൂ. നന്മ ചെയ്യണം, തിന്മ ചെയ്യരുത്. ഒരു കുഞ്ഞുറുമ്പിനേപ്പോലും വേദനിപ്പിക്കാത്ത അനുഭവമായിരിക്കണം മനുഷ്യജീവിതം അഥവാ ജീവന്റെ ചലനവും പ്രവർത്തനവും .

ജീവിതത്തിന്റെ വ്യാപ്തിയെപ്പറ്റി എല്ലാ തലങ്ങളിലും യോജിപ്പില്ല. വിവിധ മതങ്ങൾക്ക് ഭിന്നാഭിപ്രായങ്ങളാണുള്ളത് . മനുഷ്യജീവിതം മരണാനന്തരം രൂപാന്തരപ്പെടുകയല്ലാതെ നശിക്കുന്നില്ല. എന്നതാണ് ആദ്ധ്യാത്മിക ചിന്തകന്മാരുടെയെല്ലാം അഭിമതം. "എന്നിട്ടും കണ്ടതില്ലവർ, വനം മരം കൊണ്ടു മറഞ്ഞിരിയ്ക്കയാൽ" എന്ന മട്ടിൽ മുന്നോട്ടു പോവുകയാണ് ഉൽപതിഷ്ണുക്കളെന്ന് അഭിമാനിക്കുന്നവർപോലും ഇത്തരം സന്ദർഭങ്ങളിൽ കരണീയമായിട്ടുള്ളത് മുൻവിധി കൂടാതെ എല്ലാം കാണുകയും ചിലത് കണ്ടില്ലെന്ന് വയ്ക്കുകയുമാണ്. കണ്ടതും കേട്ടതും മിണ്ടരുതിക്കാലം, മിണ്ടാതിരുന്നാലുമുണ്ടാമനർത്ഥങ്ങൾ, നീതിപൂർവ്വമായ പെരുമാറ്റത്തിനായിരിക്കണം ഊന്നൽ നൽകേണ്ടത് . പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക ഇതായിരിക്കട്ടെ ആസന്നമായ നൂറ്റാണ്ടിൽ ആകാംഷയോട് കാത്തിരിക്കുന്ന നമ്മുടെ എല്ലാവരുടെയും ആഗ്രഹം. എപ്പോഴും പ്രവർത്തിക്കുക, ഭവിഷ്യത്തുക്കളെപ്പറ്റി ചിന്തിച്ച് ഉത്കണ്ഠാകുലരാകാതിരിക്കുക, ഈശ്വരേച്ഛ പോലെ എല്ലാം നടക്കും .

നിഴലും വെളിച്ചവും മാറിമാറി നിഴലിയ്ക്കും ജീവീത ദർപ്പണത്തിൽ ഒരു സത്യം മാത്രം എന്നെന്നും നിലനിൽക്കും. "നിർമ്മലസ്നേഹത്തിൻ തൂമന്ദഹാസം" ശത്രുക്കളെപ്പോഴും സ്നേഹിക്കലായിരിക്കണം. മനുഷ്യനുൾക്കേണ്ട ഉദാത്തമായ പ്രക്രിയ. എന്നാൽ യഥാർത്ഥമായ സ്നേഹം എന്നും എങ്ങും അനാഥമായിത്തന്നെ കഴിയുന്നു.

പ്രേമത്തിൻ വാസസ്ഥലമജ്ഞാതം-വീദൂരസ്ഥം
കാലത്തിനധീതമാം നശ്വരജഗത്തിങ്കൽ
ആലംബഹീനം തന്നെ ശാശ്വതനിർമ്മല സ്നേഹം
സ്വാർത്ഥം വെടിഞ്ഞുപോലും ഇതരസുഖം വർദ്ധിപ്പിക്കണം

സ്നേഹത്തിന്റെ പ്രകൃതം ആകർഷണം ഇവ സ്നേഹത്തിനുമുമ്പേ ഗമിക്കുന്നു. മനോഹാരിതയിൽ മാത്രം സ്നേഹത്തെ തളച്ചിടുമ്പോൾ അതു യാഥാർത്ഥ്യ സ്നേഹമല്ല, മൈത്രിയുടെ ഒരു വശം മാത്രമാണ്.സ്നേഹം തികച്ചും മാംസബന്ധമല്ല, അതേ സമയം ശരീരത്തിന്റെ ചേഷ്ടകൾ ചിലതെല്ലാം കണ്ടെന്നുവരാം. "സ്നേഹം മാംസത്തിലല്ല ഹൃദയത്തിലാണെന്ന് ബിഷപ്പ് ഫുൾട്ടൻ ജെ. ഷീനിന്റെ വാക്കുകൾ ഇവിടെ ശ്രദ്ധേയമാണ്. മഹാകവി ചങ്ങമ്പുഴയുടെ അഭിപ്രായത്തിൽ "കേവലമൊരു താല്ക്കാലിക ഭ്രമവും, പൂവുപോലുള്ളോരോമൽ കൗതുകവുമാണ് സ്നേഹം; ആശാന്റെ വീക്ഷണത്തിൽ "സ്നേഹമാണഖിലസാരമൂഴിയിൽ "സ്നേഹസത്യമേകമാം (നളിനി) വികാരത്തിനു പരിയായി വിചാരത്തിലധിഷ്ഠിതമായ സമീപസ്ഥന്റെ ഉയർച്ചയിലുള്ള താല്പര്യമായി (concern) സ്നേഹത്തെ വിശേഷിപ്പിക്കാം. എതാണ്ടിതേ രീതിയിൽ ഇഷ്ടമെന്ന വാക്കും സ്നേഹത്തെക്കാൾ സാന്ദ്രത കൂടിയതാണ്. സ്നേഹബന്ധിതർ തമ്മിൽ എനിക്കു നിന്നെ ഇഷ്ടമാന്ന് പരസ്പരം മന്ത്രിക്കുമ്പോൾ ആ പ്രയോഗത്തെ കവച്ചുവയ്ക്കുവാൻ ഇതരസംബോധനകൾ എങ്ങും കണ്ടെന്നു വരില്ല.

"ചോരനപഹരിക്കാത്ത ശാശ്വതശാന്തിയും മാരനെയ്താൽ മുറിയാത്ത മനസ്സും ഉലയിലൂതിയ പൊന്നുപോലെയും അടിയേറ്റ വെള്ളി പോലെയും "സ്നേഹം അനുനി

മിഷം വിളങ്ങുന്നു. വസ്തുതകൾ ഇവ്വിധമാണെങ്കിലും നിർമ്മലസ്നേഹം അനാഥമായിത്തന്നെ കഴിയുന്നു. "അന്യ ജീവനുതകി സ്വജീവിതം ധന്യമാക്കും വിവേകികൾ.

പരിശുദ്ധസ്നേഹം വികാരങ്ങളുടെ അനഭിലഷണീയങ്ങളായ അനുഗ്രഹങ്ങളുടെ സമാഹാരമോ പൂർത്തീകരണമോ അല്ല. ദൈവം സ്നേഹമാകുന്നു ആ അനന്തസ്നേഹത്തിന്റെ പ്രതിഫലനമാണ് ഈരേഴുലോകവും അതിലെ മനോഹര വസ്തുക്കളും. പരമാർത്ഥമായിട്ടായിരിക്കണം സ്നേഹത്തിന്റെ പ്രയാണം. സ്നേഹവും അതിന്റെ പ്രയോഗികതയായ ത്യാഗവും മനുഷ്യരക്ഷയ്ക്കായി കാൽവരിയിൽ തോളുരുമ്മി നിന്നു. മനുഷ്യവർഗ്ഗത്തിനായി ജീവാർപ്പണം ചെയ്ത യേശുക്രിസ്തു തിരുവായ് മൊഴിഞ്ഞു. " ഇതത്രേ എന്റെ കല്പന. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ പരസ്പരം സ്നേഹിക്കണം.

ജീവൻ ത്യജിക്കുന്നതിനേക്കാൾ വലിയ സ്നേഹം മനുഷ്യനില്ല. നിങ്ങളുടെ ശത്രുക്കളെ സ്നേഹിക്കുക, നിങ്ങളെ ദ്രോഹിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുക. അങ്ങനെയാണ് നിങ്ങൾ സ്വർഗ്ഗസ്ഥനായ പിതാവിന്റെ പുത്രന്മാരായിത്തീരുക. നിയമങ്ങളുടെ അനുസരണമാണ് സ്നേഹത്തിന്റെ പ്രയോഗികത. എന്നെ സ്നേഹിക്കുന്നവൻ എന്റെ കല്പനകൾ അനുസരിക്കുന്നു. മനുഷ്യൻ ഈശ്വരശാസനകൾ പാലിക്കാതെ നിയമലംഘനത്തിന് അധീനനായി ഭവിക്കുമ്പോൾ തിന്മയെയാണ് ആശ്ലേഷിക്കുക. സ്നേഹം അല്ലെങ്കിൽ വിദ്വേഷം ഇതിനിടയിൽ വേറൊരു മാർഗ്ഗമില്ല. നിയമത്തിലധിഷ്ഠിതമായ സ്നേഹം സൊറ പറച്ചിലല്ല. ത്യാഗ സംപുഷ്ടവും പ്രവർത്തനോന്മുഖവുമാണ്. പരിപൂർണ്ണമായ കീഴ്വഴക്കത്തോടും വിനയത്തോടും കൂടി ദൈവത്തെ മഹത്വപ്പെടുത്തുകയും സഹോദരനെ നിർവ്യാജം സ്നേഹിക്കുകയുമായിരിക്കണം മന്നിലേവനും അനുഷ്ടിക്കേണ്ട മഹത്തായ കർമ്മം.

മലങ്കരസഭ സ്വതന്ത്രമാണ്. കേരളത്തിലെ അതിപുരാതനമായ സഭയാണ്. ഇത് മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതാണ്. മലങ്കരസഭയുടെ തലവനും പിതാവും പരിശുദ്ധ കാതോലിക്കാബാവായാണ്. പ. കാതോലീക്കബാവാ മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയാണ്. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാണ്. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും ദേശീയതയുടെയും അപ്പോസ്തോലീകതയുടെയും പ്രതീകമാണ് മാർത്തോമ്മാ ശ്ലീഹയുടെ സിംഹാസനം. അതിന്റെ അർത്ഥത്തിനും അന്തസത്തയ്ക്കും സ്വാതന്ത്ര്യത്തിനും യാതൊരു കോട്ടവും തട്ടാതെ കാത്തുസൂക്ഷീക്കുവാൻ 21-ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്കു കഴിയണം എന്നു പ്രത്യാശിക്കുന്നു.

ക്രിസ്തുവിലും അപ്പോസ്തോലന്മാരിലും അടിസ്ഥാനപ്പെട്ടതാണ് ക്രൈസ്തവ സഭ. സ്വർഗ്ഗത്തിലെ ഭക്തർക്കായി വേർതിരിച്ചിരിക്കുന്ന പുതിയ യറുശലേം പണിയപ്പെടുന്ന രീതി വെളിപാടു പുസ്തകത്തിൽ മനോഹരമായി വർണ്ണിച്ചിരിക്കുന്നു." നഗരത്തിന്റെ വാതിലിന് പന്ത്രണ്ട് അടിസ്ഥാനവും, അതിൽ കുഞ്ഞാടിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പന്ത്രണ്ട് പേരുകളും ഉണ്ട്. മ്ലേഛത പ്രവർത്തിക്കുന്നവർക്ക് ആ ഭാഗത്തേയ്ക്ക് പ്രവേശനം ഉണ്ടായിരിക്കയില്ല എന്നും തുടർന്നു പറയുന്നു. കുഞ്ഞാടായ ക്രിസ്തുവാണ് സഭയുടെ തലവനെന്നും, പരിശുദ്ധ ശ്ലീഹന്മാർ പന്ത്രണ്ടു പേരും ദൈവസന്നിധിയിൽ തുല്യരാണ് എന്നും ഇവിടെ സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു. നിങ്ങളും ജീവനുള്ള കല്ലുകൾ എന്ന പോലെ ആത്മീയഗ്രഹമായി യേശുക്രിസ്തു മുഖാന്തിരം ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗം കഴിപ്പാൻ തക്ക വിശുദ്ധ പുരോഹിത വർഗ്ഗമാകേണ്ടതിനു പണിയപ്പെടുന്നു."നിങ്ങൾ ദൈവത്തിന്റെ മന്ദിരമാണ് എന്ന വിശുദ്ധ പൗലോസിന്റെ വചനവും അനുദിനജീവിതത്തിൽ അന്വർത്ഥമാക്കാം. പാപത്തിന്റെ കാർമേഘാവൃതാവസ്ഥയും ഹൃദയത്തിലുള്ള മ്ലേഛചിന്തകളും ഉപേക്ഷിക്കാം.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്കു പ്രവേശിച്ചിരിക്കുന്ന ലോകരാഷ്ട്രങ്ങൾ മുഴുവൻ സമാധാനത്തിനായി ഉറ്റുനോക്കിക്കൊണ്ടിരിക്കുകയാണ്. രാജ്യം- രാജ്യത്തോടും ജാതി-ജാതിയോടും പരസ്പരം മല്ലടിച്ചും, ശത്രുതയിലും കഴിഞ്ഞുകൂടുകയാണ്. അണുബോംബുകൾ, മിസൈലുകൾ, അത്യാധുനിക ആയുധങ്ങൾ എന്നുവേണ്ടാ നിമിഷനേരം കൊണ്ട് ലോകത്തെ ചുട്ടുചാമ്പലാക്കുവാൻ അവസരം കാത്തുകൊണ്ട് ആയുധപ്പുരകൾ നിറച്ചു സൂക്ഷിച്ചു വച്ചുകൊണ്ടിരിക്കുകയാണ് സമ്പന്നരാഷ്ട്രങ്ങൾ. ലോകാവസാനത്തിൽ സംഭവിക്കാനിരിക്കുന്ന അത്യാഹിതങ്ങൾക്ക് മുന്നോടിയായി യേശുതമ്പുരാൻ അരുളിച്ചെയ്തിട്ടുള്ള അടയാളങ്ങളുടെയെല്ലാം പൂർത്തികരണം ഏകദേശം ആയിരിക്കുന്നു എന്നു മനസ്സിലാക്കാം. രാഷ്ട്രങ്ങളിൽ, സഭകളിൽ, വ്യക്തികളിൽ,ജാതികളിൽ എല്ലാം ഇന്ന് സമാധാനം ഇല്ലാത്ത അവസ്ഥയാണ്. രാജ്യങ്ങൾ തമ്മിൽ സമാധാനത്തിന്റെ പാത തുറക്കപ്പെടണം. സഭകൾ തമ്മിലും ഇവ സാധിച്ചെടുക്കണമെങ്കിൽ പൗലോസ് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നതുപോലെ സ്നേഹം ഉണ്ടാകണം.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക്, ദൈവത്തിന്റെ അദൃശ്യശക്തിയാൽ, യാതൊരു എതിർപ്പുകളും കൂടാതെ പരിശുദ്ധിയും, യുവത്വവും തുളുമ്പിനില്ക്കുന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ, ശ്രേഷ്ഠ നിയുക്ത കാതോലീക്കയായി 2006 സെപ്റ്റംബർ മാസം 12-ാം തീയതി ഇൻഡ്യൻ ഓർത്തഡോക്സ് സഭയ്ക്ക്, മലങ്കരഅസോസിയോഷൻ തെരഞ്ഞെടുത്തിരിക്കുകയാണല്ലോ.

ആഗോളസഭകളിൽ 21-ാം നൂറ്റാണ്ടിൽ ഇൻഡ്യൻ ഓർത്തഡോക്സ് സഭയെ മുൻപന്തിയിലെത്തിക്കുവാൻ, ശാശ്വത സമാധാനം സഭയിൽ ഉണ്ടാക്കി സ്വയം ശീർഷകത്വമുള്ള സഭയായും യാതൊരു വിദേശശക്തികൾക്കും സഭകൾക്കും അധീശ്വത്വമുള്ള സഭയായി ഉയർത്തപ്പെടുവാൻ അഭിവന്ദ്യനായ മിലിത്തിയോസ് തിരുമേനിക്കു സാധിക്കട്ടെയെന്നും ആയതിന് സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും ഉണ്ടാകട്ടെയെന്നും പ്രാർത്ഥിച്ചുകൊണ്ടും ഈ ലേഖനം ഉപസംഹരിക്കുന്നു.





# യുദ്ധവും സമാധാനവും

**കെ. കെ. കോരുള** (D.O.C.E. No.1387)

"If you want peace, prepare for war", സമാധാനം ആവശ്യമെങ്കിൽ യുദ്ധത്തിനു തയ്യാറാവുക എന്ന് അർത്ഥം കൊടുക്കാം. ഈ പഴഞ്ചൊല്ലിന് ഒരു രാജ്യത്തെയോ സമൂഹത്തെയോ, കുടുംബത്തെയോ എങ്ങനെ ബാധിക്കുവാൻ സാധിക്കുമെന്ന് പരിശോധിക്കുന്നത് കൗതുകകരമായിരിക്കും.

രാജ്യത്തെ സംബന്ധിച്ചിടത്തോളം ഈ ചൊല്ല് വളരെ ശരിയാണ്. മുംബൈ തീവ്രവാദ ആക്രമണത്തോടുകൂടി ഇൻഡ്യയും പാകിസ്ഥാനും യുദ്ധത്തിലേക്ക് വഴുതി വീഴുമോ എന്ന് രാഷ്ട്ര വിശാരദന്മാരും മാദ്ധ്യമലോകവും സംശയിച്ചു. അണുആയുധം വരെ അണിഞ്ഞൊരുങ്ങിനില്ക്കുന്ന ഇരു രാജ്യങ്ങൾക്കും യുദ്ധം അടിമുടി ദോഷം ചെയ്യുമെന്നുള്ള ബോധം ഇരുരാജ്യങ്ങളെയും എടുത്തുചാട്ടത്തിൽനിന്നും വിലക്കുന്നു എന്നുള്ളതു വ്യക്തമാണ്. വൻശക്തികളായ രാഷ്ട്രങ്ങൾ ആയുധപന്തയത്തിൽ വ്യഗ്രത കാട്ടുന്നുണ്ടെങ്കിലും തമ്മിലടിക്കാതെ വിവേകം കാട്ടുന്നു. ചെറുകിടരാഷ്ട്രങ്ങൾ സ്വയരക്ഷയ്ക്കുവേണ്ടി വൻകിടക്കാരുടെ കുടക്കീഴിൽ കഴിയുന്നു.

U.N. ലോകസമാധാനത്തിനുവേണ്ടി നില കൊള്ളുന്നു. എല്ലാ രാജ്യങ്ങളും സമാധാനം ആഗ്രഹിക്കുന്നുണ്ട്. പ്രതിരോധത്തിന് കഴിവനുസരിച്ച് ആയുധം സമ്പാദിക്കുകയും പോന്നു. പോരായ്മകൾ നികത്തുന്നതിന് ശാക്തികചേരികളോട് ഒത്തു പോകയും ചെയ്യുന്നു. ഈ ഒഴുക്കിനെതിരേ നീന്താൻ ശ്രമിക്കുന്നവർ മുങ്ങി ചാകാനാണു സാദ്ധ്യത. ഇനിയും ഒരു ലോകമഹായുദ്ധം ആർക്കും വിഭാവനം ചെയ്യാൻ പറ്റുകയില്ല..ഭൂമിയെ എത്രയോ പ്രാവശ്യം നശിപ്പിക്കാനുള്ള ആയുധശേഷി നേടിയ രാഷ്ട്രങ്ങൾ തന്നെ പലതാണ്. അവർ തമ്മിൽ യുദ്ധം ഉണ്ടായാൽ ലോകാവസാനം ഉണ്ടാകുമെന്നതിൽ തർക്കമില്ല. ഭൂമിയും അതിലെ മൂലപദാർത്ഥങ്ങളും കത്തി അമരുമെന്നുള്ള ബൈബിൾ വചനം അന്വർത്ഥമാകുകയും ചെയ്യും. ഓരോ രാജ്യത്തിന്റെയും ആഭ്യന്തര സമാധാനത്തിനും സുരക്ഷിതത്വത്തിനും യുദ്ധകാലാടിസ്ഥാനത്തിൽ തയ്യാറെടുപ്പ് ആവശ്യമാണ്. സമാധാന വാഞ്ചയോടൊപ്പം യുദ്ധമനസ്ഥിതി (warring mentality) യും മനുഷ്യോൽപത്തിമുതൽ മനുഷ്യനിൽ കുടികൊള്ളുന്നു. ഇതിൽ യുദ്ധമനസ്ഥിതി യ്ക്കു എതിരെ വ്യക്തി എന്ന നിലയിൽ നമുക്ക് പ്രാർത്ഥനയേ ശരണമായുള്ളൂ. ലോകത്തിന്റെ നിലനിൽപ്പിനുള്ള മാർഗ്ഗം വ്യക്തികളായും സമൂഹമായും ഉള്ള പ്രാർത്ഥനയാണ്. നവജാതശിശുക്കളുടെ തൂമന്ദഹാസം കൊണ്ടാണ് ദൈവം ലോകത്തെ നശിപ്പിക്കാതിരിക്കുന്നതെന്ന് മഹാകവി ടാഗോർ പറഞ്ഞതും കൂടി ഇതോടൊപ്പം ചേർത്തു വായിക്കാം.

നമ്മൾ ചർച്ച ചെയ്യുവാൻ തുടങ്ങിയ ചൊല്ല് സമൂഹത്തെ എങ്ങനെ ബാധിക്കുമെന്ന് പരിശോധിക്കാം. സമൂഹത്തിന്റെ നിലനിൽപ്പിനും സമാധാനപരമായ ജീവിതത്തിനും വേണ്ടി യുദ്ധമനസ്ഥിതിയോ, അതിനുള്ള തയ്യാറെടുപ്പോ, വ്യക്തികളായോ സമൂഹമായോ വച്ചു പൊറുപ്പിക്കാൻ പാടില്ല. പ്രത്യുത സ്നേഹം ,ക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, മിതത്വം, ത്യാഗം തുടങ്ങിയ സദ്ഗുണങ്ങൾ അത്യന്താപേക്ഷിതങ്ങളാണെന്നു മനസ്സിലാക്കി, ഓരോരുത്തരും അവരവരുടെ ജീവിതം ചിട്ടപ്പെടുത്തണം. സ്നേഹമാണ് ഈ സദ്ഗുണങ്ങളുടെയെല്ലാം അടിസ്ഥാനശില. വി. പൗലോസിന്റെ 1 കോരിന്ത്യർ 13-ാം അദ്ധ്യായം ഒരു സ്നേഹഗീതം തന്നെയാണ്. സ്നേഹത്തെക്കുറിച്ച് പഠിപ്പിക്കലില്ലാത്ത മതോപദേശങ്ങളോ, അതിന്റെ വിവരണങ്ങളോ, വിശദീകരണങ്ങളോ സ്വാധീനങ്ങളോ ഇല്ലാത്ത സാഹിത്യ സൃഷ്ടികളോ കാണാൻ പ്രയാസം. വി. മത്തായിയുടെ സുവിശേഷം 25-ാം അദ്ധ്യായം 35 ഉം 36 ഉം വാക്യങ്ങളിൽ അന്ത്യന്യായവിധിയിൽ കർത്താവ് വലതുഭാഗത്തുള്ളവരോടു അരുളി ചെയ്യുന്നതു "എനിക്കു വിശന്നു, നിങ്ങൾ ഭക്ഷിപ്പാൻ തന്നു; ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ തന്നു; ഞാൻ അതിഥിയായിരുന്നു ,നിങ്ങൾ എന്നെ ചേർത്തുകൊണ്ടു നഗ്നനായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചു; രോഗിയായിരുന്നു നിങ്ങളെന്നെ കാണ്മാൻ വന്നു; തടവിൽ ആയിരുന്നു, നിങ്ങൾ എന്റെ അടുക്കൽ വന്നു."വലതുഭാഗത്തുള്ളവർ കേട്ട് അത്ഭുതപ്പെട്ടപ്പോൾ കർത്താവ് അവരോട് "എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു" (വി. മത്തായി 25:40). നമ്മുടെ കർത്താവിന്റെ മർമ്മപ്രധാനമായ ഒരു പഠിപ്പിക്കലാണിത് . ഈ ഖണ്ഡികയിൽ ആദ്യം പറഞ്ഞ സദ്ഗുണങ്ങൾ നടപ്പിൽ വരുന്നതു കർത്താവ് അരുളി ചെയ്ത മേൽപറഞ്ഞ സൽപ്രവർത്തികളിൽ കൂടിയാണ്. ഇവ ചെറിയവരോടു മാത്രമേ ആകാവൂ എന്നില്ല. ആവശ്യാനുസരണം നമ്മുടെ സമുഹത്തിലെ മറ്റുള്ളവരോടും പ്രകടിപ്പിക്കാം. ആത്മാർത്ഥതയും മിതത്വവും പ്രവർത്തിയിലും സംസാരത്തിലും ഒക്കെ ഉണ്ടായിരിക്കണമെന്നു മാത്രം. എന്റെ ഒരു അനുഭവം കുറിക്കുകയാണ്. ഒരു തെന്നിവീഴ്ചയിൽ എന്റെ ഇടതുകാൽ തുട എല്ല് മൂന്നായി ഒടിഞ്ഞു. ഞാൻ കോട്ടയം അനുഗ്രഹ ഹോസ്പിറ്റലിൽ ഓപ്പറേഷനു വിധേയനായി കിടക്കുമ്പോൾ ധാരാളം സന്ദർശകർ ഉണ്ടായിരുന്നു. വന്നു ഹലോ പറഞ്ഞു പോകുന്നവരായിരുന്നു അധികവും. ചെറിയ

പ്രാർത്ഥന നടത്തിയിട്ട് പോയവരും ഉണ്ട് . അതിൽ ഒരാളുടെ പ്രാർത്ഥന എനിക്കു വളരെ ആശ്വാസകരമായിരുന്നു. സങ്കീർത്തനം 18:33 അദ്ദേഹം വായിച്ചു. "അവൻ എന്റെ കാലുകളെ മാൻപേടക്കാൽക്കു തുല്യമാക്കി. എന്റെ ഗിരികളിൽ എന്നെ നില്ക്കുമാറാക്കുന്നു." എന്നിട്ടു പ്രാർത്ഥിച്ചു "ദൈവമേ, കട്ടിലിൽ കഴിയുന്ന ഈ ദാസന്റെ കാലുകളെയും മാൻപേടക്കാൽക്കു തുല്യമാക്കി നിൽക്കുകയും നടക്കുകയും ചെയ്യാൻ പ്രാപ്തി കൊടുക്കണമേ ". പ്രാർത്ഥന എനിക്കു ഫലിച്ചു. ഇപ്പോഴും ആ പ്രാർത്ഥന എന്റെ കാതുകളിൽ മുഴങ്ങുന്നു. ഇതിനടുത്ത ദിവസം എന്റെ ഒരു ബന്ധു വന്ന് രോഗവിവരങ്ങളെല്ലാം മനസ്സിലാക്കി. എന്നെ ശുശ്രൂഷിക്കുവാൻ നിന്ന സഹോദരപുത്രനോട് പറഞ്ഞ വാക്കുകൾ എന്നെ വളരെയധികം വേദനിപ്പിച്ചു. ' ഈ തരത്തിലുള്ള ഒടിവ് കുഴപ്പം പിടിച്ചതാണ് കാൽ കണ്ടിക്കേണ്ടി വരും. അതുകൊണ്ട് പോഷകാഹാരങ്ങൾ ധാരാളം കൊടുക്കുക. 'ദീനക്കിടക്കയിലുള്ളവനെ സാത്താൻ അധൈര്യപ്പെടുത്താൻ വരും. ഇങ്ങനെയുള്ള അഭിപ്രായപ്രകടനങ്ങളിലൂടെ എന്നു ഞാൻ മനസ്സിലാക്കി. സൗഖ്യമാകുമെന്നുള്ള എന്റെ വിശ്വാസത്തിന്റെ കടയ്ക്കു കോടാലി വെയ്ക്കുവാൻ ഈ അഭിപ്രായ പ്രകടനം പര്യാപ്തമായിരുന്നു. എന്റെ പ്രത്യാശയ്ക്കു ഭംഗം വരാതെയും ആത്മീയമന്ദത എന്നെ പിടികൂടാതെയും ഇരിക്കുവാൻ ബൈബിൾ വചനങ്ങൾ ഞാൻ മനസ്സിൽ ഉരുവിട്ടു. രോഗികളെ സന്ദർശിക്കുമ്പോൾ സാത്താന്റെ ഏജൻറുമാരായി നമ്മൾ പ്രവർത്തിക്കാതിരിപ്പാൻ ശ്രദ്ധിക്കണം. നമുക്കു ജ്ഞാനം ഉണ്ടായിരിക്കാം. പക്ഷെ അതു മനസ്സിൽ സൂക്ഷിക്കുക. വിടുവായത്തം വഴി എല്ലാം എവിടെയും വിളമ്പരുത്. സന്ദർഭത്തിനനുസരണമായി നാം പെരുമാറണം. സദ്ഗുണങ്ങൾ പ്രവർത്തി രൂപത്തിൽ വരുമ്പോൾ പാളിച്ചകൾ ഉണ്ടാകാതെ സൂക്ഷിക്കണം.

കുടുംബത്തിലെ സമാധാനത്തിനുവേണ്ടി കുടുംബാഗങ്ങൾ യുദ്ധത്തിനു തയ്യാറാകണമെന്നുണ്ടോ എന്നുള്ളതാണ് അടുത്തതായി പരിശോധിക്കേണ്ടത്. ഭാര്യാഭർത്താക്കന്മാരും മക്കളും ചേർന്നതാണല്ലോ കുടുംബം .ചിലപ്പോൾ അവരുടെ മാതാപിതാക്കന്മാരും സഹോദരങ്ങളും ഉൾപ്പെടുന്ന കൂട്ടു കുടുംബങ്ങളും ഉണ്ടായെന്നുവരാം.

Earnest Barker (ഏണസ്റ്റ് ബാർക്കർ) എന്ന ഗ്രന്ഥകർത്താവ് തന്റെ ' Values of Life എന്ന ഗ്രന്ഥത്തിൽ പറയുന്നത് " ദമ്പതികൾക്ക് വ്യത്യസ്തങ്ങളായ വാസനകളും താൽപര്യങ്ങളും ഉണ്ടാകുന്നതിൽ തെറ്റില്ല; പരസ്പരാകർഷണത്തിനു ഉടവു തട്ടാതിരിക്കുന്നതിനു അതു സഹായിക്കും."പക്ഷെ പൊരുത്തപ്പെട്ടു പോകുന്നതിനുള്ള സന്മനസ്സു വളർത്തി എടുക്കണമെന്നു മാത്രം. വിജയകരമായ ദാമ്പത്യ ജീവിതത്തിനു ശ്രദ്ധിക്കേണ്ട ചില സംഗതികൾ ഉണ്ട്. ദമ്പതികൾ അവരുടെ വിവാഹ പൂർവ്വ ബന്ധങ്ങൾ പങ്കാളിയുമായി പങ്കു വെയ്ക്കുന്നത് അപകടം വരുത്തി വയ്ക്കും. സംശയരോഗത്തിനും വഴക്കിനും അവ ഇട നൽകും. പരസ്പര വിശ്വസ്തത ദമ്പതികൾക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. വിവാഹേതരബന്ധങ്ങൾ ഒഴിവാക്കിയേ പറ്റൂ. അവിശ്വസ്തതയ്ക്കു വിവാഹമോചനം വരെ ബൈബിൾ അനുവദിക്കുന്നുണ്ട്.

കുഞ്ഞുങ്ങൾ ദൈവത്തിന്റെ ദാനമാണ്. ദമ്പതികൾ ഒരു ദേഹമായിത്തീരുന്നത് കുഞ്ഞുങ്ങളിലൂടെയാണ്.മക്കളെ നല്ല ക്രമത്തിലും ദൈവവിശ്വാസത്തിലും വളർത്തുവാൻ ദമ്പതികൾ ശ്രദ്ധിക്കണം. സൺഡേ സ്ക്കൂളിൽ പോകുവാൻ ഉത്സാഹിപ്പിക്കണം. എഫേസ്യ 6:1–4 ൽ പൗലൂസ് ശ്ലീഹാമാതാപിതാക്കളും കുഞ്ഞുങ്ങളും തമ്മിലുള്ള ബന്ധത്തെപ്പറ്റി വിശദീകരിക്കുന്നുണ്ട്. ക്രിസ്തുവിനോടുള്ള ഐക്യത്തിലാണു ഇരു വിഭാഗങ്ങളും അവരുടെ ബന്ധങ്ങളും കടമകളും നിറവേറ്റേണ്ടത്.

മാതാപിതാക്കളുമൊത്ത് താമസിക്കുന്ന ദമ്പതികൾ വളരെ ക്ഷമയുള്ളവരായിരിക്കണം. വിവാഹത്തോടു കൂടി തന്റെ മകൻ തന്റെ പിടിയിൽനിന്നു നഷ്ടപ്പെട്ടു പോകുന്നു എന്ന ചിന്ത മാതാപിതാക്കൾക്ക്, പ്രത്യേകിച്ച് മാതാവിന് മനോവേദനയ്ക്കു കാരണമാകുന്നു. ഇതിന്റെ ഫലമായി മരുമകൾക്കു വിലക്കുകൾ കല്പിക്കാൻ അമ്മ തയ്യാറായി എന്നു വരാം. അമ്മായിയമ്മയുടെ പോരിനെ വിദഗ്ധമായി നേരിട്ടു അവരെ മൂലയിലൊതുക്കുന്ന മരുമക്കളും ഉണ്ട്. കുടുംബാന്തരീക്ഷം മെച്ചപ്പെടുത്തുവാൻ വീട്ടിലെ എല്ലാ അംഗങ്ങൾക്കും ഉത്തരവാദിത്വമുണ്ട്. Those who pray together, live together കുടുംബപ്രാർത്ഥന , വീട്ടിലുള്ള എല്ലാവരും ചേർന്ന് നടത്തണം. രഹസ്യ പ്രാർത്ഥനയും വളരെ ആവശ്യമാണ്. അവനവൻ അഭിമുഖീകരിക്കേണ്ടി വരുന്ന പ്രശ്നങ്ങൾ രഹസ്യ പ്രാർത്ഥനയിൽ ദൈവമുൻപാകെ സമർപ്പിക്കണം. Secret of prayer is prayer in secret എന്നു ചൊല്ലുണ്ടല്ലോ. ദൈവത്തിന് പ്രവർത്തിക്കുവാൻ നമ്മളിൽ ഇടം കൊടുക്കണം. ക്രിസ്തീയ മൂല്യങ്ങളിൽ ഊന്നിക്കൊണ്ട് പക്ഷം പിടിക്കാതെ അമ്മയോടും ഭാര്യയോടും സ്നേഹത്തോടെ സംസാരിക്കുന്ന മകൻ (ഭർത്താവ്) കുടുംബജീവിതത്തിൽ വിജയിക്കും. അന്യായം ആരു പറഞ്ഞാലും എതിർ പറഞ്ഞു കാര്യം മനസ്സിലാക്കണം. ഇതാണ് കുടുംബനാഥന്റെ കടമ.

മദ്യപാനം, പുകവലി, മയക്കുമരുന്നുപയോഗം ഇവ മൂന്നും ഒഴിവാക്കേണ്ട ദുശ്ശീലങ്ങളാണ്. മനുഷ്യന്റെ ആരോഗ്യത്തെ തകർക്കാൻ ഇവയ്ക്കുള്ള ശക്തി അപാരമാണ്. നേരം പോക്കിനും അല്പം ലഹരിക്കും വേണ്ടിയായിരിക്കും മദ്യപാനം തുടങ്ങുന്നത്. പലരുടെയും കാര്യത്തിൽ പിന്നെ സംഗതി പിടിയിൽ നിൽക്കുകയില്ലാത്തതാണ് വാസ്തവം. ഈ വർഷത്തെ ക്രിസ്തുമസ് കാലത്ത് മലയാളികൾ കോടിക്കണക്കിനു വിലയുടെ മദ്യം അകത്താക്കിയെന്നുള്ളതിന്റെ വിശദാംശങ്ങൾ മാദ്ധ്യമങ്ങളിൽ സ്ഥാനം പിടിച്ചടിരുന്നു. ഇതിൽ സുറിയാനി ക്രിസ്ത്യാനികളുടെ പങ്ക് അദ്വിതീയം തന്നെ. ഇവരിൽ കുറെ പേരെയെങ്കിലും ബോധവൽക്കരണം കൊണ്ട് രക്ഷപെടുത്താൻ സാധിക്കും. അതിന് സഭയും പള്ളിക്കാരും മുൻകൈ എടുക്കുന്നത് ഉചിതമായിരിക്കും. ഇക്കാര്യത്തിൽ ഇടവകയിലെ പട്ടക്കാർക്കും പ്രാർത്ഥനാഗ്രൂപ്പുകൾക്കും ഇതര ആത്മീയ സമാജങ്ങൾക്കും മഹത്തായ ഒരു പങ്കുണ്ട്. ഇക്കാര്യത്തിൽ മദ്യവർജ്ജന പ്രസ്ഥാനക്കാരുടെ പ്രവർത്തനം ശ്ലാഘനീയമാണ്. മദ്യപാനം ഇതുവ

# അതിരു കടക്കുന്ന വിശ്വാസം

സി. ജെ. യോഹന്നാൻ (D.O.C.E.) മാർ അപ്രേം പള്ളി , തോട്ടയ്ക്കാട്

"ക്രിസ്തുവിന്റെ വിശ്വാസത്തിൽ നില്ക്കാതെ അതിർ കടന്നു പോകുന്ന ഒരുത്തനും ദൈവം ഇല്ല. വി. യോഹന്നാൻ സ്ലീഹാ ഉറപ്പിച്ചു പറയുന്നു. ( യോഹ 9-ാം വാക്യം) രക്ഷയെപ്പറ്റി നവീകരണ സഭകൾ പഠിപ്പിക്കുന്നത് ഇത്തരം ഒരു വിശ്വാസ സാഹസമാണ്. വിശ്വസിക്കുകയും സ്നാന മേൽക്കുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും. (മർക്കോ 16;16) ഈ വാക്യത്തിന്റെ ബലത്തിൽ " ഞാൻ സുവിശേഷം വിശ്വസിച്ചു സ്നാനമേറ്റു. അതിനാൽ ഇന്ന ദിവസം ഇന്ന സമയത്ത് രക്ഷിക്കപ്പെട്ടു എന്നു സാക്ഷ്യം പറയുന്ന നവീകരണ സഭക്കാരെ എവിടെയും കാണാം . എന്നാൽ ഇതു സത്യവിശ്വാസമല്ലെന്നു വേദപുസ്തകത്തിൽനിന്നും കണ്ടെത്താം. അങ്ങനെയാണെങ്കിൽ, ഈ വിശ്വാസം അതിരു കടക്കുന്നതാണെന്നു കരുതാം.

ഒരുവൻ മാമോദീസായേറ്റ് വീണ്ടും ജനനം പ്രാപിക്കുന്നു. പാപമോചനവും , പുത്രസ്വീകാര്യവും പരിശുദ്ധാത്മാഭിഷേകവും പ്രാപിക്കുന്ന വിശ്വാസി സഭയിലേക്കു ചേർക്കപ്പെടുന്നു. സഭയാണ് അവനെ ദൈവത്തിങ്കലേക്കു നടത്തുന്നത്. രക്ഷയുടെ പാതയിൽ രക്ഷീക്കപ്പെടു-ന്നവരുടെ ഗണത്തിൽ അവൻ നീതിയിൽ ജീവിക്കുന്നു. രക്ഷയെന്നത് ദൈവത്തിന്റെ ദാനമാണ് (വെളിപാട് 7:10) സ്വന്തവിശ്വാസത്തിലും ശക്തിയിലും ഒരുവന് രക്ഷിക്കപ്പെടുവാൻ സാധ്യമല്ല. അങ്ങനെയാണെങ്കിൽ ക്രിസ്തു മനുഷ്യാവതാരം ചെയ്യുകയും കുരിശുമരണം ഏല്ക്കുകയും ചെയ്തത് എന്തിനാണ്.

ആദിയിൽ മനുഷ്യൻ ദൈവത്തോടൊപ്പമായിരുന്നു. അനുസരണക്കേടിനാൽ പാപിയായിത്തീർന്ന മനുഷ്യന് ശിക്ഷാവിധിയും മരണവും ഉണ്ടായി. ദൈവത്തിന്റെ സ്നേഹം മനുഷ്യനെ നിത്യനാശത്തിലേക്ക് വിടുന്നതിൽനിന്നും ഒഴിവാക്കി അവനെ രക്ഷിക്കുന്നതിനിടയാക്കി. തന്റെ ഏകജാതനായ പുത്രനെത്തന്നെ ദൈവത്തിൽ നിന്നുമകന്ന മനുഷ്യനെ തന്നിലേയ്ക്കടുപ്പിക്കുവാൻ അയച്ചു. ലോകത്തിന്റെ പാപം ചുമന്നുകൊണ്ട് , മറുവിലയായി , യേശുക്രിസ്തു കാൽവരിയിൽ യാഗമായി. മനുഷ്യന് "പൊതുവിലുള്ള രക്ഷ" കൈവന്നു. (യൂദാ 3- ാം വാക്യം). സഭയിലേക്കു മാമോദീസായിലൂടെ ചേർക്കപ്പെട്ട് രക്ഷിക്കപ്പെടുന്നവരുടെ സമൂഹത്തിൽ വളർന്നു വരുന്ന ക്രിസ്ത്യാനി ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിൽ (ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരും ജനിക്കാനിരിക്കുന്നവരും) വീണ്ടും ദൈവത്തോടു ചേരും. പിന്നീട് അവനോടൊപ്പം നിത്യവാസമായിരിക്കും. രക്ഷാപൂത്തി(എബ്രാ 11.40) എന്നു വി. പൗലോസ് അപ്പോസ്തോലൻ വിശേഷിപ്പിക്കുന്ന രക്ഷയുടെ പൂർത്തികരണം ഇവിടെ സംഭവിക്കുന്നു.

---

രെയും ശീലമാക്കാത്തവരെയും വളർന്നുവരുന്ന തലമുറയേയും മദ്യവിപത്തിനടിമയാക്കാൻ ഇടയാക്കാതെ,ഒരിക്കലും അവർ മദ്യം തൊടുകയില്ലെന്നു പ്രതിജ്ഞയെടുപ്പിക്കുവാൻ നമുക്കു ചുമതലയുണ്ട്. മദ്യപാനം നമ്മുടെ കുടുംബഭദ്രത തകർത്തെറിയാൻ കെൽപ്പുള്ളതാണ്. മദ്യപാനി ദൈവരാജ്യം അവകാശമാക്കുകയില്ലെന്നാണ് ബൈബിളിന്റെ സന്ദേശം. ശ്രീ നാരായണ ഗുരു പറയുന്നത് 'മദ്യം വിഷമാണ്, അതു എടുക്കരുത്, കൊടുക്കരുത്, കുടിക്കരുത് എന്നാണ്. ഈ ഉപദേശം ഏവർക്കും ബാധകമാണ്.

കുടംബസമാധാനത്തിന് യുദ്ധസന്നാഹങ്ങളല്ല ആവശ്യം. യുദ്ധ പരിതസ്ഥിതി കുടുംബത്തിലുണ്ടാകാനിടയുണ്ട്. അത് എങ്ങനെ ഒഴിവാക്കാമെന്നാണ് നമ്മൾ ചർച്ച ചെയ്തത്. അങ്ങനെ ചെയ്തില്ലെങ്കിൽ ദാമ്പത്യ തകർച്ച അനിവാര്യമാകും.

ആദ്യം പറഞ്ഞ പഴഞ്ചൊല്ല് അൽപം നീട്ടിയാൽ അർത്ഥം മറ്റൊരു ദിശയിലാകും . If you want peace ,prepare for war against Satan .പിശാചിന് ഉറക്കമില്ല. ആരെ വീഴിക്കേണ്ടു എന്നു ലക്ഷ്യമിട്ടു നടക്കയാണ്. നമുക്ക് സാത്താന്റെ വലയിൽ വീഴാതിരിക്കണമെങ്കിൽ, നമുക്ക് സമാധാനം വേണമെങ്കിൽ, നമ്മൾ സാത്താനോടു പോരാടുവാൻ യുദ്ധസന്നദ്ധരാകണം. ഇതിനായിട്ടുള്ള ആഹ്വാനമാണ് എഫേസ്യ ലേഖനം 6-ാം അദ്ധ്യായം10 മുതൽ 17 വരെയുള്ള വാക്യങ്ങളിൽ വി. പൗലോസ് നടത്തിയിരിക്കുന്നത്. ഓരോ ക്രിസ്ത്യാനിയും സർവ്വായുധവർഗ്ഗം ധരിച്ച് യുദ്ധസന്നദ്ധരായി നില കൊള്ളേണ്ടിയിരിക്കുന്നു. ഈ അന്ധകാരലോകത്തിലെ കപട ഭക്തിക്കാരായ ശാസ്ത്രിമാരോടും പരീശന്മാരോടും സമാധാനത്തിൽ വർത്തിക്കാൻ ക്രിസ്തു ആഗ്രഹിച്ചിരുന്നില്ലെന്ന് വി. മത്തായി 10:34-ൽ കാണാം. "ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നു നിരൂപിക്കരുത്; സമാധാനം അല്ല, വാൾ അത്രേ വരുത്തുവാൻ ഞാൻ വന്നത്. "എന്നു കർത്താവു പ്രസ്താവിക്കുന്നു. അവരുടെ അവിശ്വാസത്തിനും കപടഭക്തിക്കുമെതിരായി താൻ ശക്തമായ ആക്രമണമാണ് നടത്തിയത്. തന്റെ ഉപദേശമാകുന്ന ക്രൂശ് എടുക്കാത്ത ഒരുവനും തനിക്കു യോഗ്യതയില്ലെന്നു 38-ാം വാക്യത്തിൽ പറയുന്നു. ലോകത്തിലെ മഹത്തായ വിപ്ലവകാരികളിൽ അഗ്രേസരനായിരുന്നു ക്രിസ്തു . അദ്ദേഹത്തെ പിടിപ്പാൻ മഹാപുരോഹിതന്മാർ വിട്ട ചേവകർ കല്പന അനുസരിപ്പാൻ പറ്റാതെ തിരികെ മടങ്ങി report ചെയ്തു. ഈ മനുഷ്യൻ സംസാരിക്കുന്നതുപോലെ ആരും ഒരു നാളും സംസാരിച്ചിട്ടില്ല. (യോഹ. 7:46)ക്രിസ്തു തരുന്നതു ലോകപ്രകാരമുള്ള സമാധാനമല്ല, ദൈവികസമാധാനമാണ്. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം എന്നാണല്ലോ മാലാഖമാർ തന്റെ ജനനത്തിങ്കൽ പാടിയത്.

ഇങ്ങനെ കാത്തിരുന്ന് ഭാവിയിൽ അനുഭവിക്കേണ്ട രക്ഷ വർത്തമാനകാലത്ത് സംഭവിച്ചു എന്നു നവീകരണസഭകൾ വിശ്വസിപ്പിക്കാൻ പരിശ്രമിക്കുന്നു. അതിന്റെ ഫലമായാണു സാക്ഷ്യം പറയുന്നത് . വേദപുസ്തകം രക്ഷയുടെ കാലത്തെപ്പറ്റി എന്താണു പറയുന്നത് എന്നു മാത്രം ഇവിടെ പരിശോധിക്കുന്നുള്ളൂ.

**രക്ഷയ്ക്കായി കാത്തിരിക്കണം**

ഇപ്പോൾ രക്ഷിക്കപ്പെടുന്നവരുടെ സമൂഹത്തിലാണു വിശ്വാസി. രക്ഷാപൂർത്തിയ്ക്കായി ,വാങ്ങിപ്പോയവരും ജീവിച്ചിരിക്കുന്നവരും കാത്തിരിക്കണം കാരണം" തനിക്കായി കാത്തു നിൽക്കുന്നവരുടെ രക്ഷയ്ക്കായി അവൻ പാപം കൂടാതെ പ്രത്യക്ഷനാകും. (എബ്രാ. 9:28) കർത്താവായ യേശുക്രിസ്തുവിന്റെ കൃപയാൽ രക്ഷ പ്രാപിക്കും എന്നു നാം വിശ്വസിക്കുന്നതു പോലെ അവരും വിശ്വസിക്കുന്നു. (അ.പ്ര.15:11) നാം വിശ്വസിച്ച സമയത്തേക്കാൾ രക്ഷ ഇപ്പോൾ അധികം അടുത്തിരിക്കുന്നു. (റോമർ 13:11) അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും (മത്തായി 24:13) രക്ഷ കാത്തിരുന്നു പ്രാപിക്കണമെന്നു വ്യക്തമാണല്ലോ.

**രക്ഷിക്കപ്പെട്ടിരിക്കുന്നു എന്നതു പ്രത്യാശയാണ്**

പ്രത്യാശയിലല്ലോ നാം രക്ഷിക്കപ്പെട്ടിരിക്കുന്നത് .കാണുന്ന പ്രത്യാശയോ പ്രത്യാശയല്ല. കാണാത്തതിനായി പ്രത്യാശിക്കുന്നു എങ്കിലോ അതിനായി കാത്തിരിക്കുന്നു. (റോമർ 8:24,25)

കർത്താവു രക്ഷിക്കപ്പെടുന്നവരെ ദിനം പ്രതി സഭയോടു ചേർത്തുകൊണ്ടിരുന്നു (അ: പ്ര. 2:47).

ഈ വാക്യങ്ങളിലെല്ലാം "രക്ഷിക്കപ്പെട്ടിരിക്കുന്നവരെ " കാണാം. പക്ഷെ ഇതു പ്രത്യാശയാണ്. പ്രത്യാശിക്കുന്നത് അനുഭവിക്കാൻ കാത്തിരിക്കാം.

**രക്ഷ ദൈവത്തിന്റെ കൃപയും ദാനവും**

കൃപയാൽ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നു. അതിനും നിങ്ങൾ കാരണമല്ല; ദൈവത്തിന്റെ ദാനമത്രെയാകുന്നു. (എഫേ 2:8). സ്വന്തപരിശ്രമത്താൽ, "രക്ഷിക്കപ്പെട്ടു "എന്നു ആർക്കും പ്രഖ്യാപിക്കാനാവില്ല. കാരണം, ദൈവകൃപയാണു രക്ഷയ്ക്കു നിദാനം. യോഹന്നാൻ സ്ലീഹായുടെ വെളിപാടും ഇതു ശരി വയ്ക്കുന്നു. " രക്ഷ ദൈവത്തിന്റെയും കുഞ്ഞാടിന്റെയും ദാനം"(വെളിപാട് 7:10) എന്നാണു ദർശനത്തിൽ വി. യോഹന്നാൻ കണ്ടത്. പഴയ നിയമവിശ്വാസവും ഇതു ശരി വയ്ക്കുന്നു. "രക്ഷ യഹോവയ്ക്കുള്ളതാകുന്നു.(സങ്കീ 3:8). രക്ഷ യഹോവയിങ്കൽ നിന്നു വരുന്നു (യോഹ.2:9)

**ക്രിസ്ത്യാനിയുടെ ഉറപ്പും പ്രത്യാശയും**

രക്ഷയ്ക്കായി വിളിക്കപ്പെട്ടവനാണ് (ഏതസ്സ 2:14)

രക്ഷയുടെ പ്രത്യാശ ധരിച്ചവനാണ്. (1 തെസ്സ 5:9)

രക്ഷയ്ക്കായി തെരഞ്ഞെടുക്കപ്പെട്ടവനാണ്. (2 തെസ്സ 2:13)

രക്ഷയ്ക്കായി മുദ്രയിടപ്പെട്ടവനാണ്. (എഫേ 1:14)

രക്ഷയെ പ്രാപിക്കാൻ നിയമിക്കപ്പെട്ടവനാണ് (1 തെസ്സ 5:10)

കർത്താവിന്റെ രണ്ടാമത്തെ വരവിൽ നാമും വാങ്ങിപ്പോയവരും ഒരുമിച്ചു രക്ഷാപൂർത്തി പ്രാപിക്കും എന്നുള്ളതാണ് വീണ്ടും ജനനം പ്രാപിച്ച് കൗദാശിക ജീവിതത്തിലൂടെ രക്ഷയുടെ പാതയിൽ മുന്നേറുന്നവരുടെ ഉറപ്പ്. അതിനാൽ രക്ഷിക്കപ്പെടുന്നവരുടെ സമൂഹത്തിലാണെന്നു ഉറപ്പിക്കുകയാണ് ക്രിസ്തീയ ജീവിതത്തിലൂടെ ഓരോ വിശ്വാസിയും ചെയ്യേണ്ടത്.

("സഹോദരാ രക്ഷിക്കപ്പെട്ടോ" എന്ന ചോദ്യത്തിനുത്തരം ദിവ്യബോധന പഠനത്തിനിടയിലാണു കണ്ടെത്താനായത്. ഈ പദ്ധതിയെപ്പറ്റിയുള്ള എന്റെ ആസ്വാദനവും സാക്ഷ്യവുമിതുപോലെയുള്ള തിരിച്ചറിവുകളാണ്)

## കെടാവിളക്ക്

*(പരിശുദ്ധ പാമ്പാടി തിരുമേനിയെ സ്മരിച്ചുകൊണ്ട്)*



പുണ്യമായ് പാമ്പാടി നാടിനു ജ്യോതിസ്സായ്
പാവനനായൊരാ പുണ്യതാരം
പാമ്പാടി തന്നുടെ പഞ്ചായക്കാരനാം
പൊൻ തിരുമേനിയ്ക്കിന്നാദരങ്ങൾ
ഉള്ളത്തിൽ നിന്നും സുഖഭോഗചിന്തകൾ
ഉന്മൂലനം ചെയ്ത സദ്ഗുരുവേ
ഭക്തിയാം പൂനിലാവെന്നിൽ പരക്കട്ടെ.
ഭക്താവനം സാദ്ധ്യാമായിടട്ടെ
മാനവമാനസ പൂജിതനായിന്നും
മംഗളമേകും മധുമലരേ
മരുവിൽ മരുന്നോരേഴകളെങ്ങളിൽ
മാനസമാർദ്രമായ് തീർന്നിടേണേ
ആർത്തിയോടെ അഘമോചനം തേടിയീ
ആർത്തന്മാർ ഞങ്ങൾ അണഞ്ഞിടുമ്പോൾ
തീർത്ഥികനാം നാഥാ താപസ ശ്രേഷ്ഠനേ
തള്ളാതെ കൊള്ളേണം തുഷ്ടിയോടെ
അനിശം നേർവഴി കാട്ടുക ദാസരെ
അൻപേറും താവക സൂക്തങ്ങളാൽ
ആത്മാവിന്നമൃതം തന്നെ നിൻ വാണികൾ
ആർത്തരിൽ ആനന്ദദായകവും
വേദനമുറ്റി തഴച്ചൊരെൻ ജീവിത
വാടിയിലിത്തിരി സ്നേഹം പകർന്നു നീ
നിദ്രാവിഹീന നിശീഥിനിയിൽ സുഖ
നിദ്രയായെന്നുള്ളിൽ പൂകീടേണേ

*പഞ്ചായക്കാരൻ: മദ്ധ്യസ്ഥൻ*
*അഘം - പാപം, തീർത്ഥികൻ - സന്യാസി*
*ഭക്താവനം - ഭക്തജനരക്ഷ*



# ദിവ്യം ഈ ബോധനം

## ജോൺസൺ മുഖത്തല

മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസികൾക്കായി ഏർപ്പെടുത്തിയ "ദിവ്യബോധനം" പാഠ്യപദ്ധതിയിൽ അംഗമാകുന്നതിന് ഇടയായതിൽ ആദ്യം നന്ദി രേഖപ്പെടുത്തട്ടെ. ഭൗതികമായ അറിവുകൾക്കും നേട്ടങ്ങൾക്കും അപ്പുറം ആത്മീയമായ ഉണർവും പ്രബോധനവും നേടുവാൻ ദിവ്യബോധനം പദ്ധതിയിലൂടെ എനിക്ക് കഴിഞ്ഞിട്ടുണ്ട്. അത് മറ്റുള്ളവർക്ക് പകർന്നുകൊടുക്കുവാൻ കഴിഞ്ഞാൽ നാം സന്തുഷ്ടരാകും. അതുവഴി സഭാമക്കളെ ദിവ്യബോധനം പദ്ധതിയിൽ അംഗമാക്കുന്നതിനും നമ്മൾ ശ്രമിക്കണം.

പ്രകാശത്തിലേയ്ക്ക് എന്ന ഗ്രന്ഥമായിരുന്നല്ലോ നമ്മുടെ ആദ്യപാഠം. പുതിയ നിയമത്തെ കൂടുതൽ അറിയുന്നതിനും പഴയ നിയമവും പുതിയ നിയമവും തമ്മിലുള്ള ബന്ധവും ഈ പാഠത്തിലൂടെ നമുക്ക് മനസ്സിലാക്കുന്നതിന് സാധിച്ചിട്ടുണ്ട്. ഇതിലൂടെ യഹൂദ ചരിത്ര പശ്ചാത്തലം യിസ്രായേല്യരുടെ മതപരമായ പശ്ചാത്തലം, ഭൂമിശാസ്ത്രം, സുവിശേഷങ്ങൾ, ഉപമകൾ, യേശുക്രിസ്തു ആര്, അത്ഭുതപ്രവൃത്തികൾ, പുനരുത്ഥാനം തുടങ്ങിയവയും ഈ പാഠത്തിലൂടെ നമുക്ക് മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്.

ഭാരതസഭയിൽ ദൈവജനപങ്കാളിത്തം എന്ന 2-ാം പുസ്തകം ആദിമസഭയിലുള്ള വൈദിക-അയ്മേനി ബന്ധത്തെക്കുറിച്ചും വിശ്വാസികളുടെ പങ്കാളിത്തം സഭാജീവിതത്തിൽ ഉറപ്പു വരുത്തുവാൻ ആദിമസഭ സ്വീകരിച്ചിരുന്ന സമീപനങ്ങളെപ്പറ്റിയും സഭാ ശുശ്രൂഷയിൽ സ്ത്രീകളുടെ പ്രത്യേക പങ്കാളിത്തത്തെപ്പറ്റിയും വളരെ കാതലായി വിശദീകരിക്കുന്നുണ്ട്. അയ്മേനികളുടെ സേവന രംഗങ്ങൾ , സഭയിൽ ദൈവജനപങ്കാളിത്തം എന്നിവയെക്കുറിച്ചും അതിൽ പ്രതിപാദിക്കുന്നു.

പഴയ നിയമത്തിന് ഒരാമുഖമായ പ്രത്യാശകിരണങ്ങൾ എന്ന പുസ്തകം പഞ്ചഗ്രന്ഥം, എബ്രായചരിത്രം, യഹൂദമതത്തിലെ പ്രധാന വിഭാഗങ്ങൾ, വെളിപാടു സാഹിത്യത്തിന്റെ പ്രാധാന്യം, പഴയ നിയമവും ക്രിസ്തീയ ആരാധനയും, പഴയ നിയമവും ഭാരതപശ്ചാത്തലവും തുടങ്ങി പഴയനിയമത്തിലെ ഉള്ളടക്കങ്ങളെ വളരെ ഗഹനമായി അപഗ്രഥിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ് ഇത്.

ദിവ്യബോധനം പഠനപദ്ധതിയിലെ നാലാം ഗ്രന്ഥമാണല്ലോ "വേദശാസ്ത്ര വീഥിയിൽ". ഈ പുസ്തകത്തിലൂടെ യേശുക്രിസ്തുവിന്റെ ജീവിതവും, ഉപദേശവും, യേശുക്രിസ്തുവിന്റെ ആളത്വം, ദൈവരാജ്യം , അലക്സന്ത്രിയായിലേയും അന്ത്യോഖ്യായിലേയും വേദശാസ്ത്ര പണ്ഡിതരുടെ ക്രിസ്തു ശാസ്ത്ര വീക്ഷണങ്ങൾ തുടങ്ങി പഴയകാല ക്രൈസ്തവചരിത്രവും പുതിയ വീക്ഷണവും, പരിശുദ്ധാത്മാവ്, ത്രിത്വം,തുടങ്ങിയവയെക്കുറിച്ചും ഈ ഗ്രന്ഥം വളരെ അർത്ഥവത്തായ രീതിയിൽ കാര്യങ്ങൾ പഠിപ്പിച്ചുതന്നു.

അഞ്ചാം പുസ്തകമായ സഭ, പൗരോഹിത്യം, കൂദാശകൾ എന്നിവയെക്കുറിച്ചുള്ള "ജനതകളുടെ പ്രകാശം "എന്ന പുസ്തകം സഭാവിശ്വാസികൾക്ക് വളരെ പ്രയോജനം ചെയ്യുന്ന ഒരു ഗ്രന്ഥമാണ്. യേശുക്രിസ്തുവും ക്രിസ്തീയ സഭയുടെ ആരംഭവും, സഭയും ക്രിസ്തുവിന്റെ അധികാരവും, സഭയും എക്യുമെനിക്കൽ പ്രസ്ഥാനവും, പുരോഹിതന്റെ വിളിയും, തെരഞ്ഞെടുപ്പും,വി. കൂദാശകൾ, വി. മാമോദീസ, മൂറോനഭിഷേകം, വി. കുർബാന, വിവാഹം, കുമ്പസാരം, രോഗികളുടെ തൈലാഭിഷേകം, തുടങ്ങി ഒരു വിശ്വാസി അറിഞ്ഞിരിക്കേണ്ട സഭയുടെ എല്ലാ ആരാധനയും ക്രമങ്ങളും ഈ പുസ്തകത്തിലൂടെ മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്.

ആറാം പുസ്തകമായ ഓർത്തഡോക്സ് വിശ്വാസ വിശകലനം എന്ന കൃതി സംഗ്രഹിക്കുന്നതിന് അല്പം പ്രയാസം തോന്നി എങ്കിലും അതിന്റെ ആഴങ്ങളിലേക്ക് ഇറങ്ങിച്ചെന്നപ്പോൾ ഓർത്തഡോക്സ് വിശ്വാസം, ഇതര ഓറിയന്റൽ സഭകൾ, റോമൻ കത്തോലിക്കാ സഭകൾ, ലൂഥറൻ വിശ്വാസം, കപ്പദോക്യൻ പിതാക്കന്മാരും അഗസ്തിനോസും കൽക്കദോന്യ സുന്നഹദോസ്, പാപ്പായുടെ അപ്രമാദിത്വവും പരമാധികാരവും 19-ാം നൂറ്റാണ്ടിലെ ലിബറലിസം തുടങ്ങിയ ചരിത്രങ്ങളും പുതിയ വീക്ഷണങ്ങളും ഈ കൃതിയിലുടെ മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്.

ക്രൈസ്തവ പാരമ്പര്യത്തെ നയിച്ചവരും ഇന്നേയോളം നയിക്കുന്നവരും ആയിട്ടുള്ളവരെപ്പറ്റി രചിച്ച ക്രൈസ്തവ പാരമ്പര്യ ശില്പികളുടെ ജീവിതം, സംഭാവനകൾ എന്നിവയെക്കുറിച്ചുള്ള സാക്ഷികളുടെ സമൂഹം എന്ന പുസ്തകം വളരെ പ്രയോജനം ചെയ്യുന്ന ഒരു ഗ്രന്ഥമാണ്. അപ്പോസ്തോല പിതാക്കന്മാർ, അപ്പോക്രീഫൽ സാഹിത്യം, ആദിമസഭാ രക്തസാക്ഷികൾ, ആദ്യകാല വിശ്വാസ സമർത്ഥകർ , പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങൾ തുടങ്ങി താപസന്മാരെപ്പറ്റിയും, വിശ്വാസധീരന്മാരെപ്പറ്റിയും വളരെ ദീർഘമായി ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

സഭ വളരുന്നു എന്ന 9-ാം കൃതിയിലൂടെ ക്രൈസ്തവ സഭ എങ്ങനെ ഇന്ത്യയിൽ എങ്ങനെ തുടക്കം കുറിച്ചു, അതിന്റെ ഇന്നത്തെ വളർച്ച, ഭാരത സഭയും മാർത്തോമ്മാ ശ്ലീഹായും കൂനൻ കുരിശു സത്യത്തെ തുടർന്നുള്ള സഭാ വിഭജനം, അതിന്റെ അനന്തര ഫലങ്ങൾ തുടങ്ങി ഭാരതസഭാചരിത്രം തുടങ്ങിയവ ഈ പുസ്തകത്തിലൂടെ മനസ്സിലാക്കുന്നതിന് സാധിച്ചിട്ടുണ്ട്. മലങ്കര സഭയുടെ നിലനില്പ് ഏതെങ്കിലും വിദേശരാജ്യത്തിന്റെയോ വിദേശ മെത്രാന്മാ



# ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു

ഗ്രേസ് വർഗീസ് (GOCE A-943)

യേശുതമ്പുരാൻ തിരഞ്ഞെടുത്ത 12 ശിഷ്യന്മാരിൽ ഏറ്റവും കൂടുതൽ സ്നേഹിച്ച ശിഷ്യനായ യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷത്തിൽ വി. യോഹന്നാന്റെ സുവിശേഷത്തിൽ "യേശു തമ്പുരാൻ ഞാനാകുന്നു എന്നു അവകാശപ്പെടുന്ന ഏഴ് പ്രസ്താവനകൾ രേഖപ്പെടുത്തിയിരിക്കുന്നു. Famous Seven Says" I am" ഈ പ്രസ്താവനകൾ വളരെ പ്രാധാന്യം ഉള്ളതാണ്. യേശു തമ്പുരാൻ ഈ പ്രസ്താവനകളിൽ കൂടി നമ്മെ ക്രിസ്തുവിന്റെ ജീവനിലേയ്ക്കു പങ്കുകാരാക്കുകയാണ്.

ക്രിസ്തുയേശുവിന്റെ "ഞാനാകുന്നു" എന്ന ഏഴു പ്രസ്താവനകൾ

1. "ഞാൻ ജീവന്റെ അപ്പം ആകുന്നു" St. John: 6:35
2. "ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു" St.Jn:8:12
3. "ഞാൻ ആടുകളുടെ വാതിൽ ആകുന്നു "St.Jn:10:7
4. "ഞാൻ നല്ല ഇടയനാകുന്നു" St. Jn:10:11
5. "ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു." St. Jn:11:25
6. "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു" St. Jn: 14:6
7. "ഞാൻ സാക്ഷാൽ മുന്തിരി വള്ളിയാകുന്നു" St. Jn 15:1

ഇതിൽ അഞ്ചാമത്തെ പ്രസ്താവനയായ ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു എന്നതിന്റെ സാഹചര്യം, യേശു തമ്പുരാൻ ആരോടു പറഞ്ഞുവെന്നു നോക്കാം. ബഥാന്യയിലെ ഒരു ചെറിയ കുടുംബം . ലാസറും , സഹോദരിമാരായ മാർത്തയും മറിയയും അടങ്ങുന്ന ഒരു ചെറിയ ഭവനം .ക്രിസ്തു പലപ്പോഴും ആ ഭവനത്തിൽ പോകുമായിരുന്നു. Luke 10:38-42 വരെ ഉള്ള വാക്യങ്ങളിൽ യേശു തമ്പുരാനും മാർത്തയും മറിയയും തമ്മിലുള്ള സംഭാഷണം രേഖപ്പെടുത്തിയിരിക്കുന്നു. യേശു തമ്പുരാന് ഈ ഭവനവുമായിട്ട് വളരെ അടുത്ത ബന്ധം ഉണ്ടായിരുന്നു. യേശു അവിടെ ഇല്ലായിരുന്ന അവസരത്തിൽ ലാസർ രോഗി ആകുന്നു. ലാസറിന്റെ സഹോദരിമാർ യേശുവിനെ വിവരം അറിയിക്കുന്നു. ബഥാന്യയിൽനിന്നും 3 km മാത്രം ദൂരം അകലെ ഉള്ള ഒരു സ്ഥലത്തായിരുന്നു ക്രിസ്തു. എങ്കിലും ലാസർ മരിച്ചു നാല് ദിവസം കഴിഞ്ഞതിനുശേഷം ആണ് ക്രിസ്തു ലാസറിന്റെ ഭവനത്തിൽ എത്തുന്നത് അതിനുള്ള കാരണങ്ങൾ .

a. ലാസറിന്റെ മരണത്തെ സ്ഥിരീകരിക്കുവാൻ. മരിച്ച വിവരം എല്ലാവരും അറിയുവാനും അവിടെ എത്തുവാനും സമയം കൊടുത്തു. യെഹൂദന്മാർ മൂന്നു ദിവസം വരെ ആത്മാവ് അടുത്തുതന്നെ ഉണ്ട് എന്നു വിശ്വസിക്കുന്നു.

b താൻ ചെയ്യുവാൻ പോകുന്ന അത്ഭുത പ്രവർത്തി ദർശിക്കുവാൻ ധാരാളം ആൾക്കാർ എത്തുന്നതിനുവേണ്ടി സമയം നല്കി.

c. മാർത്ത, മറിയ എന്നി സഹോദരിമാരുടെ വിശ്വാസത്തെ പരീക്ഷിക്കുന്നതിനും അവരെ ശക്തിപ്പെടുത്തുവാനും ക്രിസ്തു അവിടെ താമസിക്കുകയാണ്.

d. മനുഷ്യരുടെ സമയമല്ല, ദൈവത്തിന്റേത് എന്ന് അനു

---

രുടെയോ ഭാഗമായിട്ടല്ല, മറിച്ച് ഭാരതമണ്ണിന്റെ ആചാരാനുഷ്ടാനങ്ങളും, സംസ്കാരവും അനുസരിച്ച് വർത്തിക്കുന്ന ഒരു സഭയാണ് നമ്മുടേത് എന്നും കൃതിയിലൂടെ മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

പത്താമത് ഗ്രന്ഥമായ ക്രിസ്തീയ കൗൺസലിംഗിന് ഒരാമുഖം എന്ന ജീവിതപാതയിൽ എന്ന ഗ്രന്ഥം വളരെയധികം പ്രയോജനം കിട്ടുന്ന പുസ്തകമാണ്. മനഃശാസ്ത്രപരവും വേദശാസ്ത്രപരവും ആയിട്ടുള്ള കൗൺസലിംഗ്, കുടുംബ പ്രശ്നങ്ങൾക്കുള്ള കൗൺസലിംഗ്, യുവാക്കളുടെ കൗൺസലിംഗ്, കൗൺസലിംഗും വി. കുമ്പസാരവും തമ്മിലുള്ള ബന്ധം, കൗൺസലർക്ക് ഉണ്ടായിരിക്കേണ്ട കഴിവുകൾ, കൗൺസലിംഗും അപകർഷതാബോധവും തുടങ്ങി ജീവിതത്തിന്റെ വിവിധ ഘട്ടങ്ങളിൽ നമ്മൾ ശ്രദ്ധിക്കേണ്ടതും ഒഴിവാക്കേണ്ടതും ആയ കാര്യങ്ങൾ എന്നിവ വളരെ എളുപ്പം മനസ്സിലാക്കുന്ന തരത്തിലാണ് ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ളത്.

ഈ ഗ്രന്ഥങ്ങളിലൂടെ മലങ്കരസഭയുടെയും ഇതരസഭകളുടെയും പഴയകാല ക്രിസ്തീയ ചരിത്രങ്ങളും, പഴയനിയമവും പുതിയനിയമവും തുടങ്ങി ഒട്ടേറെ കാര്യങ്ങൾ സംഗ്രഹിക്കുവാൻ സാധിച്ചിട്ടുണ്ട്. നമ്മൾ ഈ പാഠ്യപദ്ധതിയിലൂടെ ഗ്രഹിച്ച വിവരങ്ങൾ മറ്റുള്ളവർക്കു പകർന്നുകൊടുക്കുവാൻ ശ്രമിക്കണമേ. ജീവിതത്തിൽ വ്യതിയാനങ്ങൾ വരുത്തുവാൻ സഭയേയും സഭാപിതാക്കന്മാരേയും കൂടുതൽ മനസ്സിലാക്കുവാൻ, ആരാധനയേയും അനുഷ്ഠാനങ്ങളേയും പറ്റി മനസ്സിലാക്കുവാനും POCE കോഴ്സിലൂടെ കഴിഞ്ഞു എന്നുള്ളത് വളരെ ചാരിതാർത്ഥ്യത്തിലൂടെ ഏവരെയും അറിയിക്കട്ടെ.

സ്മരിപ്പിക്കുവാൻ

e മരിച്ച ഒരാളെ ഉയിർപ്പിക്കുന്നതിനാൽ തന്റെ ശിഷ്യന്മാർക്കും ക്രിസ്തുവിലുള്ള വിശ്വാസം വർദ്ധിക്കുവാനും മരണത്തിന്മേൽ ക്രിസ്തു വിജയം വരിക്കുമെന്നും ജീവനും പ്രത്യാശയും ലോകത്തിനു പ്രദാനം ചെയ്യുമെന്നും അവരെ മനസ്സിലാക്കുവാൻ വേണ്ടിയാണ്.

യേശു ലാസറിന്റെ ഭവനത്തിൽ എത്തുമ്പോൾ മാർത്ത യേശുവിനോട് ; കർത്താവേ, നീ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എന്റെ സഹോദരൻ മരിക്കയില്ലായിരുന്നു; ഇപ്പോഴും നീ ദൈവത്തോട് എന്തു അപേക്ഷിച്ചാലും ദൈവം നിനക്കു തരും എന്നു ഞാൻ അറിയുന്നു എന്നു പറഞ്ഞു Jn. 11:21,22 യേശു അവനോട് നിന്റെ സഹോദരൻ ഉയിർത്തെഴുന്നേൽക്കും എന്നു പറഞ്ഞു. മാർത്ത യേശുവിനോട് ഒടുക്കത്തെ നാളിലെ പുനരുത്ഥാനത്തിൽ അവൻ ഉയിർത്തെഴുന്നേല്ക്കും എന്നു ഞാൻ അറിയുന്നു എന്നു പറഞ്ഞു. (Jn.11:24) ഉടനെ അതിനു മറുപടിയായി യേശു പറയുന്നതാണ് " ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും(വാക്യം 25).

ഈ വാക്യത്തിൽ നാം ശ്രദ്ധിക്കേണ്ട രണ്ട് വാക്കുകളാണ്- പുനരുത്ഥാനവും ജീവനും. ഇത് interconnected ആയിട്ടുള്ള words ആണ്. പുനരുത്ഥാനം എന്നു പറഞ്ഞാൽ വീണ്ടും ഉത്ഥാനം, വരിക എന്നാണ്. ജീവൻ- നിത്യജീവൻ, നിത്യമായി ജീവിയ്ക്കുക. നിത്യജീവനുള്ളവർക്കേ പുനരുത്ഥാനമുള്ളൂ. പുനരുത്ഥാനം എന്ന വാക്ക് പഴയ നിയമത്തിൽ കാണുന്നതെ അല്ല. എന്നാൽ പുതിയ നിയമത്തിൽ 17 പ്രാവശ്യം കാണുന്നു. "നിത്യജീവൻ " എന്ന വാക്ക് വിശുദ്ധ വേദപുസ്തകത്തിൽ 89 പ്രാവശ്യം കാണുന്നു. പുതിയ നിയമത്തിൽ 58 പ്രാവശ്യവും പഴയനിയമ പുസ്തകത്തിൽ 31 പ്രാവശ്യവും . ഇനി നിത്യജീവൻ ലഭിക്കുന്നതാർക്കാണ് എന്നു നോക്കാം.

1.ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്കു ഒരു നാളും നിത്യമായി മരിയ്ക്കുവാൻ സാധ്യമല്ല. John :3:16"തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജിവൻ പ്രാപിക്കേതിനു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." John :3.15ൽ നാം ആരും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിയ്ക്കുവാൻ ക്രിസ്തു ഈ ലോകത്തിലേയ്ക്കു വന്നുവെന്നു കാണാം.

യേശുവിൽ വിശ്വസിക്കുന്നവർക്ക് മരണത്തെ അതിജീവിക്കുന്ന അനശ്വര ജീവൻ പ്രാപിക്കാൻ കഴിയുന്നതാണ്. "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും." വിശ്വാസിയായ ഒരുവൻ ശാരീരികമായി മരിച്ചാലും അവനിൽ യഥാർത്ഥ ജീവനുണ്ട്. യഥാർത്ഥ വിശ്വാസമുള്ളവൻ നിത്യമായി മരിക്കുക സാധ്യമല്ല. അവൻ എപ്പോഴും ജീവന്റെ പ്രകാശത്തിൽ വസിക്കുന്നു. മരണം ഭയപ്പെടേണ്ട ഒരു സത്യമല്ല. അവശ്യം കടന്നുപോകേണ്ട ഒരു കടത്തു മാത്രം.

2. നമ്മുടെ ആചാരങ്ങളും അനുഷ്ഠാനങ്ങളും പാരമ്പര്യങ്ങളും കൂദാശകളും ആചരിച്ച് ജീവിക്കുന്നവർക്ക് നിത്യജീവൻ ലഭിക്കും. വി. കുമ്പസാരത്തിനു ശേഷം വിശുദ്ധ കുർബ്ബാന അനുഭവിക്കുന്നവർ അതായത് യേശുതമ്പുരാന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നവർക്കു നിത്യജീവൻ ലഭിയ്ക്കും. വി. കുർബ്ബാനയുടെ സമയത്തു "ഇതു നിങ്ങളുടെ രക്ഷയ്ക്കും നിത്യജിവനും ആയി നൽകപ്പെടുന്നു. എന്നു പട്ടക്കാരൻ പല ആവർത്തി പറയുന്നുണ്ടല്ലോ. അന്ത്യത്താഴ സമയത്തു യേശുതമ്പുരാൻ പരയുന്നുവല്ലോ" എന്റെ ശരീരം ഭക്ഷിക്കുന്നവൻ ഒരു നാളും മരിക്കയില്ലായെന്ന്."

3. അനാഥരെയും അഗതികളെയും ദരിദ്രരെയും പരിരക്ഷിക്കുകയും ദാനധർമ്മങ്ങൾ നൽകുന്നവർക്ക് അവ നിത്യജീവനായി കണക്കാക്കുമെന്നു നമ്മുടെ വലിയ നോയമ്പിലെ പ്രഭാതപ്രാർത്ഥനയിൽ പറയുന്നുണ്ട്. ഈ ലോകത്തിൽ ദാനധർമ്മങ്ങൾ വിതക്കുന്നവൻ ഉയിർപ്പിന്റെ നാളിൽ കൊയ്യുവാനിടയാകും. ധനവാനായ ഒരു പ്രമാണി നിത്യജീവൻ പ്രാപിക്കേണ്ടതിനു എന്തു ചെയ്യണമെന്നു ക്രിസ്തുവിനോട് ചോദിക്കുമ്പോൾ നിനക്കുള്ളതു വിറ്റു ദരിദ്രർക്കു കൊടുക്കുവാനായി ക്രിസ്തു പറയുന്നു. അദ്ദേഹം ധനികനാകയാൽ ദുഖിതനായി തിരിച്ചു പോയെന്നു കാണുന്നു.

Mathew 22:29, Luke 20:27 ലും പുനരുത്ഥാനം ഇല്ലായെന്നു സദൂക്യർ പറയുന്നു എന്നു രേഖപ്പെടുത്തിയിരിക്കുന്നു .John 5:29 ൽ പറയുന്നു നന്മ ചെയ്യുന്നവൻ നിത്യജീവനായും തിന്മ ചെയ്യുന്നവൻ ന്യായ വിധിക്കായും പുനരുത്ഥാനം ചെയ്യുന്ന നാഴിക വരുന്നു എന്നാണ്.

യേശുവിനെ കൂടാതെ യഥാർത്ഥ ജീവിതം നയിക്കുവാൻ സാധ്യമല്ല. യേശു നമ്മുടെ ഭക്ഷണവും ജീവനും ആകുന്നു. ജീവിതം എന്നതു ജനനത്തിനും മരണത്തിനും ഇടയ്ക്കുള്ള Short time ആണ്. ജീവീതം കൊണ്ട് നാം ജീവൻ നേടി എടുക്കണം. മണ്ണിനെ പ്രതി മാണിക്യത്തെ നഷ്ടപ്പെടുത്താതെ യേശു വിൽ വിശ്വസിച്ച് ജീവിച്ചാൽ ഈ ലോകത്തിൽ വച്ചു തന്നെ നമുക്കു നിത്യജീവൻ പ്രാപിക്കാം. എന്നാലും അതിന്റെ പരിപൂർണ്ണത സംഭവിക്കുന്നത് വരുവാനുള്ള ലോകത്തിൽ വെച്ചാണ്. പരലോകത്തിലേയ്ക്കുള്ള തീർത്ഥാടകരായി ഈ ലോകത്തിൽ ശരിയായി ജീവിക്കുകയാണ് നല്ലത്. നാം ഇവിടെ തീർത്ഥാടകരാണ്. പരദേശികളാണ്. നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലാണ്. എല്ലാം നേടിയിട്ടും ആത്മാവ് നേടിയില്ലായെങ്കിൽ എന്തു പ്രയോജനം.

നമ്മുടെ മരണത്തോട് നമ്മുടെ ശരീരം മണ്ണോട് ചേരുന്നു. നമ്മുടെ ആത്മാവ് നിത്യജീവനിലേക്കു പോകുന്നു. മരണം ഒന്നിന്റേയും അവസാനമല്ല. ഒരു ഇടവേള മാത്രം. ഇടതാവളം മാത്രം.

യേശുവിന്റെ രണ്ടാമത്തെ വരവിൽ നാം പുതുക്കം പ്രാപിച്ചു പുനരുത്ഥിച്ച് ദൈവദൂതന്മാരായി നിത്യജീവനു അവകാശികളാകും. Luke :20:36, Mathew 22:31പുനരുത്ഥാനത്തിൽ എല്ലാവരും സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ അത്രേ എന്നു കാണുന്നു. മനുഷ്യപുത്രൻ തന്റെ തേജസ്സോടെ സകല വിശുദ്ധ ദൂതന്മാരുമായി വരുമ്പോൾ തേജ



# “യാക്കോബ് ഗൃഹമേ വരുവിൻ നമുക്ക് യഹോവായുടെ വെളിച്ചത്തിൽ നടക്കാം”

എം. തോമസ് (ദിവ്യബോധനം ഓർഗനൈസർ)

ഇസ്രായേൽ ജനത ബാബേൽ പ്രവാസത്തിനു മുമ്പ് ദൈവത്തിൽ നിന്നകന്ന് പാപത്തിൽ മുഴുകിയപ്പോൾ പ്രവാചകൻ അവരെ ആഹ്വാനം ചെയ്യുന്നതാണ് ഈ വേദഭാഗം. വെളിച്ചത്തെക്കുറിച്ച് അനവധി ചിന്തകൾ വി. വേദപുസ്തകത്തിലുണ്ട്. ആദ്യത്തെ സൃഷ്ടിയും ദൈവം ആദ്യം നല്ലതായി കണ്ടതും വെളിച്ചമാണ്. (ഉൽപ :1:4). ദൈവം വെളിച്ചത്തെയും ഇരുളിനേയും വേർതിരിച്ചു. ഈ വേർതിരിവ് ഇന്നത്തെ ആവശ്യമാണ്.ഈ കാലഘട്ടത്തിൽ വെളിച്ചവും ഇരുളും വേർതിരിച്ചറിയാൻ കഴിയുന്നില്ലന്നുള്ളതാണ് യാഥാർത്ഥ്യം. വെളിച്ചം സകല നന്മയുടെയും സന്തോഷത്തിന്റെയും സമാധാനത്തിന്റെയും സ്നേഹത്തിന്റെയും പ്രതീകമാണെങ്കിൽ ഇരുൾ സകലതിന്മയുടെയും നിരാശയുടെയും വെറുപ്പ്, വിദ്വേഷം,അസൂയ തുടങ്ങിയ നിഷേധാത്മകതയുടെ പ്രതീകമാണ്.

യേശു ലോകത്തിന്റെ വെളിച്ചമാണ് . “ഞാൻ ലോകത്തിന്റെ വെളിച്ചമാണ് എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും. യോഹ.8:12. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് അരുളിച്ചെയ്ത യേശു തന്നെ അനുഗമിച്ച ശിഷ്യന്മാരെ നോക്കി “നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു” (വി. മത്തായി:5:14)എന്നരുളിച്ചെയ്തു. വി.മാമോദീസായിലുടെ നമ്മൾ ഈ പദവിയിലേക്ക് പ്രവേശിച്ചിരിക്കയാണ്. അതായത് പ്രകാശപുത്രന്മാരും പ്രകാശപുത്രിമാരുമായിത്തീർന്നു.“അവൻ ജ്വലിച്ചു പ്രകാശിക്കുന്ന വിളക്കായിരുന്നു.” എന്ന് യോഹന്നാൻ സ്നാപകനെക്കുറിച്ച് യേശു പറഞ്ഞു.(യോഹ:5:35) നമ്മെക്കുറിച്ചും ഇതു തന്നെയാണ് ദൈവം ആഗ്രഹിക്കുന്നത്. നാം ജ്വലിച്ചു പ്രകാശിക്കണമെങ്കിൽ ദൈവവചനമാകുന്ന വെളിച്ചം നമ്മിൽ വ്യാപരിച്ചുകൊണ്ടിരിക്കണം. “നിന്റെ വചനം എന്റെ കാലിനു ദീപവും പാതയ്ക്കു പ്രകാശവുമാകുന്നു.”സങ്കീ,119:105 ദൈവവചനത്തിന്റെ വെളിച്ചത്തിൽ നടക്കുവാൻ ദിവ്യബോധനപഠനം നമ്മെ സഹായിക്കുന്നു.“യഹോവയുടെ ന്യായപ്രമാണം രാപ്പകൽ ധ്യാനിക്കുന്നവൻ ഭാഗ്യവാൻ ”(സങ്കീ:1:2) ദിവ്യബോധനപഠനം ഒരു ഭാഗ്യകരമായ അവസ്ഥയായി അനേകർക്ക് അനുഭവമാകുന്നു. സഭയ്ക്കുള്ളിൽ നിന്നും പുറത്തുനിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന വേദവിപരീതികളുടെ വെല്ലുവിളികളെ നേരിടുവാൻ ദിവ്യബോധനപഠനം നമ്മെ സഹായിക്കുന്നു. ദിവ്യബോധനപഠനത്തിലൂടെ സഭയുടെ സത്യവിശ്വാസമാണ് നാം പഠിക്കുന്നത്. ക്രിസ്തുവാകുന്ന വെളിച്ചത്തിലൂടെ ലോകത്തെയും നമ്മെയും നോക്കിക്കാണുമ്പോഴാണ് യഥാർത്ഥ അവസ്ഥ നാം മനസ്സിലാക്കുന്നത് .“സഹോദരനെ സ്നേഹിക്കുന്നവൻ വെളിച്ചത്തിൽ വസിക്കുന്നു” (1യോഹ:2:10)ദൈവസ്നേഹം വെളിച്ചമാണ്. 1 കൊരി. 13-ാം അദ്ധ്യായത്തിൽ സ്നേഹത്തിന്റെ വിവിധ വശങ്ങളെക്കുറിച്ചു പറഞ്ഞിരിക്കുന്നു. 14:1ൽ സ്നേഹം ആചരിപ്പാൻ ഉത്സാഹിപ്പിൻ എന്ന് സെന്റ് പോൾ ആഹ്വാനം ചെയ്യുന്നു. ക്രിസ്തീയ ജീവിതം ദൈവസ്നേഹം പ്രാവർത്തികമാക്കുന്ന ജീവീതശൈലിയാണ്. യേശുക്രിസ്തു തന്റെ കാൽവരിയാഗത്തിലൂടെ അതു നമുക്കു കാട്ടിത്തന്നു. “അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വച്ചു കൊടുത്തതിനാൽ നാം സ്നേഹം എന്തെന്നറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വെക്കേണ്ടതല്ലയോ” (1യോഹ. 3:16) നല്ല ശമരിയാക്കാരന്റെ ഉപമയിലൂടെ സ്നേഹം പ്രാവർത്തികമാക്കുന്നതെങ്ങനെയെന്ന് കർത്താവ് ന്യായശാസ്ത്രിയെ പഠിപ്പിച്ചു. ദൈവസ്നേഹമാകുന്ന വെളിച്ചം കാരുണ്യ പ്രവർത്തനത്തിലൂടെ മറ്റുള്ളവരിലേക്കു പകരണം ആയതിന് ദിവ്യബോധന പഠനം നമ്മെ സഹായിക്കട്ടെ.

❑

---

സ്സിന്റെ സിംഹാസനത്തിൽ ക്രിസ്തു ഇരിക്കും. ഇടയൻ ചെമ്മരിയാടുകളെ വലതുഭാഗത്തും കോലാടുകളെ ഇടതുഭാഗത്തും നിർത്തും പോലെ ന്യായാധിപനായ ക്രിസ്തു നന്മ ചെയ്യുന്നവരെ വലത്തും തിന്മ ചെയ്യുന്നവരെ ഇടതുഭാഗത്തും നിർത്തും. വലതു ഭാഗത്തുള്ളവരോട് അരുളിചെയ്യും . “ എനിക്കു വിശന്നു , നിങ്ങൾ ഭക്ഷണം തന്നു. എനിക്കു ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ തന്നു. ഞാൻ നഗ്നനായിരുന്നു, നിങ്ങൾ ഉടുപ്പിച്ചു. ഞാൻ രോഗിയായിരുന്നു, നിങ്ങൾ എന്നെ ശുശ്രൂഷിച്ചു. ഞാൻ തടങ്കലിൽ ആയിരുന്നു. നിങ്ങൾ എന്നെ കാണാൻ വന്നു. എപ്പോൾ , എവിടെ, എന്നുള്ള അവരുടെ ചോദ്യത്തിന് ഈ ചെറിയവരിൽ ചെറിയവരായവർക്ക് ചെയ്തത് ഒക്കെയും എനിക്കു ചെയ്തു എന്നു അവരോട് പറയും. അല്ല നമ്മോട് പറയുവാൻ ഇടവരട്ടെ. നിങ്ങൾ എന്നെ സ്നേഹിച്ചു. ലോകത്തെ നിങ്ങൾ ദ്വേഷിച്ചു. ഇതിനാൽ നിങ്ങൾ മോക്ഷവും നിത്യജീവനും അനുഭവിപ്പിൻ . ഞാൻ നിങ്ങളെ അറിയുകയില്ല, എന്നു പറഞ്ഞ് നമ്മുടെ മുൻപിൽ വാതിൽ അടയാതിരിക്കട്ടെ. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

# ക്രിസ്ത്യാനിയും പ്രാർത്ഥനയും

## പി. പി. വർഗീസ് (G.O.C.E.)

ഒരു ക്രിസ്ത്യാനിയുടെ ജീവിതത്തിന്റെ ശക്തി, കൃപാവരങ്ങളെ ശരിയായി പ്രയോജനപ്പെടുത്തുന്നതിനെ ആശ്രയിച്ചാണിരിക്കുന്നത്. ദൈവസംസർഗ്ഗത്തിന്റെ കുറവാണ് പല ക്രിസ്ത്യാനികളുടെയും ജീവിതം പരാജയപ്പെടുന്നതിന്റെ കാരണം. തെറ്റായ ജീവിതശൈലികൾ ഉള്ള പലരും പെട്ടെന്നു മാനസാന്തരപ്പെടുന്നതു നാം കണ്ടിരിക്കും. അങ്ങനെയുള്ളവർ പിന്മാറിപ്പോകുന്നത് പരിതാപകരമാണ്. അവർ മനം തിരിഞ്ഞപ്പോൾ ദൈവത്തിന്റെ ആത്മാവ് ശക്തിയായി അവരിൽ പ്രവർത്തിച്ചു. എന്നാൽ പ്രാർത്ഥനയാലും മറ്റു കൃപാവഴികളാലും ആത്മീയശക്തിയെ പുതുക്കുവാൻ അവർക്കു കഴിഞ്ഞില്ല. ഈ കാരണങ്ങളെല്ലാം നമുക്കു നന്നായി അറിയാമെങ്കിലും നമ്മിൽ പലരുടേയും ജീവിതം ശുഷ്കമായും നിർജ്ജീവമായും തീർന്നിരിക്കുന്നതിന്റെ കാരണം "യഹോവയെ കാത്തിരിക്കുന്നതിലുള്ള " നമ്മുടെ ഉപേക്ഷ അല്ലയോ? യെശയ്യ 40:31"യഹോവയെ കാത്തിരിക്കുന്നവർ ..... ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും."

തിരക്കിട്ട ജീവിതത്തിൽ പ്രാർത്ഥിപ്പാൻ പോലും സമയമില്ല എന്നു നാം പറഞ്ഞേക്കാം. എന്നാൽ അതു കൃപാവഴികളെ ഉപേക്ഷയായി വിചാരിക്കുന്നതിനു കാരണമല്ല. ചുമതലകളുടെയും ജോലികളുടെയും ശരിയായ നിർവഹണത്തിന് ദൈവകൃപ ആവശ്യമാണ്. ദൈവകൃപയും ആത്മീയശക്തിയും ധാരാളമായി ലഭിക്കുന്നതിന് "യഹോവയെ കാത്തിരിക്കുന്നതിൽ "നാം ജാഗ്രതയുള്ളവരായിരിക്കണം.

ഒരു ക്രിസ്ത്യാനിയുടെ പ്രാർത്ഥനയും ദൈനംദിനജീവിതവുമായി അഭേദ്യമായ ബന്ധമുണ്ടായിരിക്കണം. കാരണം പ്രാർത്ഥന ദൈവത്തോടുള്ള സംസർഗ്ഗമാണ്. ദൈവത്തോടുള്ള നമ്മുടെ ബന്ധത്തിന്റെ സ്വാധീനം നമ്മുടെ ദൈനംദിനജീവിതത്തിലും പ്രവർത്തനങ്ങളിലും വ്യാപരിക്കേണ്ടതാണ്.

ഒരു ക്രിസ്ത്യാനിയുടെ പ്രാർത്ഥനാജീവിതത്തെ ഒട്ടകത്തിന്റെ ജീവിതത്തോടു താരതമ്യപ്പെടുത്തി പറയുന്നുണ്ട്. മണലാരണ്യത്തിൽ സഞ്ചരിക്കുന്നവർ ഒട്ടകത്തെ വാഹനമായി ഉപയോഗിക്കുന്നുണ്ട്. കാരണം മണലിൽകൂടെ വേഗത്തിൽ ഓടുന്നതിനും വലിയ ചൂടു സഹിക്കുന്നതിനുമുള്ള കഴിവ് അതിനുണ്ട്. 10-14 അടി വരെ പൊക്കമുള്ള ഈ മൃഗം അതിരാവിലെ ഉണരും. സഞ്ചാരി അതിനു ഭക്ഷണം നൽകും. നാലു കാലുകളും മടക്കി യജമാനന്റെ മുമ്പിൽ മുട്ടുകുത്തും . അയാൾ തന്റെ സാധനങ്ങളെല്ലാം രണ്ടു ചാക്കുകളിൽ ആക്കി ഒരു കയറു കൊണ്ട് ബന്ധിച്ച് ഒട്ടകത്തിന്റെ പുറത്തിടും. അയാൾ അതിന്റെ പുറത്ത് കയറി ഇരുന്ന് യാത്ര ആരംഭിക്കുന്നു. അതിവിസ്തൃതമായ മണൽപരപ്പിൽക്കൂടി യാത്ര ചെയ്യുമ്പോൾ ഒട്ടകത്തിന്റെ പുറത്തിരിക്കുന്ന സഞ്ചാരി ആണ് അതിന്റെ ഗതി നിയന്ത്രിക്കുന്നത് . വെയിലിന്റെ ചൂടേറുമ്പോൾ വൃക്ഷത്തണലിൽ വിശ്രമിക്കും. ചൂടിന്റെ ആധിക്യം കുറയുമ്പോൾ യാത്ര തുടരും. രാത്രി ആകുമ്പോൾ ഒട്ടകം നാലുകാലും മടക്കി സഞ്ചാരിയുടെ മുൻപിൽ മുട്ടുകുത്തും. സാധനങ്ങളെല്ലാം ഇറക്കിവച്ച് ഒട്ടകത്തിനു തീറ്റി കൊടുത്ത് വിശ്രമിക്കാൻ അനുവദിക്കും .

ഒരു വിശ്വാസി രാവിലെ എഴുന്നേൽക്കുമ്പോൾ ദൈവസന്നിധിയിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നു. ഒരു ദിവസത്തെ ജീവിതത്തിനും, വേലയ്ക്കും സാക്ഷ്യത്തിനുമായി ആവശ്യമുള്ള കൃപയും ശക്തിയും ദൈവത്തിൽനിന്നു ഏറ്റുവാങ്ങുന്നു. വൈകുന്നേരം അവൻ വീണ്ടും കർത്തൃസന്നിധിയിൽ മുട്ടുകുത്തി ലഭിച്ച കൃപകൾക്കായി സ്തോത്രമർപ്പിക്കുകയും, വീഴ്ചകൾ സംഭവിച്ചിട്ടുണ്ടെങ്കിൽ താഴ്മയോടെ ക്ഷമയ്ക്കായി പ്രാർത്ഥിക്കുകയും ചെയ്തു കൊണ്ട് സമാധാനത്തോടെ കിടന്നുറങ്ങുന്നു.

നമ്മിലുള്ള ആത്മീയശക്തിയും ചൈതന്യവും കുറഞ്ഞു പോകുമ്പോൾ അവയെ പുതുക്കുന്നതിനുള്ള മാർഗ്ഗം യഹോവയെ കാത്തിരിക്കുന്നവർക്കു മാത്രമേ ലഭ്യമാകുകയുള്ളൂ. ദിനംതോറും പ്രത്യേകിച്ച് പ്രഭാതത്തിലും രാത്രിയിലും ദൈവത്തോടു ശാന്തമായി സംസർഗം ചെയ്യുന്നതിനുള്ള തീരുമാനവും കൈക്കൊള്ളേണ്ടതാണ്.

❑

"രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ. ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ."

**– പരുമല തിരുമേനി**

# ദിവ്യബോധനം വിദ്യാർത്ഥികളുടെ ആസ്വാദനം

ദിവ്യബോധനം പഠന പദ്ധതിയിലേക്ക് കടന്നുവരുവാനുള്ള ഒരു അവസരം 1995-ൽ ലഭിച്ചു. ഔദ്യോഗിക ജീവിത കാലത്തു തന്നെ 52-ാം വയസ്സിൽ 20 വർഷം മുമ്പ് ദോഹയിൽ വച്ച് Bye pass ശസ്ത്രക്രിയയ്ക്ക് വിധേയനാകേണ്ടി വന്നു. അതിനുശേഷം സ്വദേശത്തു വന്നു സ്ഥിരതാമസമാക്കുകയും ചെയ്ത കാലഘട്ടത്തിൽ ഈ പഠനപദ്ധതിയിലേക്ക് കൈ പിടിച്ചു കൊണ്ടുവരുവാൻ ബഹുമാനപ്പെട്ട എന്റെ ഗുരുനാഥൻ ചാണ്ടപിള്ള സാർ സഹായിച്ചു. 2003-ലെ ആദ്യത്തെ ഡിഗ്രികോഴ്സ് പാസ്സാകുവാനുമുള്ള അവസരവും ദൈവം നൽകി.

പഠിക്കാനും, പഠിപ്പിക്കാനുമുള്ള അവസരം പരേതനായ ബഹു: ചാണ്ടപിള്ള സാർ ഒരുക്കിത്തന്നു. മാതൃ ഇടവകയായ കല്ലൂപ്പാറ വലിയ പള്ളിയുടെ ചുറ്റുപാടുമുള്ള 7 ദേവാലയങ്ങളിൽ പോയി പ്രവർത്തിപ്പാൻ പ്രൊഫ. വർഗ്ഗീസ് മാത്യു സാറിന്റെ സഹകരണത്തിൽ കൂടി ദൈവകൃപയാൽ സാധിച്ചു. കഴിഞ്ഞ പ്രശ്നസങ്കീർണ്ണമായിരുന്ന ജീവിതകാലമെല്ലാം, പ്രശ്നങ്ങളെ അതിജീവിച്ചു മുമ്പോട്ടുപോകുവാനുള്ള ശക്തി ദൈവം തന്നു.

നിരണം ഭദ്രാസനത്തിലെ കിഴക്കൻ മേഖലയിൽപ്പെട്ട 7 ദേവാലയങ്ങളിൽ ദിവ്യബോധം പഠനപദ്ധതിയിൽ പ്രവർത്തിപ്പാനുള്ള ഒരു അവസരം ദൈവം അനുവദിച്ചു തന്നു. 1997 മാർച്ച് വരെ എന്റെ ഗുരുനാഥൻ പരേതനായ ശ്രീ ചാണ്ടപ്പിള്ളസാറിന്റെ സഹകരണത്തിലും പിന്നീടുള്ള കാലമത്രയും ബഹുമാനപ്പെട്ട വൈദികരുടെ സഹായ സഹകരണത്തിലും പ്രവർത്തിപ്പാൻ ദൈവ കൃപയാൽ സാധിച്ചു.

കല്ലൂപാറ വലിയ പള്ളിയിൽ ഈ പഠനപദ്ധതി 1995-ൽ ആരംഭിച്ച കാലത്ത് ഞാനും ഇതിൽ അംഗമായി ചേർന്നു. 2003-ലെ ആദ്യ ബാച്ചിൽ തന്നെ ഡിഗ്രി കോഴ്സ് (GOCE) പാസ്സാകാനുള്ള അവസരവും ലഭിച്ചു, പഠിപ്പിക്കാനും ദൈവം അനുവദിച്ചു.

**7 ദേവാലയങ്ങൾ (1995-2003 പഠിപ്പിച്ചവർ)**

1. സെന്റ് മേരീസ് ചർച്ച്, കല്ലൂപ്പാറ (പഠിക്കാനും പഠിപ്പിക്കാനും തുടങ്ങി)
2. സെന്റ് ഓർശലേം, പുറമറ്റം
3. സെന്റ് സ്തേഫാനോസ് എം. നോർത്ത്, പുറമറ്റം
4. മാർ ബസേലിയോസ്, തെള്ളിയൂർ, വെണ്ണിക്കുളം
5. സെന്റ് ജോർജ്ജ്, മുതുപാല, വെണ്ണിക്കുളം
6. സെന്റ് മേരീസ്, കോട്ടൂർ, കവിയൂർ
7. സെന്റ് മേരീസ്, ബഥനി,നെല്ലിമൂട്

3 കോഴ്സും പൂർത്തിയാക്കിയവരിൽ 67 പേർ POCE യും 27 പേർ D.O.C.E യും, രണ്ട് പേർ GOCE ലും ഉൾപ്പെടുന്നു. പ്രായത്തിലും രോഗത്തിലും ഒക്കെ ആയിരിക്കുന്ന എന്റെ ശരീരത്തിന്റെ ആരോഗ്യസ്ഥിതി ഭേദമായിരുന്നാൽ അടുത്തുള്ള മറ്റു ദേവാലയങ്ങളിൽ അടുത്ത ബാച്ചിൽ പഠിക്കാൻ ആഗ്രഹിക്കുന്നവരെ, ദൈവം കരുണ ചെയ്താൽ ചേർത്തു പഠനം ആരംഭിക്കണമെന്ന് ആശിക്കുകയാണ്. ബഹുമാനപ്പെട്ട വൈദികരുടെ സഹകരണം വളരെ ആവശ്യമാണ്. അതുപോലെ തന്നെ സഭാംഗങ്ങൾ താല്പര്യമായി മുമ്പോട്ട് വരികയും വേണം. ആയതിലേക്ക് ദൈവത്തിന്റെ കരങ്ങൾ പ്രവർത്തിക്കട്ടെ. അവിടുത്തെ കരുണയിൽ ആശ്രയിച്ചുകൊണ്ട് നിർത്തുന്നു.

**എം. സി. മാത്യു, മാളിയേക്കമലയിൽ, പുറമറ്റം**

ഒരു വിശ്വാസ പരിശീലന പദ്ധതിയായ "ദിവ്യബോധനം" ഇതിന്റെ പേരുപോലെ ദിവ്യമായ അറിവിന്റെ സ്രോതസ്സാണ്; വേദപുസ്തക പഠനത്തിന് ജീവൻ നൽകുന്ന തെളിനീരാണ്.

വേദപുസ്തകത്തിലെ പഴയനിയമവും പുതിയനിയമവും തമ്മിലുള്ള പൊരുത്തവും ഐക്യവും മനസ്സിലാക്കുവാൻ സഹായിക്കുന്നു. ത്രിത്വത്തെ നിഷേധിച്ച് നമ്മുടെ സഭയിൽ നിന്നും വഴുതിപ്പോകുന്ന വരെ വ്യക്തമായ ധാരണയിലൂടെ തിരിച്ച് കൊണ്ടു വരുവാൻ പര്യാപ്തമായ അറിവ് 'ദിവ്യബോധന'ത്തിലൂടെ നമുക്ക് ലഭിക്കും. യേശുക്രിസ്തുവിന്റെ ശരീരമായ വി.സഭയെക്കുറിച്ചും, വി.കൂദാശകളെപ്പറ്റിയും വിശിഷ്യാ ശിശുസ്നാനത്തിന്റെ ആവശ്യകതയെപ്പറ്റിയും മനസ്സിലാക്കുവാൻ സഹായിക്കുന്നുണ്ട്. വിശുദ്ധകുർബ്ബാനയുടെ വിവിധ ഭാഗങ്ങളും അവയുടെ അടിസ്ഥാന തത്വങ്ങളും മനസ്സിലാക്കി ഒരുക്കത്തോടും, പൂർണ മനസ്സോടും സ്നേഹത്തോടും ഐക്യത്തോടും കൂടി തിരുശരീര രക്തങ്ങൾ അനുഭവിച്ചുകൊണ്ട് വി.കുർബ്ബാനയിൽ പങ്കാളികളാകുവാൻ നമ്മെ പ്രാപ്തരാക്കുന്നു. തകർന്നുകൊണ്ടിരിക്കുന്ന കുടുംബ ബന്ധങ്ങൾക്കും യുവതലമുറയ്ക്കും, വൃദ്ധജനങ്ങൾക്കും രോഗികൾക്കും ആശ്വാസം ലഭിക്കത്തവണ്ണം, ദൈവത്തിലാശ്രയിച്ച് മുന്നോട്ട് പോകുവാനുള്ള ഊന്നുവടിയും വഴികാട്ടിയുമാണ്. 'നല്ല ഇടയനാ'കുന്ന ക്രിസ്തുവിന്റെ ശബ്ദം കേട്ട് തന്റെ പിന്നാലെ പോകുന്ന ആടുകളായിത്തീരുവാൻ ഈ 'ദിവ്യബോധനം' നമ്മെ സഹായിക്കും.

**എലിയാമ്മ വർഗീസ്, പോത്തനിക്കാട്**
**POCE രജി. നമ്പർ 2879**

പഠിതാവാകാൻ കഴിഞ്ഞതിൽ കർത്താവിനെ സ്തുതിക്കുന്നു. ദിവ്യമായ ഒരു അവബോധം ഉളവാകാൻ അത് ഉതകി എന്നു പറയുന്നതിൽ തെല്ലും അതിശയോക്തി ഇല്ല. സഭയുടെ പാരമ്പര്യം, ആരാധന, വി. കൂദാശകൾ എന്നിവയും ദൈവമക്കളായി രൂപാന്തരം പ്രാപിച്ച് ദൈവരാജ്യം പ്രാപിക്കുവാൻ നാം എങ്ങനെ വർത്തിക്കണം എന്നു മറ്റും ശരിയായ രീതിയിൽ മനസ്സിലാക്കുവാൻ സാധിച്ചു. മരിച്ചവരെ ഓർക്കോണ്ടതിന്റെ ആവശ്യകത എത്ര വലുതാണെന്ന് അറിയുവാൻ കഴിഞ്ഞു.

വി.കുർബ്ബാനയിൽ കേവലം ഭൗതികമായ അപ്പ വീഞ്ഞുകൾ കർത്താവിന്റെ തിരുശരീര രക്തങ്ങളാകുന്ന വേളയിൽ നമ്മുടെ ബോധങ്ങളും വിചാരങ്ങളും ദൈവമായ കർത്താ

വികൽ ഇരിക്കുന്നു എന്നു പറയാനുള്ള ധൈര്യം കിട്ടി. നമ്മുടെ സഭാ പാരമ്പര്യ വിശ്വാസത്തിൽ നിന്നുള്ള ഓടിപ്പോക്കു നിർത്തണമെങ്കിൽ എല്ലാ സഭാ മക്കളും ദിവ്യാബോധന പഠനത്തിൽ അധിഷ്ടിതമായ കാര്യങ്ങൾ തീർച്ചയായും അറിഞ്ഞിരിക്കണം. ഈ പഠന പദ്ധതിയുടെ വളർച്ചയിൽ പ്രവർത്തിക്കുന്ന എല്ലവരേയും അനുമോദിക്കുന്നു. കൃതജ്ഞതയും നന്ദിയും സമർപ്പിക്കുന്നു.

**ഡോ. എലിസബേത്ത് തോമസ് കുട്ടമ്പേരൂർ**
**POCE-A- 3432**

ദിവ്യബോധനം അത്മായക്കാർക്ക് വളരെ പ്രയോജനം നൽകുന്ന ഒരു പാഠ്യപദ്ധതി ആണ്. ഞങ്ങൾ സണ്ടേസ്കൂളിലും മറ്റും പഠിച്ചിട്ടുണ്ടെങ്കിലും പുതിയ പല കാര്യങ്ങളും സഭയേപ്പറ്റിയും സത്യവിശ്വാസത്തേപ്പറ്റിയും വേദപുസ്തകത്തേപ്പറ്റിയും വളരെ ലളിതമായ ഭാഷ്യയിൽ വളരെ ബ്രഹത്തായി ഈ പാഠ്യപദ്ധതിയിൽ പ്രതിപാദിച്ചിരിക്കുന്നു. എല്ലാ വിശ്വാസികളും പ്രായപരിധി നോക്കാതെ ഈ പദ്ധതിയിൽ ചേർന്ന് പഠിക്കേണ്ടത് ആധുനിക ലോകത്തിൽ വളരെ അത്യാവശ്യമാണ്. ഈ പഠന പദ്ധതി തയ്യാറാക്കിയ എല്ലാവരെയും അഭിനന്ദിക്കുകയും അവർക്കായി പ്രാർത്ഥിക്കയും ചെയ്യുന്നു. എല്ലാ വിഷയങ്ങളും വളരെ നല്ലതാണെങ്കിലും "അബ്ബാ പിതാവേ", "ജീവിത പാതയിൽ" എന്നീ പുസ്തകങ്ങൾ വളരെ വിലപ്പെട്ടതാണ്, ഇനിയും കൂടുതലായി വിശ്വാസികൾ ഈ പഠനപദ്ധതിയിൽ ചേരുവാൻ അവർക്ക് ദൈവീക വിളി ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

**കെ. സി. ചാക്കോ POCE A 3503 &**
**മിസ്സ് കുമാരി കെ. ചാക്കോ POCE A 3493**

ഓർത്തഡോക്സ് സഭാംഗമായിരുന്ന എനിക്ക് സഭാ വിശ്വാസാചാരാനുഷ്ഠാനങ്ങളിൽ അറിവില്ലായിരുന്നു. ദിവ്യബോധനം പഠനപദ്ധതിയിലൂടെ സഭാ വിശ്വാസാചാരാനുഷ്ഠാനങ്ങൾ, കൂദാശകൾ, ആരാധന, വേദശാസ്ത്ര പഠനം, പരിശുദ്ധ പിതാക്കന്മാരുടെ ജീവിതങ്ങൾ തുടങ്ങിയ അനവധി കാര്യങ്ങളെപ്പറ്റി പഠിക്കുവാൻ ദൈവം അവസരം നൽകിയതിൽ ദൈവത്തെ സ്തുതിക്കുന്നു. ബഹു: ഒ. തോമസ് അച്ചന്റെ കൗൺസലിംഗിനെ പറ്റിയുള്ള പഠനം വളരെ നമ്മുടെ ജീവിതത്തിൽ പ്രയോജനപ്പെടുത്താം മറ്റുള്ളവർക്കും പറഞ്ഞു കൊടുക്കാം. ദൈവത്തിന്റെ അളവറ്റ കൃപയാൽ പഠനം അനുഗ്രഹപ്രദമായി പൂർത്തിയാക്കുവാൻ സാധിച്ചു. കുടുംബത്തിലും മറ്റുള്ളവർക്കും ഈ അറിവുകൾ പകർന്ന് കൊടുക്കുവാൻ ഈ പഠനം എന്നെ സഹായിക്കുന്നു. അനുഗ്രഹ പ്രദമായ ഈ കോഴ്സിലേക്ക് ചേരുവാനും ക്ലാസ്സുകൾ എടുത്ത് ആത്മീയമായും പൊതുവായുമുള്ള അറിവുകൾ പകർന്നു തന്ന ഫാ. സാം കാഞ്ഞിക്കൽ അച്ചനോടും ദിവ്യബോധനത്തിന്റെ എല്ലാ ഭാരവാഹികളോടും ഉള്ള നന്ദി ദൈവനാമത്തിൽ അറിയിച്ചു കൊള്ളുന്നു. അനേകർ ഈ കോഴ്സിലേക്ക് ചേരുവാൻ ദൈവം അവസരം തന്ന് അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ലാലി ജോർജ് നമ്പർ A 3502**

ദിവ്യബോധനം പഠനം വിശ്വാസപരവും ആത്മീയവുമായ വളർച്ചക്ക് വളരെയധികം സഹായിച്ചു. യുക്തി ചിന്തയുടെ ഈ കാലഘട്ടത്തിൽ ഭക്തിയോടും ഉറച്ച വിശ്വാസത്തോടുമുള്ള സത്യാരാധന എന്തെന്നു മനസ്സിലാക്കുവാൻ സാധിച്ചു. സഭയുടെ വളർച്ചയ്ക്കു വേണ്ടി ആദിമ സഭാപിതാക്കന്മാർ ജീവൻ ബലിയർപ്പിച്ചും നേടിയെടുത്ത സഭാപരമ്പര്യം കാത്തു സൂക്ഷിക്കുവാനും, സ്തുതിചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് വിശ്വാസം നിലനിർത്തുവാനും, വരും തലമുറയ്ക്ക് അതു പകർന്നു കൊടുത്ത് അനുഗ്രഹിക്കപ്പെട്ട ഒരു തലമുറയെ വാർത്തെടുക്കുവാനും ദിവ്യബോധന പഠനം ഉപകരിക്കും. കുടുംബങ്ങളിലുണ്ടാകുന്ന പ്രശ്നങ്ങളെ സമചിത്തതയോടെ കൈകാര്യം ചെയ്യുവാനും പലവിധ മാനസിക സംഘർഷങ്ങളിൽ അകപ്പെട്ടിരിക്കുന്നവരെ, അവരുടെ പ്രശ്നങ്ങൾ മനസ്സിലാക്കി ആത്മീയമായും അല്ലാതെയും മാർനിർദ്ദേശം നൽകുവാനും കൗൺസിലിംഗിലൂടെ സാധ്യമാകും എന്നതിൽ സംശയമില്ല. എല്ലാ തലങ്ങളിലുള്ള ആളുകളും ദിവ്യബോധനം കോഴ്സുകൾ പഠിക്കുന്നത് വളരെ പ്രയോജനപ്രദമായിരിക്കും.

**സാറാമ്മ ജോർജ്ജ് തമ്പി**

സഭാ വിശ്വാസത്തിൽ സഭാമക്കളുടെ അറിവിനെ പരിപോഷിപ്പിക്കുകയും ആഴപ്പെടുത്തുകയും ചെയ്യുന്ന ഈ പഠനപദ്ധതി ഏറെ ഗുണകരമാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ പ്രതിഫലിച്ച ദൈവ സ്നേഹത്തിൽ വേരൂന്നി വളർന്നു ജീവിപ്പാൻ ഈ പഠനം മൂലം സാധിക്കുമെന്നതിനു സംശയമില്ല. നമ്മുടെ അറിവിന്റെ ചക്രവാളം വിശാലമാക്കുവാൻ ഈ പഠനം പര്യാപ്തമാകും. ആത്മീയ ജീവിതത്തിനു ചൈതന്യം പകരുവാൻ ഈ പഠനം ഏറെ സഹായകമാകും. യേശുക്രിസ്തുവിന്റെ ശുശ്രൂഷാ മാതൃകയുടെ പിൻതുടർച്ചക്കാരായി പ്രവർത്തിക്കുവാൻ വിളിക്കപ്പെട്ട സഭാപ്രവർത്തകർക്ക് ഒരു മാർഗ്ഗദീപമായി ഈ പഠനപദ്ധതി പര്യാപ്തമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**പി. പി. ഉമ്മൻ എ 245**

ഹിന്ദുമതത്തിൽ ജനിച്ചു വളർന്ന ഞാൻ ക്രിസ്തു ആരെന്നോ; ക്രിസ്തു മതം എന്തെന്നോ അറിഞ്ഞിരുന്നില്ല. വി. മാമോദീസാ സ്വീകരിച്ച് ക്രിസ്ത്യാനി ആയി ഓർത്തഡോക്സ് സഭയിൽ ചേർന്ന് വിവാഹിതനായി. അപ്പോഴൊന്നും സത്യ വിശ്വാസം, സഭാപാരമ്പര്യം, ഓർത്തഡോക്സ് സഭയുടെ സവിശേഷത ഇവയൊന്നും തന്നെ എനിക്ക് അറിവില്ലായിരുന്നു. എന്നാൽ ദിവ്യബോധനം പഠനത്തിൽ കൂടി, സഭാ പരമ്പര്യം, ആചാരാനുഷ്ഠാനങ്ങൾ, സത്യവിശ്വാസം, ഓർത്തഡോക്സ് ആരാധന വേദപുസ്തകാടിസ്ഥാനത്തിൽ ആണെന്നും അതിന്റെ ആഴമേറിയ അർത്ഥം മനസിലാക്കി ആരാധനയിൽ പങ്കു ചേരുന്നതിനും എനിക്കു സഹായകമായി എന്നുള്ളതിന് തർക്കമില്ല. എല്ലാറ്റിനും ഉപരി ഈ പഠനത്തിൽ കൂടി വിശ്വാസ വിപരീതികളോടു ചെറുത്തുനിൽക്കുവാനും "ഓർത്തഡോക്സ് വിശ്വാസം" എന്തെന്ന് അവർക്കു മനസിലാക്കി കൊടുക്കുവാനും എനിക്കു സാധിച്ചിട്ടുണ്ട് എന്നുള്ളതിലും അതിയായ സന്തോഷം ഉണ്ട്. ജി.ഒ.സി.ഇ. പരീക്ഷയിൽ "പൗരസ്ത്യ ക്രൈസ്തവ ദർശനം" എന്ന ഗ്രന്ഥത്തിന് അഖില മലങ്കരാടിസ്ഥാനത്തിൽ 1-ാം റാങ്ക് നേടി എടുക്കുവാനും എനിക്കു കഴിഞ്ഞു എന്നുള്ള

തിൽ സന്തോഷം ഉണ്ട്.

**ഓമന ജോൺ രജി. നമ്പർ GOCE A 253**

ആയിരം ആയിരം പൊൻ വെള്ളി നാണ്യത്തെക്കാളും തേനിലും തേൻകട്ടയിലും മധുരമുള്ളതായ തിരുവചനം പഠിയ്ക്കുവാൻ തിരുവചന ഭാഷ്യത്തിൽ കൂടി കഴിഞ്ഞു. പുതിയ നിയമത്തിലെ 27 പുസ്തകങ്ങളും കൂടി 15 പുസ്തകങ്ങളാക്കി തിരുമേനിമാരും വൈദികരും വ്യാഖ്യാനിച്ചു മനസ്സിലാക്കി തന്നപ്പോൾ അവ അണ്ണാക്കിന് എത്ര മധുരമുള്ളതായി തീർന്നു. യേശു തമ്പുരാന്റെ ജനനം, ബാല്യം, സ്നാനം, ക്രിസ്തുവിനു നേരിട്ട പരീക്ഷകൾ, ശിഷ്യന്മാരുടെ തിരഞ്ഞെടുപ്പ്, ക്രിസ്തു പറഞ്ഞകഥകൾ, ഉപമകൾ, പ്രാർത്ഥനകൾ, ഉപദേശങ്ങൾ, ക്രിസ്തുസൗഖ്യമാക്കിയവർ, മരണത്തിൽ നിന്ന് ഉയിർപ്പിച്ചവർ, ക്രിസ്തു ചെയ്ത അത്ഭുത പ്രവൃത്തികൾ, ക്രിസ്തുവിന്റെ പീഡാനുഭവവും ക്രൂശു മരണവും ഉയിർത്തെഴുന്നേൽപ്പും എത്ര ലളിതമായ ഭാഷയിൽ, ശൈലിയിൽ വ്യാഖ്യാന കർത്താക്കൾ വിവരിച്ചിരിക്കുന്നു. 150 ചോദ്യത്തിന്റെ ഉത്തരം എഴുതുവാനായി പല ആവർത്തി വായിച്ചപ്പോൾ ശിഷ്യന്മാർ കണ്ടതും കേട്ടതും തൊട്ടതുമായ സംഭവങ്ങൾക്ക് ഞാനും ദൃക്സാക്ഷിയായ അനുഭവം പോലെ. ലിംഗഭേദമെന്യ, പ്രായഭേദമെന്യ എല്ലാവർക്കും ചെയ്യാവുന്നതാണ് ഈ സർട്ടിഫിക്കറ്റ് കോഴ്സ്. സർട്ടിഫിക്കറ്റിനു വേണ്ടി പഠിക്കുന്നില്ലായെങ്കിലും ഈ ബുക്സ് ഒക്കെ വായിച്ചാൽ നമുക്ക് ധ്യാനിയ്ക്കുവാനും, മനനം ചെയ്യുവാനും, നമ്മുടെ കുഞ്ഞുങ്ങൾക്കു പറഞ്ഞു കൊടുക്കുവാനും സാധിക്കും. അനേകർ ഈ കോഴ്സ് ചെയ്യുവാനും ഈ തിരുമധുരം രുചിച്ചു നോക്കുവാനും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു, ആശിക്കുന്നു, ആശംസിക്കുന്നു. എല്ലാവിധ ഭാവുങ്ങളും നേർന്നുകൊള്ളുന്നു.

**ഗ്രയ്സ് വർഗ്ഗീസ് A 943**

ദിവ്യബോധനപദ്ധതിയിൽ ഒരു സ്റ്റുഡന്റ് ആകുവാൻ സാധിച്ചതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. ഇതിനെ എന്നെ സഹായിച്ച ദൈവത്തിന് നന്ദി കരേറ്റുന്നു. ഈ പഠനത്തിൽ നിന്ന് കൂടുതൽ അറിവുകൾ നേടുവാനും പഠിക്കുവാനും എനിക്ക് സാധിച്ചു. ഓർത്തഡോക്സ് സഭയുടെ വിശ്വാസം, ആരാധനയുടെ മഹത്വം, സഭയുടെ ആത്മീയവളർച്ച എന്നിവയിൽ ഒരു സുപ്രധാന നാഴികക്കല്ലാണ് ദിവ്യബോധന പഠന പദ്ധതി. ദൈവികപരിജ്ഞാനം നൽകുന്ന ദിവ്യബോധന ഗ്രന്ഥങ്ങൾ ആത്മസന്തോഷവും ആത്മസംതൃപ്തിയും പകർന്ന് തരുന്നതിന് വളരെ സന്തോഷമുണ്ട്. യേശുക്രിസ്തു ലോകത്തിന് നൽകിയിട്ടുള്ള രക്ഷയുടെയും സ്നേഹത്തിന്റെയും നീതിബോധത്തിന്റെയും സന്ദേശം, മനുഷ്യരാശിയുടെ ഭാവിയെക്കുറിച്ചുള്ള ക്രിസ്തീയ ദർശനത്തിന്റെ അടിസ്ഥാനങ്ങൾ ഇവയൊക്കെ ഗ്രഹിക്കുവാനും പഠിക്കുവാനും എനിക്ക് സാധിച്ചതിന് അഭിമാനം കൊള്ളുന്നു.

ഇതു മൂലം വി.കുർബ്ബാന എന്നു പറഞ്ഞാൽ എന്താണ് എങ്ങനെ അനുഭവിക്കണം, എന്തിനുവേണ്ടിയാണ് ആരാധിക്കുന്നത് എന്നുള്ളതെല്ലാം പഠിക്കുവാൻ കഴിഞ്ഞു. അതുപോലെ വിശ്വാസം, പ്രാർത്ഥന, ഉപവാസം, രോഗികൾക്കുവേണ്ടിയുള്ള പ്രാർത്ഥന, കൗൺസലിംഗ് ഇവയെക്കുറിച്ചും കൂടുതൽ അറിവു നേടുവാൻ സാധിച്ചു. ഓർത്തഡോക്സ് സഭയുടെ ആരാധന എന്നു വച്ചാൽ സ്വർഗ്ഗവും ഭൂമിയും സമ്മേളിക്കുന്ന അതിസന്തോഷമായ അനുഭവമാണ്. ആരാധനയിൽ ലോകം ഒന്നാകെ എന്നു പറഞ്ഞാൽ സൃഷ്ടി മുഴുവനായും സ്രഷ്ടാവിങ്കലേക്കും സ്വർഗ്ഗീയ അനുഭവങ്ങളിലേക്കും അനുഭൂതിയിലേക്കും ആത്മാവിൽ ഉയർത്തപ്പെടുന്ന ആരാധനയുടെ മകുടമായ വി.കുർബ്ബാനാനുഭവം മൂലം മാമ്മോദീസായാൽ സഭാ മക്കളായ നമുക്ക് പാപമോചനവും നിത്യജീവനും ദൈവസംസർഗ്ഗത്തിൽ പങ്കാളികളാക്കുവാനും കഴിയും. അതുപോലെ തന്നെ പ്രാർത്ഥനയും പാട്ടും, ഉപവാസവും ഓർത്തഡോക്സ് സഭയുടെ നട്ടെല്ലാണ്. ഇതൊക്കെയും പഠിക്കുവാനും ഗ്രഹിക്കുവാനും കൂടുതൽ ആളുകൾ മുന്നോട്ടു വരുവാൻ ആഗ്രഹിക്കുന്നു. ആശിക്കുന്നു. പ്രാർത്ഥിക്കുന്നു. എല്ലാവിധഭാവുങ്ങളും നേരുന്നു.

**സരസു രാജൻ രജി A 948**

ദിവ്യബോധന പഠനപദ്ധതി ആരംഭിച്ച 1983-ൽ തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട മാതൃ ഇടവകയായ കട്ടച്ചൻ മാർ ബർസൗമാ പള്ളിയിൽ നിന്നും സണ്ടേസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ എനിക്ക് കോളേജ് വിദ്യാഭ്യാസത്തിന്റെ തിരക്കിനിടയിൽ ഈ പദ്ധതിയിൽ ചേർന്നു പഠിക്കുവാൻ സാധിച്ചില്ല. അന്ന് മാതൃദേവാലയത്തിൽ സഭാതലത്തിലുള്ള ദിവ്യബോധനം പഠന പദ്ധതിയുടെ ആരംഭത്തേക്കുറിച്ചുള്ള കല്പന വായിച്ചു കേട്ടത് ഇപ്പോഴും ഓർക്കുന്നു. കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പലും, ഡൽഹി ഭദ്രസനാധിപനും, പണ്ഡിത ശ്രേഷ്ഠനുമായിരുന്ന കാലം ചെയ്ത ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തെ ഇത്തരുണത്തിൽ നന്ദിപൂർവ്വം സ്മരിക്കുന്നു. 1983 മുതൽ 1993 വരെയുള്ള വർഷങ്ങളിൽ മാതൃദേവാലയത്തിൽ സണ്ടേസ്കൂൾ/ഒ.വി.ബി.എസ് അദ്ധ്യാപകനായി പ്രവർത്തിക്കുവാൻ ഉള്ള ഭാഗ്യം ലഭിച്ചു.

ഭാഗ്യമെന്നു പറയട്ടെ ദിവ്യബോധന പഠന പദ്ധതിയുടെ രജത ജൂബിലി ആഘോഷിക്കുന്ന ഈ വർഷം P.O.C.E Certificats coures ചേർന്ന് പഠിക്കുവാൻ അവസരം ലഭിച്ചു. ആയതിൽ പരമ കാരുണികനായ ദൈവത്തെ ഞാൻ ആദ്യമായി സ്തുതിക്കുന്നു. ഏറെ വർഷങ്ങളായി മാതൃഭാഷയായ മലയാളം എഴുതി ശീലമില്ലാത്ത എനിക്ക് മലാളത്തിലുള്ള ദിവ്യബോധനം പഠന എത്ര കണ്ട് സാധ്യമാകും എന്ന സംശയവും, പഠനത്തിനുള്ള പ്രായം കഴിഞ്ഞുവോ എന്ന സംശയവും ആദ്യം അലട്ടിയിരുന്നു എങ്കിലും, എന്റെ Senior ആയിട്ടുള്ള പഠിതാക്കളുടെ ഉത്തേജനവും, പ്രത്യേകിച്ച് 70 വയസ് പിന്നിട്ട M. Kunjukunju-നെപ്പോലെയുള്ളവരുടെ ദിവ്യബോധന പഠനത്തിനുള്ള ഉത്സാഹവും എനിക്ക് വളരെ പ്രേരണയായി. അവരോടുള്ള നന്ദി ഇത്തരുണത്തിൽ അറിയിക്കട്ടെ.

Calcutta St. Thomas Cathredal-ൽ ദിവ്യബോധനം യൂണിറ്റ് ആരംഭിക്കുവാൻ പൂർണ്ണ മനസ്സോടെ പരിക്രമിച്ച ഞങ്ങളുടെ മുൻ വികാരി. M. J. Mathews അച്ചനോടും തുട

ർന്ന് നേതൃത്വം നല്കുന്ന ഇപ്പോഴത്തെ വികാരി ബഹുമാനപ്പെട്ട George Vargheese അച്ചനോടുമുള്ള കടപ്പാട് ചെറുതല്ല. Sunday School മുതലായ ആത്മീയ പ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്നവർക്ക് ദിവ്യബോധനം പഠനം വളരെ പ്രയോജനപ്രദമാണ്. വി. വേദപുസ്തകം, സഭാ ചരിത്രം, കൂദാശകൾ, ആരാധന എന്നിവയെ കൂടാതെ ആധുനിക ജീവിത സാഹചര്യങ്ങളിൽ നേരിടേണ്ടി വരുന്ന ജീവിത പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ വേണ്ടുന്ന മനഃശാസ്ത്ര അവബോധവും ഈ പഠനപദ്ധതിയിലൂടെ പഠിതാവിന് ലഭിക്കുന്നു.

ഇംഗ്ലീഷ് ഭാഷയിൽ എല്ലാ പഠന പുസ്തകങ്ങളും പരിഭാഷ ചെയ്താൽ ബാഹ്യകേരളത്തിൽ ജനിച്ചു വളർന്നതും മാതൃഭാഷ കൈകാര്യം ചെയ്യാൻ അറിയാത്തതുമായ യുവാക്കൾക്ക് ഈ പാഠ്യ പദ്ധതി ഉപകാരപ്രദമായിരിക്കും. സമീപഭാവിയിൽ അത് സാധിതപ്രായമാകുമെന്ന് പ്രത്യാശിച്ചു കൊള്ളട്ടെ. ദിവ്യബോധനത്തിന്റെ എല്ലാ പ്രവർത്തകർക്കും എന്റെ സ്നേഹവായ്പുകൾ അറിയിച്ചുകൊണ്ട് പ്രാർത്ഥനയോടെ നിർത്തട്ടെ.

**സ്റ്റാൻലി ചാക്കോ രജി. നമ്പർ. POCE A 4288**

സഭാംഗങ്ങളുടെ വിശ്വാസവളർച്ചയെ ലക്ഷ്യമാക്കി, വൈദിക സെമിനാരി ആസൂത്രണം ചെയ്ത് നടത്തിവരുന്ന ദിവ്യബോധന പഠന പദ്ധതി, നമ്മുടെ സഭയ്ക്ക് ദൈവം നൽകിയ വിലപ്പെട്ട ഒരു ഉപഹാരമാണ്. സഭയിലെ ആയിരകണക്കിന് സഭാംഗങ്ങൾ ഈ പഠനം ഇതിനകം പൂർത്തിയാക്കിയിട്ടുണ്ട് എന്നത് ഒരു വലിയ നേട്ടമാണ്. അതു തന്നെ ഈ പദ്ധതിയുടെ മേന്മ വിളിച്ചറിയിക്കുന്നു. സഭയുടെ ആദ്ധ്യാത്മിക രംഗത്ത് ഒരു നവ ചൈതന്യം ഈ പദ്ധതിമൂലം സാധിച്ചു എന്നതിൽ സംശയമില്ല.

മലങ്കര സഭയുടെ ചരിത്രത്തിൽ നിർണ്ണായകമായ ഒരു കാൽവെയ്പ്പാണ് ദിവ്യബോധന പഠനപദ്ധതി. സഭയിൽ ഒരു ആത്മീയ നവോത്ഥാനത്തിനും, വിചാര വിപ്ലവത്തിനും ,സാമൂഹ്യ പരിവർത്തനത്തിനും വീഥി ഒരുക്കുന്ന ഒരു വിശ്വാസ പരിശീലന പദ്ധതിയാണ് ദിവ്യബോധനം.

ഈ പദ്ധതിയുടെ പ്രാരംഭം മുതലെ പഠിതാവായിരുന്ന എനിക്ക് കഴിഞ്ഞ 10 വർഷത്തിനകം എന്റെ ഇടവകയിൽ 100–ൽ അധികം പേർക്ക് പരിശീലനം നൽകുന്നതിനും, തദ്വാര അവർക്ക് ഡി. ഒ. സി ഇ., പി. ഒ. സി. ഇ. പൂർത്തിയാക്കി സർട്ടിഫിക്കറ്റുകൾ ലഭിക്കുന്നതിനും സാധിച്ചിട്ടുണ്ട്. ആയതിന് അവസരം നൽകിയ ദൈവത്തിന് നന്ദി അർപ്പിക്കുകയും, സെമിനാരി ഭാരവാഹികളുടെ സഹായ സഹകരണത്തിനും ഹൃദയം തികഞ്ഞ നന്ദിയും സ്നേഹവും രേഖപ്പെടുത്തുന്നു. സഭാംഗങ്ങളിൽ വേദ വിജ്ഞാന വെളിച്ചം പകരുന്ന ഈ പദ്ധതിക്ക് എല്ലാ വിധ ഭാവുകങ്ങളും ദൈവീക അനുഗ്രഹങ്ങളും നേർന്നുകൊള്ളുന്നു.

**കെ. ഒ. വറുഗീസ് GOCE- 125**
**സെന്റ് മേരീസ് ചർച്ച് കുട്ടംപേരൂർ**

DOCE കോഴ്സ് പൂർത്തിയാക്കിയ ശേഷം അതിനെപ്പറ്റിയുള്ള എന്റെ അഭിപ്രായം പറയുകയാണെങ്കിൽ ആത്മീയ പിതാക്കന്മാരുടെ എല്ലാ ഗ്രന്ഥങ്ങളും ഒന്നിനൊന്ന് വിലപ്പെട്ടതാണ്. ഈ ഗ്രന്ഥങ്ങൾ എഴുതിയ എല്ലാ അച്ചന്മാരും അഭിനന്ദനമർഹിക്കുന്നു. ഈ ഗ്രന്ഥങ്ങൾ എഴുതിയതിനു അവർ എടുത്തിട്ടുള്ള സാഹസികത അഭിനന്ദനമർഹിക്കുന്നത് തന്നെയാണ് വിലപ്പെട്ട സമയങ്ങൾ അതിനുപയോഗിച്ചത് വളരെ നല്ലതായിട്ടാണു തോന്നിയത്. ഞങ്ങൾക്ക് മനസ്സിലാകുന്ന തരത്തിൽ അവ ഭംഗിയായി അവതരിപ്പിച്ചിരിക്കുന്നു. ഓരോ പുസ്തകങ്ങൾക്കും അതിന്റേതായ അവതരണ ശൈലിയിൽ അവ മറ്റുള്ളവർക്ക് പ്രയോജനപ്പെടണമെന്നുള്ള ആഗ്രഹത്തോടു കൂടിയാണ് അവതരിപ്പിച്ചിരിക്കുന്നത്. അതിനു എല്ലാവർക്കും എന്റെ ഹൃദയംഗമമായ അഭിനന്ദനം അറിയിക്കുന്നു. ഇതിൽ അല്പമായോ അധികമായോ പ്രവർത്തിച്ച എല്ലാവർക്കും ദൈവം കൃപ ചൊരിയട്ടെ എന്നു എഴുതികൊണ്ട് നിർത്തുന്നു.

**ആലീസ് തോമസ് നമ്പർ–6795**

ഓർത്തഡോക്സ് സഭാവിശ്വാസവും പൗരസ്ത്യ സഭാദർശനവും സമഗ്രമായി പഠിക്കുവാൻ സഭാംഗങ്ങൾക്ക് അവസരം ഒരുക്കിയ ദിവ്യ ബോധനം ഭാരവാഹികളെ അനുമോദിക്കുന്നു. ഈ പഠനം മൂലം നമ്മുടെ സഭയുടെ കാതലായ വിശ്വാസ സത്യങ്ങളെക്കുറിച്ചും വേദപുസ്തക പഠിപ്പിക്കലുകളെക്കുറിച്ചും കൂടുതൽ അറിയുവാനും, സഭാജീവിതത്തിലും ആരാധനയിലും എപ്രകാരം ഭാഗഭാക്കാകണമെന്ന ഉൾക്കാഴ്ച്ച ലഭിക്കുവാനും ഇടയായി. ജഡികമായ ഇരുട്ടിൽ നിന്നും ആത്മിക പ്രകാശത്തിലേക്ക് ഉയരുവാനുള്ള ഒരു ചവിട്ടുപടിയുമാണ് ഈ പദ്ധതി.

**സാറാമ്മ ജോർജ്ജ്, മെഴുവേലി രജി. നമ്പർ. എ. 254**

സഭയുടെ ആചാരാനുഷ്ഠാനങ്ങൾ വിശ്വാസികൾക്ക് പകർത്തികൊടുക്കുവാൻ ഈ പഠനപദ്ധതി അത്യന്തം ഉപകരിച്ചു. അജ്ഞത അകറ്റി വിശ്വാസം ഊട്ടി ഉറപ്പിക്കാൻ ഇതു വളരെ അധികം പര്യാപ്തമാക്കി. നവീന സഭക്കാരുടെ ചുടു ചോദ്യങ്ങൾക്ക് തടയിടാൻ ഇത് ഏറെ കുറെ വിശ്വാസികളെ സഹായിച്ചിട്ടുണ്ട്. ഒരു ഓർത്തഡോക്സ് വിശ്വാസിക്ക് മറ്റുള്ളവരുടെ മുന്നിൽ തല ഉയർത്തി നിൽക്കത്തക്കവണ്ണം കാലത്ത് ലളിതമായി പാഠ്യപദ്ധതികൾ ആവിഷ്കരിച്ചു തന്ന ദിവ്യബോധനം സംഘാടകരോടും പഠിതാക്കളായ ഞങ്ങൾ എന്നും കടപ്പെട്ടിരിക്കുന്നു.

**പി. എം. വർഗീസ് മാന്നാർ രജി. നമ്പർ. 1367**

നമ്മുടെ സഭയുടെ ഏറ്റവും അഭിമാനകരമായ ഒരു പഠന പദ്ധതിയാണ് ദിവ്യബോധനം. എനിക്ക് ദിവ്യബോധനം പാഠ്യപദ്ധതിയിൽ ചേർന്നതുമൂലം സഭയുടെ വിശ്വാസം, ചരിത്രം, ആചാരനുഷ്ഠാനങ്ങൾ എന്നിവകളെപ്പറ്റി കൂടുതൽ അറിവ് നേടുന്നതിന് സാധിച്ചു. എന്നെ ദിവ്യബോധനം പാഠ്യപദ്ധതിയിലേക്ക് നയിച്ച ബ. ഐസക് ചെനയപ്പള്ളിയിൽ കോറെപ്പിസ്കോപ്പാ അച്ചനോട് എനിക്കുള്ള നന്ദി ഇവിടെ രേഖപ്പെടുത്തുന്നു. ഈ പദ്ധതിയിലെ ഓരോ പുസ്തകവും പഠന വിഷയമാക്കുന്തോറും യഥാർത്ഥ ക്രൈസ്തവ മൂല്യങ്ങൾ എന്താണെന്നുള്ള അറിവ് നമ്മുക്ക് വർദ്ധിപ്പിക്കുന്നതിന് സഹായകമാകുന്നു. ഈ പദ്ധതിയിലെ ഓരോ പുസ്തകങ്ങളും സഭയിലെ പ്രഗത്ഭരും ഉന്നതരുമായ വ്യക്തികളാൽ രചിക്കപ്പെട്ടവയാണ്. വളരെ വിജ്ഞാനപ്രദമായ ഗ്രന്ഥങ്ങ

ളാണ് അവയെല്ലാം. ഇടവകയിലെ എല്ലാവരും ഈ പദ്ധതിയിൽ അംഗങ്ങൾ ആകേണ്ടതാണ്. എന്റെ ജീവിതത്തിലെ അനുഗ്രഹീതമായ ഒരു അനുഭവമായി ഈ പഠനത്തെ ഞാൻ കാണുന്നു.

**എ. എം. മാത്യു രജി. നമ്പർ 1511 പോത്താനിക്കാട്**

ദിവ്യബോധനം പുസ്തകങ്ങളുടെ പഠനം മൂലം ക്രിസ്തീയ വിശ്വാസത്തിൽ നമ്മുടെ അറിവ് വളരുകയും അടുത്ത തലമുറയിലേക്ക് അത് പകർന്നു കൊടുക്കുന്നതിനും സഹായിക്കുന്നു. ഈ പഠനം മൂലം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശ്വാസം നമ്മിൽ വളർത്തുന്നു. സമ്പത്തിൽ ദശാംശം ക്രിസ്തുവിന് വേണ്ടി മാറ്റി വെയ്ക്കുന്നതു പോലെ മനുഷ്യായുസ്സിന്റെ ഒരു ഭാഗം ആത്മീയ പഠനത്തിനുവേണ്ടി മാറ്റിവെയ്ക്കുവാൻ ദിവ്യബോധന പഠനം ഉപകരിക്കുന്നു. ഇതുവഴി നമ്മുടെ വിലപ്പെട്ട സമയത്തിൽ പാഴായി പോകുന്നതിൽ ഒരുഭാഗം വിലപ്പെട്ടതാക്കി തീർക്കാം. സമാന്യ വിദ്യാഭ്യാസം മാത്രമുള്ള മാതാപിതാക്കൾക്കും ഉന്നത വിദ്യാഭ്യാസമുള്ള യുവജനങ്ങൾക്കും ഒന്നുപോലെ ഈ പുസ്തകങ്ങളിലെ അന്തസന്ത ഉൾക്കൊള്ളത്തക്കശേഷിയുള്ളതാണ്.

**കെ. സി. ഐപ്പ്, രജി. നമ്പർ. 1519, ഉമ്മിണിക്കുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് മഹായിടവക, പോത്താനികാട്**

ദിവ്യബോധനം POCE, DOCE പഠിത്തം (2005–2009) പൂർത്തിയാക്കാൻ സാധിച്ചത് എനിക്കു വലിയ അനുഗ്രഹമായി കരുതുന്നു. സഭാംഗങ്ങൾ ധാരാളം പേർ ഈ കോഴ്സിൽ ചേർന്നു പഠിക്കണം.

ഈ കോഴ്സ് കൂടുതൽ ഫലപ്രദമാക്കാൻ ചില നിർദ്ദേശങ്ങൾ:

1. മുഴുവൻ സമയവും പ്രവർത്തിക്കുന്ന ഒരു ഡയറക്ടറെ നിയമിക്കുക. ആവശ്യമായ ശമ്പളത്തോടു കൂടി; പഠിപ്പും പ്രാപ്തിയുമുള്ള അയ്മേനിയോ, പട്ടക്കാരനോ ആകാം.

2. DOCE പഠനം പൂർത്തിയാക്കിയ 10 പേരെ വീതം, ഓരോ ബാച്ചിലേക്കും പാർട്ട് ടൈം വോളന്റിയർമാരായി നിയമിക്കുക. പാഠസംഗ്രഹം, ഉപന്യാസം എന്നിവ ശരിയായി വായിച്ചു വിലയിരുത്തി മാർക്കിടുവാനും, കുറവുകളും പരിഹാര നിർദ്ദേശങ്ങളും രേഖപ്പെടുത്തി താമസംവിനാ മടക്കിക്കൊടുക്കാൻ സഹായിക്കും.

3. പാഠസംഗ്രഹത്തിനു പകരം, ഓരോ പാഠത്തിൽ പ്രത്യേകം തയ്യാറാക്കിയ 8–10 ഹ്യസ്വോത്തര ചോദ്യങ്ങൾ (Short Answer questions) ക്ക് ഉത്തരം എഴുതിയാൽ ഏറെ നന്നായിരിക്കും. ഈ ചോദ്യങ്ങൾ അല്പം വ്യതിയാനത്തോടെ, വാർഷിക/ദ്വൈവാർഷിക ക്വിസ്സ് മത്സരങ്ങൾക്കും ഉപയോഗിക്കാവുന്നതാണ് (Question Bank ആയി)

4. ഓരോ വർഷാവസാനവും 5 പുസ്തകങ്ങളിൽ നിന്നും ക്വിസ്സു നടത്തുക കൂടുതൽ ഫലപ്രദമായിരിക്കും.

5. DOCE പുസ്തകങ്ങൾ ഇംഗ്ലീഷിൽ പ്രസിദ്ധീകരിക്കുക. ഇത് യുവ തലമുറയെ, പ്രത്യേകിച്ചും, കേരളത്തിനു വെളിയിൽ, സഹായിക്കും.

6. എല്ലാ പുസ്തകങ്ങളിലും കൊടുത്തിരിക്കുന്നു സ്ഥിതി വിവരകണക്കുകൾ 20–30 വർഷങ്ങൾ പഴയതാണ്. 2005 വരെയെങ്കിലുമാക്കുക.

7. വിദ്യാർത്ഥികളുടെ പഠനസംഗ്രഹവും, ഉപന്യാസങ്ങളും, അവർക്കു മടക്കി കൊടുക്കുക- താമസം വിന പാഠങ്ങൾ പുനരവലോകനം ചെയ്തു കൂടുതൽ പഠിക്കുന്നതിനും ഭാവി റെഫറിനും സഹായിക്കും.

**കെ. എൻ. തോമസ് രജി. നമ്പർ. എ. 1654**

ക്രിസ്തീയ സാക്ഷ്യം ഫലപ്രദമായി നിർവ്വഹിക്കുവാൻ ഈ പഠന പദ്ധതി വളരെ സഹായകമാകും. തിന്മയെ നന്മയിലേയ്ക്ക് രൂപാന്തരപ്പെടുത്തുവാൻ സഹായിക്കുന്ന സഭാപിതാക്കന്മാരുടെ ധാരാളം ജീവിത ശൈലികൾ ഈ പഠനത്തിൽ ദർശിക്കുവാൻ കഴിയും. ക്രിസ്തീയ വിശ്വാസത്തെ ചോദ്യം ചെയ്യുന്ന യുക്തി വാദികളോട് ചെറുത്തുനിൽക്കുവാനും സഭവിശ്വസിയ്ക്കുകയും ഏറ്റു പറയുകയും ചെയ്യുന്ന കാര്യങ്ങളെകുറിച്ച് യുക്തി പൂർവ്വവും കാലോചിതവുമായ അറിവ് സഭാഗംങ്ങൾക്ക് ഉണ്ടാകുവാനും ഈ പഠനം മൂലം സാധിയ്ക്കും. ദിവ്യബോധനം പഠിക്കുന്നതുമൂലം ഒരു നല്ല കാര്യവിചാരകനായി സഭയിൽ പ്രവർത്തിയ്ക്കുവാൻ കഴിയും. അർപ്പണ മനോഭാവത്തോടും സ്നേഹത്തിന്റെ ആത്മാവിലും സഭയിൽ പ്രവർത്തിക്കുവാൻ ഈ പഠനം മൂലം സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**സാറാമ്മ ഉമ്മൻ DOCE എ. 1666**

ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ പ്രത്യക്ഷപ്പെട്ട ദൈവസ്നേഹത്തെ ആഴമായി അറിഞ്ഞ് സ്നേഹത്തിൽ വേരൂന്നി വളർന്ന് ജീവിപ്പാൻ ഈ പാഠ്യപദ്ധതിയിൽ ഉൾപ്പെട്ട ഗ്രന്ഥങ്ങൾ പരിശുദ്ധാത്മാവിന്റെ കൃപയാൽ സഭാമക്കൾക്ക് ഉപകരണങ്ങളായി തീരട്ടെ. സഭ വിട്ട് ആളുകൾ ഓടിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഓർത്തഡോക്സ് വിശ്വാസസത്യങ്ങൾ എല്ലാവരും മനസ്സിലാക്കാൻ ഇതിലെ ഗ്രന്ഥങ്ങൾ നമ്മെ സഹായിക്കും.

ദൈവത്തിന്റെ അളവറ്റ കൃപയാൽ ഈ പാഠ്യപദ്ധതിയിൽ ചേർന്ന് DOCE,POCE എന്നീ രണ്ടു കോഴ്സുകൾ പഠിക്കുവാൻ എനിക്ക് സാധിച്ചതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു. നമ്മുടെ ആത്മീയ നിലവാരം ഉയർത്തുവാൻ ഈ പാഠ്യപദ്ധതിയിലെ വിലപ്പെട്ട ഗ്രന്ഥങ്ങൾ നമ്മെ സഹായിക്കും. ഈ ലോകത്തിന് അനുരൂപരാകാതെ വിളിച്ച് വേർതിരിക്കപ്പെട്ട ഒരു ജനമായി ജീവിക്കുവാൻ ഈ പഠനം മുലം നമ്മുക്ക് സാധിക്കണം. സഭയുടെ പാരമ്പര്യങ്ങളും വിശ്വാസങ്ങളും മുറുകെ പിടിച്ച് സഭയെ മുമ്പോട്ട് നയിക്കുന്നതിൽ നമുക്കുള്ള പങ്ക് നാമും നിർവ്വഹിക്കണം. സഭയെ ഇന്നത്തെ നിലയിലാക്കുവാൻ സഭാപിതാക്കന്മാർ സഹിച്ച ക്ലേശങ്ങൾ നമ്മൾ ഒരിക്കലും വിസ്മരിച്ചുകൂടാ. നല്ല ഒരു ക്രിസ്തീയ കുടുംബജീവിതം എങ്ങനെ നയിക്കുവാൻ സാധിക്കുമെന്ന് ഈ പാഠ്യപദ്ധതിയിൽ കൂടി നമുക്ക് മനസിലാക്കാം. പ്രായഭേദമെന്യേ എല്ലാവർക്കും ഈ കോഴ്സിൽ ചേർന്ന് പഠിക്കാവുന്നതാണ്. കൂടുതൽ കൂടുതൽ വിശ്വാസികൾ ഇതിൽ

അംഗങ്ങളായി ചേർന്ന് പഠിച്ച് ആ അറിവ് മറ്റുള്ളവർക്ക് പകർന്നു കൊടുക്കുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഈ പാഠ്യപദ്ധതിയ്ക്ക് വേണ്ടിയ പ്രോത്സാഹനം നൽകി അതിനുവേണ്ടി ആത്മാർത്ഥമായി പ്രവർത്തിച്ച എല്ലാവർക്കും സർവ്വ മംഗളങ്ങളും നേരുന്നു.

**ആലീസ് ജോർജ്ജ്, ഡി. ഒ. സി. ഇ.**
**രജി. നമ്പർ എ. 1739, കൊല്ലാട്**

മാർത്തോമ്മാ സഭാ വിശ്വാസത്തിൽ ജനിച്ചു വളർന്ന എനിക്ക് ആദ്യം ദിവ്യബോധനം പാഠ്യപദ്ധതിയിൽ ചേർന്നു പഠിക്കുവാൻ ഉത്സാഹം ഉണ്ടായിരുന്നില്ല. കാരണം ഓർത്തഡോക്സ് സഭ, സഭാചരിത്രത്തിനാണ് മുൻഗണന കൊടുക്കുന്നത് എന്ന് കേട്ടിരുന്നു. എന്നാൽ പി. ഒ. സി. ഇ. ഉം ഡി.ഒ.സി.ഇ. യും പഠിച്ചശേഷം അത് എന്റെ മുൻവിധിയെ തിരുത്തിക്കുറിച്ചു. വി. വേദപുസ്തകത്തിൽ നിന്നുള്ള അഗാധമായ അറിവും, വി. പാരമ്പര്യങ്ങളുടെ പ്രസക്തിയും, സഭാചരിത്രത്തിന്റെ ഗ്രാഹ്യവും, ആചാരാനുഷ്ഠാനങ്ങളുടെ സ്വഭാവവും ഉദ്ദേശവും, എന്നുവേണ്ട ഏറ്റവും പ്രാധാന്യം അർഹിക്കുന്ന, ഒരു ഉത്തമ കുടുംബ ജീവിതം നയിക്കുന്നതിന് വേണ്ട ഉപദേശങ്ങളും നിറഞ്ഞ ഒരു സ്വർഗ്ഗീയ വിരുന്നായി ഞാൻ ദിവ്യബോധന പാഠ്യപദ്ധതിയെ കാണുന്നു. പേരുപോലെ തന്നെ ദിവ്യമായ ബോധം തരുന്നു. “നീതിയുടെ വാതിലുകൾ എനിക്കു തുറന്നു തരുവിൻ; ഞാൻ അവയിൽ കൂടി കടന്ന് യഹോവയ്ക്ക് സ്തോത്രം ചെയ്യും” (സങ്കീ. 118:19).

**ലിസിമാണി ഡി.ഒ.സി.ഇ. എ 1737**
**സെന്റ് പോൾസ് ചർച്ച് കൊല്ലാട്**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കോട്ടയം വൈദികസെമിനാരിയുടെ ചുമതലയിൽ ആവിഷ്ക്കരിച്ചു നടപ്പിലാക്കി. പ്രവർത്തിച്ചു വരുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസ പരിശീലന കോഴ്സായ “ദിവ്യബോധനം” സഭയിൽ ഒരു നവോത്ഥാനം സൃഷ്ടിക്കുവാൻ തക്കതിൻവണ്ണം ഇടയായിട്ടുണ്ട്. ദിവ്യബോധനം പഠനപദ്ധതിയിലെ ഒരു DOCE വിദ്യാർത്ഥിയാണ് ഞാൻ. DOCE പഠിക്കാനുണ്ടായിരുന്ന 10 പുസ്തകങ്ങളുടെ പഠനത്തിൽ കൂടി ദൈവരാജ്യത്തെപ്പറ്റിയും, പ്രവാചകന്മാർ, മരണത്തെക്കുറിച്ചുള്ള ക്രിസ്തീയ വീഷണം, നമ്മുടെ സഭയുടെ അടിസ്ഥാനം; പ്രസകതി, വിവിധ മതങ്ങൾ , മലങ്കരസഭയുടെ ചരിത്രം, നമ്മുടെ സഭയുടെ ആരാധനയുടെ സവിശേഷതകൾ, കുടുംബ ജീവിതത്തെകുറിച്ചുള്ള ക്രിസ്തീയ വീക്ഷണം തുടങ്ങി അനേക കാര്യങ്ങൾ മനസ്സിലാക്കാൻ സാധിച്ചു. പലതിനെയും കുറിച്ചുള്ള അജ്ഞതയാണ് ഇന്ന് മനുഷ്യനെ വഴിതെറ്റിക്കുന്നത്. ഇപ്രകാരം തെറ്റായ വിശ്വാസത്തിലേക്ക് ആചാരങ്ങളിലേക്ക് വഴിതെറ്റി പോകാതെ, ശരിയായ വിശ്വാസം: പാരമ്പര്യം ഇവ മനസ്സിലാക്കി വിശുദ്ധ സഭയുടെ വളർച്ചയിൽ പങ്കാളിയാകാൻ നമുക്ക് സാധിക്കണം. ആയതിനെ ഈ ദിവ്യബോധനം പഠന പദ്ധതി നമ്മുടെ ഓരോരുത്തരുടെയും ഇടവകകളിൽ തന്നെ ശക്തമായ പ്രവർത്തനം നടത്തി, പാപാന്ധകാരത്തെ ആത്മീയ അറിവാകുന്ന പ്രകാശം കൊണ്ട് ഇല്ലായ്മ ചെയ്ത് സഭയുടെ വളർച്ചയ്ക്കും സമൂഹത്തിന്റെ പുരോഗതിക്കുമായി നമുക്ക് കൈകോർത്ത് യത്നിക്കാം. ആയതിന് ഈ ദിവ്യബോധനം പഠനപദ്ധതി ഇടയാകട്ടെ. ഈ പഠന പദ്ധതിയുടെ വളർച്ചക്ക് നേതൃത്വം നൽകുന്നവർക്കും ഏവർക്കും എല്ലാ ഭാവുകങ്ങളും നേരുന്നു.

**ജോസ്. എൽ. ഇടവട്ടം DOCE A- 2738**

ദിവ്യബോധനം കോഴ്സിലെ POCE, DOCE, GOCE കൂടാതെ തിരുവചനഭാഷ്യം എന്നിവ പഠിയ്ക്കുന്നതിന് ദൈവം എനിക്ക് കൃപ നൽകി. ജീവിതത്തിന്റെ ആത്മീയ തലങ്ങളിലും പ്രായോഗിക തലങ്ങളിലും ഒരു പാട് മാറ്റങ്ങൾ സൃഷ്ടിക്കുവാൻ ഈ കോഴ്സിന് കഴിയും എന്നത് എന്റെ അനുഭവത്തിലൂടെ പറയുവാൻ സാധിക്കും.

ദിവ്യബോധനം പഠനപദ്ധതി ഇന്ന് ഭാരതത്തിന് അകത്തും പുറത്തുമായി വസിക്കുന്ന സഭാമക്കളുടെ ജീവിതത്തിന്റെ ഭാഗമാണ്. ചുരുക്കത്തിൽ വേദവിശ്വാസ - സഭാചരിത്രങ്ങളെക്കുറിച്ച് ജ്ഞാനം പകർന്നു നൽകിയ ഈ പദ്ധതി തുടർന്നും അനേകർക്ക് പ്രയോജനമായി തീരട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**രാഹുൽ വർഗീസ് നവി മുംബൈ GOCE 9250**

“ആരാധനയിലും മനുഷ്യസേവനത്തിലും അതിഷ്ഠിതമായ ക്രിസ്തു സന്ദേശം, സ്വയം അറിഞ്ഞ് മറ്റുള്ളവർക്ക് പ്രദാനം ചെയ്യുന്ന, മഹൽ കാര്യമാണ് ദിവ്യബോധനം കൊണ്ട് എനിക്ക് സാധ്യമായത്”

**ടി. സി. വർഗീസ് Reg. No. A 3348**

ദിവ്യബോധനം പഠനപദ്ധതിയിൽ ചേർന്ന് പി. ഒ. സി. ഇ. പൂർത്തിയാക്കി ഡി. ഒ. സി. ഈ പഠനം നടത്തുവാൻ ആഗ്രഹിക്കുന്നു. തുടർന്ന് വേദശാസ്ത്രം പഠിക്കണമെന്ന് തീരുമാനമെടുക്കുവാൻ ദിവ്യബോധനം പഠനം സഹായകമായി.

ഞങ്ങളുടെ സണ്ടേസ്ക്കൂൾ അദ്ധ്യാപകരിൽ ഏഴുപേർ പി. ഒ. സി. ഈ പഠനം പൂർത്തിയാക്കി. ബാക്കിയുള്ളവർ അടുത്ത ബാച്ചിൽ പഠനം നടത്തുവാൻ തയ്യാറെടുക്കുകയാണ്. ദിവ്യബോധനം പഠനത്തിന് ഞങ്ങളുടെ ഇടവക വികാരി റവ. ഫാ. കെ. വി. തോമസ് വളരെയേറെ പ്രോത്സാഹനം നൽകിക്കൊണ്ടിരിക്കുന്നു. എല്ലാ ശനിയാഴ്ച്ചകളിലും ഉച്ചയ്ക്ക് ശേഷം 2 മണി മുതൽ 4 മണി വരെ ബഹു. അച്ചൻ ക്ലാസ്സെടുത്ത് ഞങ്ങളെ സഹായിച്ചു വരുന്നു. ദിവ്യബോധനം വിദ്യാർത്ഥിയാകുവാൻ ഇടയായതിൽ സന്തോഷിക്കുന്നു.

**പ്രൊഫ. ഡോ. പി. സി. വർഗ്ഗീസ്**
**രജി. നമ്പർ. എ. 3172, പി. ഒ. സി. ഇ.**

# RANK HOLDERS

## (DOCE DIPLOMA COURSE)

**I[st] Rank**



**K. Aravind Krishnan**
**Reg No: 2579**
**Mavelikara**

**II[nd] Rank**



**Mercy Kuriakose**
**Reg No: 1616**
**South Pampady**

**III[rd] Rank**



**Raichel Cherian**
**Reg No: 1464**
**Puthenkavu,**
**Chengannoor**

## (POCE CERTIFICATE COURSE )

**I[st] Rank**



**Binu M. Issac**
**Reg No: 3063**
**Kottayam**

**II[nd] Rank**



**Lalan**
**Kottaramthoppil**
**Reg No: 3130**
**Mavelikara**

**III[rd] Rank**



**Susan Thankachan**
**Reg No: 3587**
**Cheppad,**
**Mavelikkara**

# TEACHERS



റവ. ഫാ. കെ. കെ. തോമസ്
പേരൂർക്കട, തിരുവനന്തപുരം



റവ. ഫാ. സഖറിയ
പനയ്ക്കാമറ്റം
ചെങ്ങന്നൂർ ഭദ്രാസനം



എം. സി. മാത്യു
സെന്റ് മേരീസ് പുറമറ്റം



കെ. ഒ. വർഗീസ്
സെന്റ് മേരീസ്
കുട്ടമ്പേരൂർ



കെ. വി. ചാണ്ടി
വസായ് റോഡ്, മുംബൈ

## ദിവ്യബോധനം കുടുംബത്തിന്റെ സ്മരണാഞ്ജലി



വി. സി. ഐസക്ക്
വില്ലംകോട്ട്, തുമ്പമൺ
അദ്ധ്യാപകൻ: സെന്റ്
മേരീസ് പള്ളി





വി. യു. വർഗീസ്
മുളന്താനം വടകര
**DOCE A 204**
പാമ്പാടി





സൂസൻ ജോൺ കെ.
**POCE A 3187**
മാർ ഏലിയാ
കത്തീഡ്രൽ, കോട്ടയം

# പരസ്യം ശേഖരിച്ചവർ



**തങ്കമ്മ കോരുള**
**DOCE A 1402**
**പുതുപ്പള്ളി**



**ജേക്കബ് ചെമ്പിള**
**DOCE A 1383**



**സൂസൻ ജി. പണിക്കർ**
**DOCE A 2215**
**കുണ്ടറ**



**ലാലി ജോൺ**
**POCE 3850**
**മുഖത്തല**



**ലാലി വർഗീസ്**
**POCE 3858**
**മുഖത്തല**



**ഗ്രേസമ്മ ജോൺ**
**POCE 3859**
**മുഖത്തല**



**കോട്ടയം – കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ ദിവ്യബോധനം വിദ്യാർത്ഥികൾ ഗോവയിൽ അൽവാറീസ് മാർ യൂലിയോസിന്റെ കബറിടത്തിൽ**